1

# ശന്തനുവിൻെറ ചിത്രവിദ്യാലയം

## മുഖവുര

പ്രിയസുഹൃത്തേ,

ദൈവസൃഷ്ടികളായ നമ്മൾ ഓരോരുത്തരും കലാകാരന്മാർ തന്നെയാണ്. കയ്യിൽ തൂലികയുമായി ജനി... കലാകാരനാവൂ എന്നില്ല. ഏററക്കുറച്ചിലുകളോടെയെങ്കിലും എല്ലാ കുട്ടികളിലും കലാവാസന അടങ്ങി...ന്നു. ശരിയായ മാർഗ്ഗങ്ങളിൽ ഈ വാസനയെ വളർത്തിയെടുത്താൽ ചിത്രരചനയിൽ ആശ്ചര്യകരമായ ...വം സമ്പാദിക്കാം. ഇങ്ങിനെയുള്ള കലാഭ്യാസനത്തിനായി ദിവസം ഒരു മണിക്കൂർ ശരാശരി ചിലവഴിച്ചാൽ ...ര വേഗം നിങ്ങൾ ഒരു കലാകാരനാകും.

താഴെക്കാണുന്ന പാഠങ്ങൾ നിങ്ങളെ കാലാന്തരത്തിൽ ഒരു കലാകാരനാക്കാൻ വേണ്ടി ഉദ്ദേശിക്കപ്പെട്ട ...ന്ന്. അവയെ മനസ്സിരുത്തി പഠിച്ച് ചിത്രങ്ങളെ ക്ഷമാപൂർവ്വം വരയ്ക്കുക. ക്ഷമ കലാകാരൻെറ ഒരു പ്രത്യേക ...ണമാണ്. അഭ്യസനത്തിൽ അതിർകവിഞ്ഞ ആവേശം നിങ്ങൾക്ക് തോന്നിയേക്കാം. അതിനെ അടക്കി ...ാ ചിത്രങ്ങളേയും പാഠങ്ങളേയും ശ്രദ്ധാപൂർവ്വം പഠിച്ച് എല്ലാ വിശദാംശങ്ങളും മനസ്സിലുറപ്പിയ്ക്കണം.

ദിനംതോറുമുള്ള ഒരു മണിക്കൂർ നേരത്തെ പരിശീലനം കൊണ്ട് നിങ്ങൾക്ക് ചിത്രരചനയിൽ ആശ്ചര്യ...യ ചാതുര്യം ഉണ്ടാക്കിത്തരും. സ്കെച്ചുകൾ വരക്കുന്നതിൽ ഉള്ള വേഗതയും നൈപുണ്യവും തുടർന്നുള്ള പരിശീ...ത്തിൻെറ ഫലങ്ങളാണ്. അതുകൊണ്ട് ഒരു കലാകാരൻെറ ഏററവും അത്യാവശ്യമായ ഗുണം അശ്രാന്തപരി...മാണ്. പാഠങ്ങളിൽ പറഞ്ഞിരിക്കുന്ന യാതൊരു കാര്യങ്ങളും അനാവശ്യമെന്ന് കരുതിതള്ളരുത്. ചിത്ര...നയിൽ പൊതുവെ അനാവശ്യമെന്ന് തോന്നിയേക്കാവുന്ന ഒരു കുത്തുപോലും ചിലപ്പോൾ അതിമുഖ്യമായ ... ഉദ്ദേശമുള്ളതായിരിക്കും.

ഈ പാഠങ്ങളുടെ വിപുലത കണ്ട് നിങ്ങൾ ഭയപ്പെടേണ്ട എന്തെന്നാൽ പ്രായോഗികമായി പരിശീലി...മ്പോൾ ഇതു് തീരെ ലാഘവമുള്ളവയായി നിങ്ങൾക്ക് ബോദ്ധ്യപ്പെടും. പ്രത്യേകിച്ച് ഇവ നിങ്ങൾക്ക് പരി...നത്തിന് വേണ്ടിടത്തോളം സമയം അനുവദിക്കാൻ തക്കവണ്ണം ക്രമീകരിച്ചാണ് അയയ്ക്കപ്പെടുന്നതു്.

പാഠങ്ങളെ സംബന്ധിച്ച് എന്തെങ്കിലും സംശയങ്ങൾ നിങ്ങളുടെ മനസ്സിൽ തോന്നുന്നെങ്കിൽ എനി...ഴുതുക. നിങ്ങൾ ഒരു നല്ല കലാകാരനായി വളരണമെന്ന് എനിക്ക് ഹൃദയംഗമമായ ആശയുണ്ട്.

സ്നേഹപൂർവ്വം,

**ശന്തനു**

## പാഠം 1

### കലാഭ്യാസനത്തിന് ആവശ്യമായ ചില ഉപകരണങ്ങളും മററു വസ്തുക്കളും:

ഒരു നല്ല പെൻസിൽ, മൃദുവായ റബ്ബർ, ഇൻഡ്യൻ ഇങ്ക് (നല്ല കറുപ്പുനിറത്തിലുള്ളതു്) പേന, ഡ്രായിം... പേപ്പർ എന്നിവയാണ് പ്രധാനമായി ഒരു കലാവിദ്യാർത്ഥിക്ക് വേണ്ട വസ്തുക്കൾ.

...യിംഗ് പേപ്പർ:

സാധാരണ ചിത്രരചനക്ക് ഈ പേപ്പർ ആണ് ഉപയോഗിയ്ക്കപ്പെടുന്നതു്. ഇതു് പല തരത്തിൽ ലഭ്...ം. ആരംഭത്തിൽ സാധാരണ രീതിയിൽ ഉള്ളതു മതിയാകും. ഈ ഷീററുകൾ കുറെ വാങ്ങി 10 ഇഞ്ച് നീളം ...ം 8–ഓ ഇഞ്ച് വീതിയിലുള്ള തുണ്ടുകളാക്കുക. ഇതു കിട്ടാനില്ലെങ്കിൽ ഒരു ഡ്രായിംഗ് ബുക്ക് ആയാലും മതി...ം, ഈ വർക്കിംഗ് ഷീററുകളെ നശിപ്പിച്ചു കളയാതെ തുടക്കം മുതൽ തന്നെ സൂക്ഷിച്ചുവെയ്ക്കുക. നിങ്ങ... പുരോഗതിയ്ക്ക് കാലാന്തരത്തിൽ ഇവ സാക്ഷ്യം വഹിക്കും.

**ല്ല ഒരു പെൻസിൽ :**

ആരംഭത്തിൽ സ്കെച്ചുകൾ പെൻസിൽ കൊണ്ടേ വരയ്ക്കാവൂ. മാർദ്ദവവും ഒഴുക്കുമുള്ള ഒരു പെൻസിലാ ് ഉത്തമം. കട്ടപ്പം കൂടിയ പെൻസിൽ കടലാസിനെ കീറിക്കളയുന്നതിനാൽ സ്കെച്ചുകൾ വരക്കാൻ ഉപയോഗി ൻ പാടില്ല. ഡ്രായിംഗിന് ഉപയോഗിക്കുന്ന പ്രത്യേകതരം പെൻസിലുകൾ ഏതെങ്കിലും ഒന്നു മതിയാകും.

**റബ്ബർ:**

ചിത്രരചന അഭ്യസിക്കുന്ന ഒരു വിദ്യാർത്ഥിക്ക് അവശ്യം ആവശ്യമാണ്. കാഠിന്യമുള്ള റബ്ബർ പേപ്പ റിൽ കറുത്ത പാടുകൾ ഉണ്ടാകുന്നതിനാൽ മൃദുവായ റബ്ബർ തന്നെ തെരഞ്ഞെടുക്കുക.

**ഇൻഡ്യൻ ഇങ്ക് :**

ചിത്രരചനയ്ക്ക് ഉപയോഗിക്കുന്ന കറുത്ത മഷിക്കാണ് ഇൻഡ്യൻ ഇങ്ക് എന്നു് പറയുന്നതു്. ഇതു് നല്ല കരുതലോടെ കൈകാര്യം ചെയ്യേണ്ടതാണ്. കാരണം വസ്തുങ്ങളിൽ അല്പം വീഴാനിടയായാൽ അതു് ഒരി ക്കലും മായുകയില്ല. കൃപിഡ് ഇങ്ക് ഇതിൽ നല്ല തരത്തിൽപ്പെട്ടതാണ്.

**ഡ്രായിംഗ് നിബ്ബുകൾ :**

ഇതു് പ്രത്യേക തരത്തിലുള്ള സ്റ്റീൽ നിബ്ബുകൾ ആണ്. "ഗില്ലററ്" നിബ്ബുകൾ ഉത്തമമായവയത്രേ. ഇതു് 303, 404, 170, 290 തുടങ്ങിയ പല നമ്പറുകൾ ഉണ്ട്. ഏതെങ്കിലും ഒന്നു വാങ്ങുക. പ്രത്യേകിച്ച് ഇൻഡ്യൻ ഇങ്ക് ഉപയോഗിക്കാൻ "ക്രോകവിൽ" എന്ന തരത്തിൽപ്പെട്ടവയും നില്ലയിനം നിബ്ബുകളാണ്.

**പോസ്റ്റർ വൈററ്:**

ഇതു് ഒരു പ്രത്യേക ഇനം വെള്ളനിറമാണ്. സ്നോബോട്ടിൽ മാതിരിയിലുള്ള കുപ്പികളിൽ വരുന്നു. കലാകാരനു് ഇതു് അത്യാവശ്യമായ ഒരു സാധനമാണ്. കാരണം ഇൻഡ്യൻ ഇങ്കുകൊണ്ടു് വരയ്ക്കുന്നവ മായ്ക്കാൻ സാധിക്കാത്തതിനാൽ ഇതു്, ഉപയോഗിച്ച് മായ്ക്കാൻ കഴിയും.

**ബ്രഷ്:**

ബ്രഷ് കൂടാതെ ചിത്രരചന അസാദ്ധ്യമത്രേ! ഇവ പല തരത്തിലുണ്ടു്. വിൻസർ ന്യൂട്ടൺ, റീവ്സ്, ജെർമൻ തുടങ്ങിയവ ചില നല്ലയിനങ്ങളാണ്. ആരംഭത്തിൽ ഇൻഡ്യൻ ഇങ്കിനു് ഒന്നു്, പോസ്റ്റർ വൈററിനു് ഇങ്ങനെ രണ്ടു ബ്രഷുകൾ മതിയാകും.

ഇൻഡ്യൻ ഇങ്ക് ഉപയോഗിച്ചതിനുശേഷം പേനയോ, ബ്രഷോ ഉണങ്ങാൻ അനുവദിക്കരുതു്. ഉപ യോഗിച്ചതിനുശേഷം ഇവയെ വെള്ളത്തിൽ കഴുകി വെച്ചാലേ വീണ്ടും ഉപയോഗിക്കാൻ സാദ്ധ്യമാവൂ. ഇൻഡ്യൻ ഇങ്ക് ഉണങ്ങിപ്പിടിയ്ക്കാൻ ഇടയായാൽ ആ ബ്രഷ് ഉപയോഗശൂന്യമായിത്തീരും. മേൽപ്പറഞ്ഞ വസ്തുക്കൾ നിങ്ങ ളുടെ സ്ഥലത്തു ലഭിക്കുമെങ്കിൽ വാങ്ങുക. ഉടനെ ലഭ്യമല്ലെങ്കിൽ ആദ്യം പെൻസിൽ ഉപയോഗിച്ച് വരക്കാ തുടങ്ങുക. ഒന്നോ രണ്ടോ മാസത്തിനകം മററവയെല്ലാം വാങ്ങുക.

ഈ പ്രഥമപാഠത്തിൽ ഒരു ചിത്രരചനാവിദ്യാർത്ഥിക്കു വേണ്ട സാധന സാമഗ്രികളുമായി നിങ്ങൾ പരി ചയപ്പെട്ടു. രണ്ടാമത്തെ പാഠത്തിൽ നിന്നു് വരകൾ വരക്കുന്നതിന്റെ രഹസ്യം നിങ്ങൾക്കു് മനസ്സിലാകും. വര കളാണ് ചിത്രരചനയിലെ അക്ഷരങ്ങൾ.

N. B. മേൽ പ്രസ്താവിക്കപ്പെട്ട സാധനങ്ങൾ നിങ്ങളുടെ സ്ഥലത്തു് ലഭിക്കുന്നില്ലെങ്കിൽ ഞങ്ങൾക്കെഴുതുക. വില മുതലായ വിശദവിവരങ്ങൾ ഞങ്ങൾ സസന്തോഷം അറിയിച്ചുതരുന്നതാണ്. ദയവായി റിപ്ലൈ കാർഡിൽ എഴുതുക.



# പാഠം 2.

## പേനയും പെൻസിലും ഉപയോഗിച്ചു് വരയ്ക്കേണ്ട വിധങ്ങൾ :

എഴുതുമ്പോഴും, വരയ്ക്കുമ്പോഴും ഇരിക്കേണ്ട രീതിയും മനസ്സിലാക്കിയിരിക്കണം. ഒരു ബോർഡ് ചരിച്ചു വെക്കാൻ തക്ക മേശയും അതിന്ന സമീപം ഇരിയ്ക്കാൻ ഒരു കസേരയും ഉണ്ടായിരിക്കുന്നതു് സൗകര്യപ്രദമാണ്. എല്ലാവർക്കും ഈ സൗകര്യം ഉണ്ടായി എന്നു വരില്ല. അതുകൊണ്ടു് തറയിൽ ഇരുന്നു വരയ്ക്കുന്നതിലും അപാകത യില്ല. എന്നാൽ ആവശ്യത്തിന് വെളിച്ചം ഉണ്ടായിരിക്കണം എന്നുമാത്രം.

ജനലിന്ന സമീപമാണ് ഇരിപ്പിടമെങ്കിൽ വെളിച്ചം ഇടതുവശത്തുകൂടി പ്രവേശിക്കത്തക്കവണ്ണം സൗക ര്യപ്പെടുത്തുക. എങ്കിലേ വരക്കുന്ന കൈയ്യുടെ നിഴൽ ചിത്രത്തിൽ വീഴാതിരിക്കുകയുള്ളു. ചെറിയവയെങ്കിലും കാലാന്തരത്തിൽ പരിശീലനം പുരോഗമിക്കുമ്പോൾ ഇതിൻെറയെല്ലാം മുഖ്യത്വം മനസ്സിലാക്കാം.

ഉന്നതരായ കലാകാരന്മാർകൂടി തങ്ങളുടെ മുഴുമിക്കാത്ത ചിത്രങ്ങൾ മററുമുള്ളവരേ കാണിക്കാറില്ല. എന്തെന്നാൽ കാണുന്നവയെപ്പററി എല്ലാം അശുഭകരങ്ങളായ അഭിപ്രായങ്ങൾ പുറപ്പെടുവിക്കുന്നതു് മനുഷ്യൻെറ ഒരു പ്രത്യേകതയാണ്. ചിത്രം തീർന്നുവരുമ്പോൾ എത്രമാത്രം നന്നായിരിക്കുമെന്ന ചിന്തിക്കാതെ മുരടിച്ച അഭി പ്രായങ്ങൾ ആരെങ്കിലും പറഞ്ഞെന്നുവരും. ഇതു നിങ്ങളെ വേദനിപ്പിക്കുകയില്ലേ? അതുകൊണ്ടു് എല്ലാ വിശ ദാംശങ്ങളോടുകൂടി ചിത്രം പൂർണ്ണമാകുന്നതുവരെ ആരെയും കാണിക്കരുതു്. ചിത്രരചനയ്ക്കു് ഏററവും ഉത്തമം ഏകാന്തമായ ഒരു സ്ഥലമാണ്.

വരകളാണ് ചിത്രകലയുടെ അക്ഷരങ്ങൾ എന്നു് മുമ്പു് പറഞ്ഞല്ലോ. അതുകൊണ്ടു് വരകൾ തന്നെ യാണ് ഏററവും പ്രധാനവും. ഇവ നന്നായിരുന്നില്ലെങ്കിൽ ചിത്രവും നന്നായിരിക്കുകയില്ല. വരകൾക്കു് വ്യക്ത തകൊടുക്കാൻ വേണ്ടി പെൻസിൽ നന്നായി കൂർപ്പിച്ചിരിക്കണം. കൂർത്തതല്ലാത്ത പെൻസിൽ വരകളെ വൃത്തിഹീ നമാക്കുന്നു. അങ്ങനെ ചിത്രത്തിൻെറ തന്നെ ഭംഗി നഷ്ടപ്പെടും.

ഒരു ചിത്രമെന്നതു് പലതരത്തിൽപെട്ട വരകളുടെ സമ്മേളനമാണ്. അതിനാൽ വരകളെ വ്യക്തമായും വൃത്തിയായും വരയ്ക്കാൻ ശീലിക്കണം, ഈ പാഠം അതിനായി ഉദ്ദേശിക്കപ്പെട്ടിരിക്കുന്നു.

ചിത്രത്തിലെ വരകൾക്കു് കൈവിറയൽ കൊണ്ടുള്ള കോട്ടം സംഭവിക്കരുതു്. ആദ്യമാദ്യം മനസ്സിരു ത്തിയും സാവധാനത്തിലും വേണം വരയ്ക്കാൻ. ഈ പരിശീലനം കാലക്രമത്തിൽ സൗകര്യമായും വേഗത്തിലും വരയ്ക്കാനുള്ള കഴിവു് ഉണ്ടാക്കിത്തരും.

മാസികകളിലും മററും വരുന്ന ചിത്രങ്ങൾ കാണാൻ ലഘുവായും അശ്രദ്ധമായും വരച്ചതുപോലെ തോ ന്നാം. എന്നാൽ അതിൻെറ പിന്നിലെ ചിത്രകാരൻ അധികവർഷങ്ങളായി പഴക്കമുള്ള ഒരു ആളായിരിക്കും.

താഴെക്കൊടുക്കുന്ന ചിത്രങ്ങളിൽ A, B, E, F, എന്നിവ പേനകൊണ്ടു് വരച്ചവയാണ്. ഇത്തരം ചിത്ര ങ്ങൾ നിങ്ങൾ നിങ്ങൾക്കു് കഴിയുന്നിടത്തോളം പരിശീലിക്കുക. സ്കെയിൽപോലുള്ള ഉപകരണങ്ങൾ ഇതിനു് ഉപയോഗിക്കരുതു്. കൈയുടെ സഹായം മാത്രമേ ഇതിന്ന ആവശ്യമുള്ളു. ഒട്ടും പരിഭ്രമിയ്ക്കേണ്ട. വരയിൽ ചുളി വുകൾ ഉണ്ടായാൽ തന്നെ കാലക്രമത്തിൽ അതുമാറികൊള്ളും. ആറു മാസപ്രായത്തിൽ ഇഴയുന്ന കുട്ടി ഒരു വയസ്സാ കുമ്പോഴേയ്ക്കും നടന്നു തുടങ്ങുന്നതു് പോലെ ചിത്രരചനാ പരിശീലനവും പരിണാമത്തിനും, ക്രമാനുഗതമായ വള ർച്ചക്കും പാത്രമാണ്:

ചിത്രങ്ങൾ C, D എന്നിവ ബ്രഷ് കൊണ്ടു് ഉള്ളവയാണ്. തടിച്ചവയെങ്കിലും വരകൾ എത്രമാത്രം വൃത്തിയും വ്യക്തതയുമുള്ളവയാണെന്നു് നോക്കുക.

ഇങ്ങനെയുള്ള വരകൾ ശരിയായി അഭ്യസിച്ചതിന്ന ശേഷമേ ചിത്രങ്ങൾ വരക്കാൻ തുടങ്ങാവൂ.

ചിത്രങ്ങൾ 1, 2 എന്നിവ യഥാക്രമം പേനയും ബ്രഷും ഉപയോഗിക്കുമ്പോൾ നിങ്ങളുടെ കൈകൾ എങ്ങനെയിരിക്കണമെന്നു് കാണിക്കുക.

ചിത്രങ്ങൾ ആദ്യം പെൻസിൽകൊണ്ടു് സ്കെച്ചു ചെയ്തിട്ടു് പിന്നീടാണ് മഷികൊണ്ടു് വരക്കപ്പെടുന്നതു്. സ്കെച്ചു ചെയ്യാതെ പേനകൊണ്ടു് വരയ്ക്കുന്നതു് പ്രായോഗികമോ ശരിയോ അല്ല.

ലഘുവായ ചില വരകൾ കൊണ്ടു് ഞാൻ ഒരു രാജാവിൻെറ ചിത്രം വരച്ചിരിക്കുന്നതു നോക്കുക (ചിത്രം 3 ഇതുപോലെ ഉള്ള സ്കെച്ചുകൾ കഴിയുന്നിടത്തോളം പരിശീലിക്കുക. അവയിൽ ഒന്നു് [illegible]ിക്കയച്ചുതരുക അടുത്ത പാഠത്തോടൊപ്പം അതു് തിരുത്തി ഞാൻ അയച്ചുതരാം.

എന്നാൽ അതുവരെ നിങ്ങൾ വെറുതെ ഇരിക്കരുതു്. വരകൾ പരിശീലിച്ചു കൊണ്ടേയിരിക്കുക. അടുത്ത പാഠം താമസിയാതെ നിങ്ങൾക്കു് വന്നു ചേരും. അതിൽ മനുഷ്യശിരസ്സിനെ പററിയും അതു വരയ്ക്കുന്ന വിവിധ രീതികളെപ്പററിയും പ്രതിപാദിക്കാം.

B. സ്കെച്ചുകൾ അയയ്ക്കുന്നതോടൊപ്പവും, ഫീസു അയക്കുമ്പോൾ മണിആർഡർ കൗപ്പണിലും നിങ്ങളുടെ ക്രമ നമ്പർ കാണിച്ചിരിക്കണം.

# പാഠം 3

## ശിരസ്സുകൾ മുൻ, പിൻ, വശങ്ങൾ

ഇതു പഠിക്കാൻ തുടങ്ങുന്നതിന്നു മുമ്പ് രണ്ടാം പാഠത്തിൽ പറഞ്ഞിരിക്കുന്ന വരകൾ നന്നായി പരിശീലിച്ചിരിക്കണം.

പ്രകൃതിസൃഷ്ടികളായ മനുഷ്യരെല്ലാം ഒന്നു പോലെയല്ല. ഓരോരുത്തർക്കും ഓരോ വ്യത്യാസങ്ങൾ ഉണ്ട്. പ്രത്യേകിച്ച് ശിരസ്സിൻെറ കാര്യത്തിൽ ഈ വ്യത്യാസം വളരെ വ്യക്തമായിരിക്കും. നീണ്ടതു്, പരന്നതു്, ഇരട്ട തുടങ്ങിയ പലതരം ശിരസ്സുകൾ ഉണ്ട്. ചിത്രകാരൻ ഈ വിവിധ തരങ്ങളെ പകർത്താനുള്ള കഴിവു സമ്പാദിക്കണം.

സുന്ദരമായ മുഖങ്ങളോടുകൂടിയ പുരുഷന്മാർ ഉണ്ട്. എന്നാൽ നാം കാണുന്നവർ എല്ലാം അങ്ങനെയുള്ളവരായിരിക്കയില്ല. അതുകൊണ്ട് ഓരോ മുഖങ്ങളും അതിനുള്ള ഭാവവ്യത്യാസങ്ങൾക്ക് അനുസരണമായി ശ്രദ്ധയോടുകൂടി വരയ്ക്കണം.

ശിരസ്സുകൾ ചിത്രീകരിക്കുന്നതിൽ ചില തത്വങ്ങൾ ഉണ്ട്. ഈ തത്വങ്ങളെ അനുസരിക്കാതിരുന്നാൽ സ്കെച്ചുകൾ നന്നായിരിക്കുകയില്ല. ഇവയ്ക്കനുസരണമായി വരയ്ക്കുന്ന സ്കെച്ചുകൾ ജീവസ്സുള്ളവയായിരിക്കും.

അടുത്ത പേജിൽ കൊടുത്തിരിക്കുന്ന ചിത്രം 1 എടുക്കുക. ഇങ്ങനെ ഒരു മനുഷ്യനെ എവിടെയോ നാം കണ്ടതുപോലെ തോന്നും. എന്നാൽ ചിത്രം 2-ൽ ഉള്ള മനുഷ്യൻ അങ്ങനെയല്ല. ആദ്യത്തേതിലെപൊലെ ഇതിലും കണ്ണ്, മൂക്ക്, വായ് കാതു് ഇവയെല്ലാം ഉണ്ട്. എന്നാൽ തന്നെ ഇതു് ഒരു ശിരസ്സ് എന്നതിനേക്കാൾ കുട്ടികൾ കുത്തിവരയ്ക്കുന്ന ചിത്രം പോലെ തോന്നും. എന്തെന്നാൽ ഇതു് തത്വങ്ങളെ അനുസരിക്കാത്ത ഒരു ചിത്രമാണ്.

ശിരസ്സുകൾ മൂന്നു തരത്തിൽ കാണിച്ചിരിക്കുന്നു. ചിത്രം 3. ഒരു സാധാരണ മുഖത്തിൻെറ പാർശ്വവീക്ഷണമാണ്. കണ്ണുകൾ ഉച്ചിക്കും താടിക്കും ഒത്ത മദ്ധ്യത്തിലിരിക്കണം. കണ്ണുകൾക്കും ഉച്ചിക്കും മദ്ധ്യത്തിലാണ് തലമുടി വകുത്തിരിക്കുന്നതു്. മൂക്കിൻെറ അഗ്രം താടിയിൽ നിന്നും കണ്ണിൽനിന്നും ഒരേ അകലത്തിലാണ്. കാതു് മദ്ധ്യത്തിലെ രേഖയ്ക്ക് അല്പം പിന്നിലാണ്. കാതിൻെറയും കണ്ണിൻെറയും മുകൾ അററം ഒരേ നിരപ്പിൽ തന്നെയിരിക്കണം കാതിൻെറ താഴത്തെ അഗ്രവും മൂക്കും സമാന്തരമായിരിക്കണം.

ഒരേ ചിത്രത്തിൽതന്നെ ഇത്രമാത്രം വിശദാംശങ്ങളോ എന്നു കരുതി ഭയപ്പെടേണ്ട. ഈ തത്വങ്ങളെ മനസ്സിലാക്കാൻ വളരെ വേഗം സാധിക്കും. വാക്കുകൊണ്ട് വിവരിക്കുമ്പോൾ ഇതു വളരെ വലുതെന്ന് തോന്നിയേക്കാം; ഞാൻ വരച്ചിരിക്കുന്ന സ്കെച്ചുകളെ നോക്കുക. അതിനെ അനുസരിച്ചു വരച്ചു പഠിക്കുക. പല പ്രാവശ്യം ഇതു ആവർത്തിക്കുമ്പോൾ നിങ്ങൾക്ക് ഇതെത്ര സൗകര്യമായി വരക്കാൻ കഴിയുന്നു എന്നു നോക്കുക.

ചിത്രം 4 ചിത്രം 3 പോലെയല്ല. ഇതു ചതുരങ്ങളായി വിഭജിച്ചിട്ടില്ല. ഒരു ദീർഘചതുരമാണ്. നീളം വീതിയേക്കാൾ 1/4 അംശം കൂടുതലാണ്. ഇതൊഴിച്ചാൽ ചിത്രം 3-ലേയും 4-ലേയും മററു തത്വങ്ങൾ ഒന്നുതന്നെയാണ്. കണ്ണുകൾ വരക്കുമ്പോഴാണ് കൂടുതൽ ശ്രദ്ധ ചെലുത്തേണ്ടതു്. രണ്ടു കണ്ണുകൾക്കും നടുവിലുള്ള ഭാഗം ഒരു കണ്ണിൻെറ നീളത്തിന്നു് സമമായിരിക്കണം.

ചിത്രം 5, ഒരു ശിരസ്സിൻെറ പിമ്പുറമാണ്. ഇതു വരക്കുക എളുപ്പമാണ്. തത്വങ്ങളെല്ലാം മുൻചിത്രങ്ങളിലേതുതന്നെ. കഴുത്തിൻെറയും കാതുകളുടെയും പിൻവശം എങ്ങനെ ചിത്രീകരിച്ചിരിക്കുന്നു എന്നു ശ്രദ്ധിക്കുക. ഈ സ്കെച്ചിനെ സംബന്ധിച്ചിടത്തോളം ഇവയാണ് മുഖ്യം.

3, 4, 5 ചിത്രങ്ങൾ നല്ലവണ്ണം അഭ്യസിച്ചതിനുശേഷം 6, 7, 8 എന്നിവയെടുക്കുക. ഇവയിലും മററവയിലെപ്പോലെ ചതുരങ്ങളുണ്ട്. എന്നാൽ മദ്ധ്യത്തിൽ ഓരോ രേഖകൾ മാത്രമേ ഈ ചതുരങ്ങളെ ഖണ്ഡിച്ച് നിങ്ങൾക്ക് മാർഗ്ഗദർശനം ചെയ്യുന്നുള്ളു. മറെറല്ലാ രേഖകളും ഇതിൽ നീക്കപ്പെട്ടിരിക്കുന്നു. സ്കെച്ചുകൾ അതിശീഘ്രം വരയ്ക്കുന്നതെങ്ങനെയെന്നു കാണിക്കാൻ വേണ്ടിയാണ് ഈ ചിത്രങ്ങൾ ഒഴുക്കൻമട്ടിൽ ഞാൻ കൊടുത്തിരിക്കുന്നതു്. ഇവയും കഴിയുന്നിടത്തോളം പ്രാവിശ്യം നിങ്ങൾ വരക്കുക.

6, 7, 8 എന്നീ ചിത്രങ്ങളും വശഗമാക്കിയതിനുശേഷം ഇവയെ ചതുരങ്ങളുടെ സഹായമില്ലാതെ വരയ്ക്കുക. ആദ്യമാദ്യം ഇവ നന്നായിരുന്നില്ലെങ്കിൽകൂടി വിഷമിക്കേണ്ട. പല തവണ വീണ്ടും വീണ്ടും ശ്രമിക്കുക. അപ്പോൾ ഈ ചതുരങ്ങൾ ഇല്ലാതെ തന്നെ നിങ്ങൾക്ക് സുഗമമായി വരക്കാൻ സാധിക്കും.

മുഖം വരക്കുമ്പോഴും ആദ്യം പെൻസിൽകൊണ്ട് സ്കെച്ചു വരച്ചതിനുശേഷമേ മഷി ഉപയോഗിക്കുവാൻ പാടുള്ളൂ. മഷി ഉണങ്ങിയതിനുശേഷം റബ്ബർകൊണ്ട് പെൻസിൽ വരകൾ മായിക്കുക.

ചോദ്യം: ചിത്രം മുന്നിൽ മുഖം ഇടതുഭാഗത്തേക്ക് തിരിഞ്ഞിരിക്കുന്നു. ഇതുപോലെ വലതുവശത്തേക്ക് തിരിഞ്ഞിരിക്കുന്ന ഒരു മുഖം നിങ്ങൾ വരച്ചയക്കുക. അടുത്ത പാഠത്തോടൊപ്പം അതു് ഞാൻ തിരുത്തി അയക്കുന്നതാണ് സ്കെച്ച് അയക്കുമ്പോൾ നിങ്ങളുടെ ക്രമനമ്പർകൂടി കാണിച്ചിരിക്കണം.

# പാഠം 4.

## ശിരസ്സിൻെറ വിവിധഭാഗങ്ങൾ

## (ചെവികൾ പലവിധം)

പൊതുവേ ശിരസ്സിനെ ചിത്രീകരിക്കുന്ന രീതി മുൻ പാഠത്തിൽ പഠിപ്പിച്ചതു് ഇതിനകം നിങ്ങൾ പഠിച്ചിരിക്കുമല്ലോ:

ശിരസ്സിലെ പ്രധാന ഘടകങ്ങൾ കണ്ണുകൾ, കാതുകൾ, വായ്, മൂക്കു് എന്നിവയാണു്. ഇവ എല്ലാ മനുഷ്യരിലും ഒന്നുപോലെയല്ല. ചിലർക്കു് നീണ്ട കാതുകളും മററു ചിലർക്കു് എലിയുടേതുപോലുള്ളവയും ഉണ്ടു്. തത്തച്ചുണ്ടുപോലെ വളഞ്ഞ മൂക്കാണു് ചിലക്കു്. എന്നാൽ വേറെ ചിലരുടെ മൂക്കു് തടിച്ചു് ഉരുണ്ടു് കശുമാമ്പഴം പോലെ ഇരിക്കുന്നു. ഇതുപോലെ കണ്ണുകളും വായും പലരിലും പല രീതിയിൽ ഇരിക്കുന്നു. പ്രകൃതിസൃഷ്ടിയിൽ വ്യത്യാസങ്ങൾ ധാരാളമെന്നു് മാത്രമല്ല, ആശ്ചര്യകരമാംവണ്ണം പ്രത്യക്ഷവുമാണു്.

ഉദാഹരണത്തിനു് നമ്പർ 1 എന്ന വരി ചിത്രങ്ങളെടുക്കുക. ഇതിൽ പലതരത്തിലുള്ള കാതുകൾ കാണിച്ചിരിക്കുന്നു. കാതുകൾ സ്കെച്ചു ചെയ്യുമ്പോൾ തലയുമായി അതിനെ ബന്ധിച്ചിരിക്കുന്ന കുറച്ചുഭാഗങ്ങൾ കൂടി വരയ്ക്കേണ്ടതുണ്ടു്. ഇല്ലെങ്കിൽ ഇതു് തലയിൽ പ്രത്യേകമായി വെച്ചുകെട്ടിയതുപോലെ തോന്നും.

ചെവിയ്ക്കരികെയുള്ള കുറെമുടികൾ അപ്രധാനമെങ്കിലും കാതുകൾക്കു് സ്വാഭാവികതയുണ്ടാക്കുകയും അവയെ തലയുമായി ബന്ധിപ്പിക്കുകയും ചെയ്യുന്നു.

കാതുകൾക്കു് ഉള്ളിലുള്ള മടക്കുകൾ സൂക്ഷിച്ചു മനസ്സിലാക്കുക. ഇവ എല്ലാരിലും ഒന്നുപോലെയല്ല. ഈ മടക്കുകളിൽ ചെറിയതോതിലെങ്കിലും പല വ്യത്യാസങ്ങൾ കാണാം.

നമ്പർ 2 എന്ന വരിയിൽ പല സ്ത്രീകളുടെ കാതുകളെ ചിത്രീകരിച്ചിരിക്കുന്നു. മുടിച്ചുരുളുകൾക്കു് ഉള്ളിൽ കാതുകളുടെ മുകളററം മറയ്ക്കത്തക്കവിധം കേശാലങ്കാരം ചെയ്യുന്നതു് ഇന്നു് സ്ത്രീകളുടെ സർവ്വസാധാരണമായ ഒരു ഫാഷനാണു്. സിനിമാതാരങ്ങളെ അനുകരിച്ചു് ചിലർ കാതുകൾ മുഴുവൻ തന്നെ ഇങ്ങിനെ മറയ്ക്കുന്നു. കർണ്ണാഭരണങ്ങൾ മാത്രമേ വെളിയിൽ കാണുകയുള്ളു. സ്ത്രീകളുടെ കാതുകളും അവരുടെ മുഖങ്ങൾ പോലെതന്നെ സുന്ദരങ്ങളാണു്. പുരുഷന്മാരുടെ കാതുകൾപോലെ ഇവ വരയ്ക്കാൻ വിഷമം ഇല്ല. എന്നാൽ സ്ത്രീകളുടെ കാതുകൾ വരയ്ക്കുമ്പോൾ അവർ ധരിച്ചിരിക്കുന്ന പ്രത്യേകതരം കർണ്ണാഭരണങ്ങൾ സൂക്ഷിച്ചുവരയ്ക്കേണ്ടതാണു്. കലാകാരൻ ഇതു നല്ലവണ്ണം ശ്രദ്ധിക്കണം. കാലത്തിൻെറ പോക്കിനനുസരിച്ചു് ആഭരണങ്ങളുടെ മാതൃകകൾ മാറിക്കൊണ്ടിരിക്കുന്നു. ചിത്രകാരൻ ഏററവും നൂതനമായ മാതൃകകൾ തന്നെ സ്കെച്ചു ചെയ്യു പഠിക്കണം. എന്നാൽ മാത്രമേ ഇന്നത്തെ കാലാവസ്ഥ ചിത്രങ്ങളിൽ സ്ഫുരിക്കുകയുള്ളു. മാത്രമല്ല എങ്കിലേ കാണാനും അവയ്ക്കു് ഭംഗി ഉണ്ടായിരിക്കുകയുള്ളു.

1966-ലെ ഒരു തരുണിയെ വരയ്ക്കുമ്പോൾ 1920-ലെ ആഭരണങ്ങൾ വരച്ചാൽ കാഴ്ചക്കാർ നമ്മളെ കളിയാക്കുകയും പഴഞ്ചൻ കലാകാരനെന്നു് വിളിക്കുകയും ചെയ്യും. അതുകൊണ്ടു് അന്നന്നുള്ള ഫാഷൻ അനുസരിച്ചുവേണം ചിത്രങ്ങൾ വരയ്ക്കാൻ.

നമ്പർ 3 എന്ന വരിയിൽ കാണുന്നതു് കുട്ടികളുടെ കാതുകളാണു്. ഇവ വലിയവരുടേതുപോലെ മടക്കുകളുള്ളവയല്ല. പൂർണ്ണവളർച്ച പ്രാപിക്കാത്തതിനാൽ ഇവ വരയ്ക്കാൻ എളുപ്പവുമാണു്. ശരീരത്തിലെ ഒരു അവയവം മാത്രം വരച്ചാലും അതിൽ നിന്നു് ആ വ്യക്തി ആണോ, പെണ്ണോ, കുട്ടിയോ എന്നതും തിരിച്ചറിയാൻ കഴിയണം.

നമ്പർ 4 പലതരം കാതുകളെ കാണിക്കുന്നു. ആദ്യത്തെ രണ്ടു ചിത്രങ്ങളും നിങ്ങളുടെ നേരേ നിൽക്കുന്ന മനുഷ്യൻെറ കാതുകളാണു്. മൂന്നും നാലും ചിത്രങ്ങൾ കാതുകളുടെ പിൻഭാഗമാണു്. (പുറകിൽ നിന്നു നോക്കുമ്പോൾ കാണുന്നതുപോലെ) പുറകിൽ നിന്നു് കാണുന്നമാതിരി കാതുകളെ വരച്ചു് ഫലിപ്പിക്കുന്നതു് അത്ര എളുപ്പമല്ല. അതുകൊണ്ടു് ഈ സ്കെച്ചിനു് നിങ്ങൾ പ്രത്യേക ശ്രദ്ധ കൊടുക്കേണ്ടതാണു്.

ചോദ്യം: ഒരു പെൺകുട്ടിയുടെ കാതുകൾ വലതുഭാഗത്തേക്കു് തിരിഞ്ഞിരിക്കുന്നു. ശിരസ്സു മുഴുവൻ ചിത്രീകരിക്കേണ്ടതില്ല. കാതുകൾ മാത്രം വരച്ചു് അതിൽ നിങ്ങൾക്കു് അറിയാവുന്നതും ചേരുന്നതുമായ ഏതെങ്കിലും ആഭരണവും വരയ്ക്കുക. ഈ സ്കെച്ചു് എനിക്കു അയച്ചുതരിക.

N. B. ദയവായി ആദ്യം പരീക്ഷയ്ക്കു വേണ്ട പടങ്ങളെ മാത്രം വരച്ചു് അയയ്ക്കുക. നിങ്ങൾ ~~അയച്ചു~~തരുന്ന ചിത്രങ്ങൾ 5 ~~ദിവസങ്ങൾക്കു~~ള്ളിലും, 20 ~~ദിവസങ്ങൾക്കു~~ള്ളിലും ഇവിടെ എത്തിയിരിക്കണം.

# പാഠം 5.

## കണ്ണുകൾ പലതരം

മുഖത്തിന്റെ വിവിധഭാഗങ്ങളെ പ്രത്യേകം പ്രത്യേകമായി വരച്ചുപഠിക്കേണ്ടതു് ഒരു ചിത്രരചനാ വിദ്യാർത്ഥിക്കു് അത്യാവശ്യമാണു്. കെട്ടിടനിർമ്മാണത്തിനു് വാതിലുകൾ, ജനലുകൾ, തൂണുകൾ മുതലായവ പ്രത്യേകമായി ഉണ്ടാക്കിയാണല്ലൊ യഥാസ്ഥാനങ്ങളിൽ വെച്ചു് ചേർക്കുന്നതു്. അതുപോലെ മനുഷ്യശരീരത്തിന്റെ വിവിധ ഭാഗങ്ങൾ നാം പ്രത്യേകമായി പഠിക്കണം. എങ്കിലേ പൂർണ്ണശരീരത്തെ ശരിയാം വണ്ണം ചിത്രീകരിക്കാൻ സാധിക്കൂ.

ഈ പാഠത്തിൽ ഞാൻ മനുഷ്യന്റെ കണ്ണിന്റെ പല മുഖ്യവശങ്ങളെപ്പററി പ്രതിപാദിക്കാം. മനുഷ്യശരീരത്തിലെ ഏററവും പ്രധാന ഘടകമാണല്ലൊ ശിരസ്സു്. അതുപോലെതന്നെ കണ്ണുകളാണു് ശിരസ്സിലെ മുഖ്യഘടകം. ഇവയില്ലെങ്കിൽ മുഖത്തിന്റെ സൗന്ദര്യം മുഴുവൻ നശിക്കുന്നു. അതുകൊണ്ടായിരിക്കണം കണ്ണുകൾ മുഖത്തിന്റെ മദ്ധ്യഭാഗത്തായിരിക്കുന്നതു്.

കണ്ണുകളെ മൂന്നായി തരംതിരിക്കാം. (1) പുരുഷന്മാരുടെ പൗരുഷമുള്ള കണ്ണുകൾ (2) സ്ത്രീകളുടെ സ്നേഹമസൃണമായ കണ്ണുകൾ (3) കുട്ടികളുടെ ആകർഷകമായ കണ്ണുകൾ.

നമ്പർ 1 എന്ന വരിയിലുള്ള കണ്ണുകൾ നോക്കുക. ഇവ നാലും പുരുഷന്മാരുടെ കണ്ണുകളാണു്. ആദ്യത്തേതിൽ പുരികത്തിന്റെ വടിവു് ശ്രദ്ധിക്കുക. പ്രായക്കുറവുള്ളവരിൽ പുരികം കട്ടികുറഞ്ഞും പ്രായം കൂടുന്തോറും അവ കട്ടി കൂടിയും ഇടതൂർന്നും കാണുന്നു. അടുത്ത കണ്ണു നോക്കുക. തടിച്ചു് കറുത്ത പുരികങ്ങൾ ആ മനുഷ്യന്റെ ശക്തമായ നോട്ടത്തെ കുറിയ്ക്കുന്നു. കൺപോളകൾ പൂവിതളുകൾപോലെ ഒന്നിൽ മറെറാന്നു ചേർന്നിരിക്കുന്നതു് നോക്കുക. കണ്ണിന്റെ ഘടനയിലുള്ള ഈ പ്രധാന വിശേഷങ്ങൾ ശ്രദ്ധിക്കുക. ചിലപ്പോൾ കണ്ണുകൾക്കടിയിൽ ചില മടക്കുകൾ കാണും. കണ്ണുകൾ അല്പം ചുരുക്കിയിട്ടു് നോക്കിയാൽ രണ്ടററത്തും ചെറിയ വരകൾ കാണാം. ഇതാണു് അവസാനത്തെ രണ്ടു ചിത്രങ്ങളിലും കാണിച്ചിരിക്കുന്നതു്.

ചിത്രം 2 എന്നതിൽ കാണിച്ചിരിക്കുന്നതു് അഭിമുഖമായുള്ള വീക്ഷണമാണു്. ആദ്യത്തേതു് ഒരു സാധാരണ കണ്ണു്. അടുത്തതു് മലർക്കെ തുറന്ന ഒരു കണ്ണിന്റെ ചിത്രമാണു്. ഈ ചിത്രത്തിൽ കൺപോളകൾ കാണുന്നില്ല. മൂന്നാമത്തേതു് കണ്ണടധരിച്ച ഒരു കണ്ണാണു്. ഇതിൽ കൺമുനയ്ക്കു് അനുസരണമായി ചില്ലുകൾ എങ്ങനെ ചേർന്നിരിക്കുന്നു എന്നു് ശ്രദ്ധിക്കുക. അവസാനത്തേതു് ഒരു വലതുകണ്ണിന്റെ വ്യക്തമായ ചിത്രമാണു്.

3 എന്ന വരി സ്ത്രീകളുടെ കണ്ണുകളാണു്. ആദ്യത്തെ രണ്ടു ചിത്രങ്ങളിലും വലിപ്പവും രൂപസൗന്ദര്യവുമുള്ള കണ്ണുകളും വില്ലുപോലെ വളഞ്ഞ പുരികങ്ങളും നോക്കുക. രണ്ടു പോളകളിലും ഭംഗിയുള്ള അല്പം വളഞ്ഞ കൺപീലികൾ പ്രത്യേകശ്രദ്ധയെ ആകർഷിക്കുന്നു. സ്ത്രീകളുടെ കണ്ണുകൾ എപ്പോഴും അല്പം വലിപ്പംകൂട്ടിവരച്ചാൽ കൂടുതൽ ഭംഗിയായിരിക്കും. അടുത്തതു് ഒരു അഭിമുഖമായ കണ്ണിന്റെ വീക്ഷണമാണു്. മിഴികൾ എത്ര മനോഹരമായി നക്ഷത്രങ്ങളേപ്പോലെ തിളങ്ങുന്നു എന്നു് നോക്കുക. അവസാനത്തേതു് സ്ത്രീകളുപയോഗിക്കുന്ന അഞ്ജനം (കൺമഷി) തേച്ച കണ്ണാണു്.

4 എന്ന വരിയിൽ ശിശുക്കളുടെ കണ്ണുകളത്രെ. എത്ര നിഷ്ക്കളങ്കമായ കണ്ണുകൾ. ഇവ എത്ര വലിയതും വൃത്താകാരമുള്ളവയുമാണു്! ശിശുക്കളിൽ മാത്രം കാണുന്ന ഉത്സാഹസ്വഭാവം ഇവയിൽ കാണപ്പെടുന്നു. പ്രായം കൂടുന്തോറും ഈ കണ്ണുകളാണു് ചുരുങ്ങിച്ചുരുങ്ങിവരുന്നതു്. ഈ കണ്ണുകളെല്ലാം കഴിയുന്നിടത്തോളം തവണ വരച്ചുനോക്കുക. ചിത്രകാരൻ പുരുഷന്മാരുടേയും, സ്ത്രീകളുടേയും, കുട്ടികളുടേയും കണ്ണുകൾ വരയ്ക്കാൻ പ്രത്യേകം ശീലിച്ചിരിക്കണം.

ഇവ കൂടാതെ നാം സാധാരണ മററു തരത്തിലുള്ള കണ്ണുകളും കണ്ടുമുട്ടാറുണ്ടു്. മൂങ്ങായുടേയും കഴുകന്റേയും പോലുള്ള കണ്ണുകൾ, മോഷ്ടാവിന്റെ കള്ളക്കണ്ണുകൾ തുടങ്ങിയവ. ഇനി വരുന്ന പാഠങ്ങളിൽ നിന്നു് ഇവയെപ്പററി കൂടുതൽ മനസ്സിലാക്കാം.

**ചോദ്യം:** കറുത്തുതടിച്ച പുരികങ്ങളുള്ള ഒരു മനുഷ്യന്റെ അഭിമുഖമായ ചിത്രം. മൂർച്ചയുള്ള തുളച്ചുകയറുന്ന നോട്ടം. കണ്ണുകൾക്കു് അടിയിൽ ചെറിയ ചുളിവുകൾ. മുഖം മുഴുവൻ വരയ്ക്കേണ്ടതില്ല.

# പാഠം 6

## മൂക്ക്-വിവിധ തരങ്ങൾ

**മൂക്ക് ശരീരത്തിലെ** അതിപ്രധാനമായ ഭാഗമാണെന്നതിൽ തർക്കമില്ലല്ലോ. നമ്മുടെ നിലനിൽപ്പിനു തന്നെ മൂക്ക് അത്യാവശ്യമാണ്. കാരണം ശ്വാസോച്ഛ്വാസം ചെയ്യാതെ ജീവിതം അസാദ്ധ്യമാണല്ലൊ.

ശ്വാസോച്ഛ്വാസമെന്ന പ്രധാനകർത്തവ്യത്തിനുതകുന്നതിനുപുറമെ മൂക്ക് മുഖത്തിന്റെ സൗന്ദര്യത്തെ കൂട്ടലാക്കുന്നു. പൂർണ്ണ വളർച്ച പ്രാപിക്കാത്തതും രൂപഗുണമില്ലാത്തതുമായ മൂക്ക് മുഖത്തെ വികൃതമാക്കുന്നു. വധൂവരന്മാരെ തെരഞ്ഞെടുക്കുന്നതിലും മൂക്ക് ഒരതിപ്രധാനമായ ഘടകമായി കണക്കാക്കപ്പെടുന്നു.

എന്നാൽ എല്ലാത്തിനും ഒരനുപാതമുണ്ട്. മൂക്കും ഘടനയിൽ ഈ അനുപാതത്തിനനുസരണമായിരിക്കണം. ഉദാഹരണത്തിനു ഒരു വധു തത്തപോലെ സുന്ദരിയാണെന്ന് നാം പറയുമ്പോൾ മൂക്ക് തത്തയുടേതുപോലെ നീണ്ടു വളഞ്ഞിരുന്നാൽ നന്നായിരിക്കുമോ? ഇല്ല മുഖം കാണാനേ നന്നായിരിക്കയില്ല. അതുകൊണ്ടു മൂക്ക് ശരിയായ അനുപാതത്തിൽ വരയ്ക്കാൻ പഠിക്കണം. പുരുഷന്മാരുടെ മൂക്കുകൾ പലവിധത്തിലുണ്ടു്. തടിച്ചു് ഉരുണ്ടതു്, നീണ്ടുമാംസളമായവ, കൂർത്തവ, വളഞ്ഞവ, മെലിഞ്ഞവ എന്നിങ്ങനെ. എന്നാൽ പുരുഷന്മാർ ഇതേപ്പററി ചിന്തിക്കാറേയില്ല. ജീവിതത്തിൽ നാം കാണാറുള്ള എല്ലാത്തരം മൂക്കുകളും വരച്ചുപഠിക്കുക. ഇതു് നിങ്ങളുടെ ചിത്രങ്ങളെ സ്വാഭാവികതയുള്ളവയാക്കുന്നു.

1 എന്ന നമ്പർ ഇട്ട വരിയെടുക്കുക. ആദ്യത്തെ ചിത്രം ഒരു നേരെയുള്ള മൂക്കിന്റേതാണ്. എന്നാൽ മദ്ധ്യഭാഗത്തുള്ള തള്ളൽ ഇതിനെ ഒരു പ്രത്യേകതരമാക്കുന്നു. രണ്ടാമത്തേതു് അററം ഉരുണ്ടു് കുടമുളകുപോലെ ഇരിക്കുന്നു. മൂന്നാമത്തേതു് തത്തച്ചുണ്ടുപോലെയാണ്. നാലും അഞ്ചും വളഞ്ഞ മൂക്കിന്റെ അഭിമുഖവീക്ഷണങ്ങളാണ്.

2 എന്ന വരിയിൽ ഉള്ളവയും പലതരം മൂക്കുകളുടെ മുൻഭാഗത്തെ ദൃശ്യമാണ്. മൂക്കിന്റെ മുൻഭാഗം വരയ്ക്കുക അല്പം പ്രയാസമത്രെ. എന്നാൽ പലതവണത്തെ പരിശീലനം കൊണ്ടു് ഇതു് മനസ്സിലാക്കാവുന്നതേയുള്ളു. മുമ്പിൽ നിന്നുള്ള മൂക്കിന്റെ ചിത്രം സ്കെച്ചുചെയ്യുമ്പോൾ ആദ്യം കണ്ണുകളുടെ മദ്ധ്യത്തിൽ നിന്ന് അതു് എങ്ങനെ ഉത്ഭവിക്കുന്നു എന്ന് നോക്കുക. പിന്നീടുവേണം വളവുകൾ മനസ്സിലാക്കാൻ. മൂക്കിന്റെ ദ്വാരങ്ങളും നല്ലവണ്ണം ശ്രദ്ധിക്കണം. (ചിത്രം രണ്ടു് നോക്കുക) മൂന്നാമത്തെ ചിത്രം കണ്ണു് എങ്ങനെ മൂക്കിൽ ചേർന്നിരിക്കുന്നു എന്ന് കാണിക്കുന്നു. അവസാനത്തേതു് ഒരു ചൈനാക്കാരനാണ്. ചൈനാക്കാർക്ക് പതിഞ്ഞ മൂക്കാണെന്നുള്ളതു് പ്രസിദ്ധമാണല്ലൊ.

നമ്പർ 3 സ്ത്രീകളുടെ മൂക്കുകളാണ്. ഇവയുടെ പ്രത്യേകത അല്പംകൂടി കലാപരമായി ചിത്രീകരിക്കണമെന്നതാണ്. മറിച്ചായാൽ ആരും അതിനെ ശ്രദ്ധിക്കുകയില്ല. സ്ത്രീകളുടെ മൂക്കു വരയ്ക്കുമ്പോൾ മൂക്കുകുത്തിയോ അതുപോലുള്ള മററെന്തെങ്കിലും ആഭരണങ്ങളോ ഒരുവശത്തു വരയ്ക്കുന്നതു് നന്നായിരിക്കും. ആദ്യത്തെ രണ്ടു സ്കെച്ചുകളും സ്ത്രീയുടെ മൂക്കിന്റെ മുന്നിൽ ഒരുഭാഗംമാത്രം കാണാവുന്ന തരത്തിൽ മുൻഭാഗത്തുനിന്നുള്ള ദൃശ്യമാണ്. മൂന്നാമത്തേതു് ഒരു പൂർണ്ണമായ അഭിമുഖദൃശ്യവും. നാലാമത്തേതാകട്ടെ അല്പം കുമ്പിട്ടിരിക്കുമ്പോൾ കാണുന്നതാണ്.

നമ്പർ 4 കുട്ടികളുടെ മൂക്കുകൾ ആണ്. ആദ്യത്തെ സ്കെച്ചിൽനിന്നുതന്നെ ഇതിന്റെ പൂമൊട്ടുപോലുള്ള രൂപം കിട്ടുന്നു. ചെറുതും നേരെയുള്ളതുമായ ഒരു ശിശുവിന്റെ മൂക്ക് എങ്ങനെ നെററിത്തടം മുതൽ ഉത്ഭവിച്ചു് രൂപം കൊള്ളുന്നു എന്നതു് അടുത്ത ചിത്രത്തിൽ കൊടുത്തിരിക്കുന്നു. ആ ശിശുവിന്റെ ഒരു പ്രത്യേകതയാണിതു്. ഇതിന്റെ മുൻഭാഗത്തുനിന്നുള്ള ദൃശ്യം ചിത്രം 3-ൽ നോക്കുക. ആ പെൺകുട്ടിയുടെ മുഖത്തു് ഇത്ര ലഘുവായ ഒരു വരകൊണ്ടു് എത്ര ഭംഗിയുള്ള ഒരു മൂക്ക് വരച്ചിരിക്കുന്നു! ഒരു കൊച്ചു കുട്ടിയുടെ മൂക്ക് വലുതാക്കി കാണിച്ചിരുന്നതാണ് അടുത്ത ചിത്രം. കുട്ടികളുടെ മുഖം സ്കെച്ചു ചെയ്യുമ്പോൾ വരകൾ കഴിയുന്നിടത്തോളം കുറയ്ക്കുന്നതാണ് നല്ലതു്.

**ചോദ്യം:** ഒരു പുരുഷന്റെ മുഖത്തിന്റെ മുൻഭാഗം വരയ്ക്കുക. തത്തച്ചുണ്ടുപോലെ മൂക്കും അതിനു് ചേരുന്ന കണ്ണുടയും വരയ്ക്കുക.

N. B പോസ്റ്റർ വൈററിന് പേന ഉപയോഗിക്കാൻ പാടില്ല. ഇതിന് ബ്രഷാണ് വേണ്ടതു്. പോസ്റ്റർ വൈററു കട്ടിയായിട്ടുണ്ടെങ്കിൽ അല്പം വെള്ളം ചേർക്കുക. ഇന്ത്യൻ ഇങ്കിനും പോസ്റ്റർവൈററിനും വെവ്വേറെ ബ്രഷുകൾ ഉപയോഗിക്കുന്നതാണ് നല്ലതു്. ഒരേ ബ്രഷ് ഉപയോഗിക്കുകയാണെങ്കിൽ ഓരോ തവണത്തെ ഉപയോഗത്തിനുശേഷവും വൃത്തിയായി കഴുകി വെയ്ക്കണം.

N. B. ദയവായി ആദ്യം പരീക്ഷയ്ക്കുവേണ്ട പടംമാത്രം വരച്ചു അയയ്ക്കുക. നിങ്ങൾ അയച്ചുതരുന്ന ചിത്രങ്ങൾ 5 ദിവസങ്ങൾക്കുള്ളിലും 20 ദിവസങ്ങൾക്കുള്ളിലും ഇവിടെ എത്തിയിരിക്കണം.

# പാഠം 7

## വായ്-വിവിധ സ്കെച്ചുകൾ

തലയുടെ ഒരു ഭാഗമായ മൂക്കിനെപ്പററി നിങ്ങൾ കഴിഞ്ഞ പാഠത്തിൽ പഠിച്ചു. അടുത്തതായി പഠിക്കേണ്ടതു് വായു് ആണ്.

ആഹാരം കഴിക്കുന്ന അവയവമെന്നതിനാൽ വായ് കൂടാതെ ജീവിതം അസാദ്ധ്യമാണ്.

തലയിലെ മററവയവങ്ങളെപ്പോലെ തന്നെ ഓരോരുത്തരിലും വായും വ്യത്യാസപ്പെട്ടിരിക്കും. കുട്ടികൾക്ക് കാണാൻ ഭംഗിയുള്ള ചെറിയ വായും ചുണ്ടുകളുമാണ്. ചിരിക്കുമ്പോൾ മാത്രമല്ല കരയുമ്പോഴും കുട്ടികളുടെ വായ് മനോഹരമാണ്. ഒരു പക്ഷെ കുട്ടികളെ കരയിക്കാൻ ചിലരെ പ്രേരിപ്പിക്കുന്നതു് ഇതായിരിക്കാം.

പ്രായമാകുന്നതിനനുസരിച്ച് ശിശുക്കളുടെ വായും വളരുന്നു. ഇങ്ങനെ വലിപ്പം കൂടുന്തോറും ഇതിൻെറ ഭംഗിയും കുറയുന്നു.

വലിപ്പത്തിലും രൂപത്തിലും സ്ത്രീപുരുഷന്മാരുടെ വായ്കൾ ഒരുപോലെയിരിക്കും. എന്നാൽ പ്രകൃതിക്ക് സ്ത്രീകളുടെ മേലുള്ള പ്രത്യേകതകൊണ്ടു് അവരുടെ വായ് കുറെക്കൂടി ആകർഷകമായിരിക്കുന്നു.

ഈ വ്യത്യാസങ്ങൾക്കു പുറമെ ജീവിതത്തിൽ വിവിധതരം വായ്കൾ നാം കാണുന്നു. ഒരു കാതുമുതൽ മറേറ കാതുവരെ തുറന്ന വായ്, പരന്നവ, തടിച്ച ചിറികളോടു കൂടിയവ എന്നിങ്ങനെ.

1 എന്ന വരി പുരുഷന്മാരുടെ വായ്കളാണ്. മുകളിലത്തെ അധരം താഴത്തേതുമായി എങ്ങനെ ചേരുന്നു എന്നു നോക്കുക. മുകളിലത്തെ ചിറി വില്ലുപോലെയും താഴത്തേതു് ഒരു തട്ടത്തിൻെറ അടിത്തട്ടുപോലെയും വളഞ്ഞവയാണ്. അടുത്ത സ്കെച്ചു നോക്കുക. വലിപ്പവും പൂർണ്ണതയുമുള്ള വായ് ആ മനുഷ്യൻെറ സ്വഭാവഗുണത്തെ കുറിക്കുന്നു. മൂന്നാമത്തേതു് ഒരു ഉന്നതനായ മനുഷ്യൻേറതാണ്. വായുടെ മദ്ധ്യം ഉയർന്നും അററങ്ങൾ താഴ്ന്നും ഇരിക്കുന്നതു, ശ്രദ്ധിക്കുക. നാലാമത്തെ ചിത്രം മുഴുവൻ തുറക്കുമ്പോൾ ഒരു വായ് എങ്ങനെയിരിക്കുന്നു എന്നതാണ്.

നമ്പർ 2 എന്ന വരിയിൽ ആദ്യത്തേതു് ഒരു സ്ത്രീയുടെ സ്കെച്ചാണ്. അതിൻെറ സുന്ദരമായ ഘടനയും വളഞ്ഞ വടിവും ശ്രദ്ധിക്കുക. രണ്ടാമത്തേതും ഒരു സ്ത്രീയുടെ വായ്തന്നെ. എന്നാൽ ഇതിൻെറ ഘടനയിൽ നിന്നു് ഇവർ ആദ്യത്തവരേക്കാൾ പ്രായക്കൂടുതലുള്ളവരാണെന്നു് മനസ്സിലാകും. മൂന്നാമത്തെ ചിത്രത്തിൽ സുന്ദരമായ ഉരുണ്ട ചിറികളാണ്. സ്ത്രീയുടെ പ്രായക്കുറവുമാത്രമല്ല സൗന്ദര്യവും ഇതു കാണിക്കുന്നു. നാലും അഞ്ചും ചിത്രങ്ങൾ സ്ത്രീമുഖത്തിൻെറ പാർശ്വവീക്ഷണങ്ങളാണ്. ഈ രീതിയിൽ വായുടെ ഘടന മനസ്സിലാക്കുക.

നമ്പർ 3 ശിശുക്കളുടെ വായ് ആണ്. ആദ്യത്തേതിൽ വായ് അല്പം തുറന്നിരിക്കുന്നു. ഭക്തിയും അതിശയവും സ്ഫുരിക്കുന്ന നോട്ടം ആ ശിശുവിൻെറ നിഷ്കളങ്കതയെ കാണിക്കുന്നു. രണ്ടാമത്തേതു് ചെറിയ സുന്ദരമായ ചുണ്ടുകളുള്ള ഒരു കുട്ടിയാണ്. മൂന്നാം ചിത്രത്തിൽ വായ് ചുരുക്കി കാണിക്കുന്നു. നാലും അഞ്ചും ചിത്രങ്ങൾ ചിരിക്കുന്ന കുട്ടികളുടേതാണ്. ഇതിൽ വായുടെ ഘടന അതിശ്രദ്ധയോടെ പഠിക്കണം.

നമ്പർ 4 എന്നതിൽ ആദ്യത്തേതു് ഒരു മനുഷ്യൻെറ വായുടെ പാർശ്വവീക്ഷണം ആണ്. ശക്തിയും പൗരുഷവുമുള്ള ചിറികൾ നോക്കുക. രണ്ടാമത്തേതു് ഒരു വയസ്സായ മനുഷ്യൻെറ പാർശ്വവീക്ഷണം ആണ്. പ്രായക്കൂടുതൽ കൊണ്ടു് പല്ലുകൾ എല്ലാം കൊഴിഞ്ഞതിനാൽ ഈ വായ് ഒരു പ്രത്യേകതരമാണ്. ചിറികൾ അകത്തേക്കു തള്ളിയിരിക്കുന്നു. മൂന്നാമത്തേതു് അതേ മനുഷ്യൻെറ മുമ്പിൽനിന്നുള്ള ചിത്രമാണ്. നാലു് എന്ന ചിത്രം സ്ത്രീയുടെ വായ്കളത്രേ. അല്പം തുറന്ന വായിൽനിന്നു് ചിറികൾക്കു് ഇടയിൽകൂടി പല്ലുകളുടെ ഘടന വെളിവാകുന്നു.

ചോദ്യം: കരയുന്ന കുട്ടിയുടെ പാർശ്വവീക്ഷണം വരയ്ക്കുക.

# പാഠം 8.

## ശിരസ്സുകൾ വരയ്ക്കുന്ന എളുപ്പ വഴി

കഴിഞ്ഞ പാഠങ്ങളിൽ ശിരസ്സ് വരയ്ക്കുന്ന ശരിയായ രീതിയും ഓരോ അവയവങ്ങൾ പ്രത്യേകിച്ച് വരയ്ക്കുന്ന വിധങ്ങളും പഠിപ്പിച്ചല്ലോ.

എന്നാൽ മനുഷ്യശിരസ്സ് ചതുരത്തിന്റെ സഹായത്തോടെവരയ്ക്കുക എപ്പോഴും സാദ്ധ്യമല്ല. കാരണം കൂടുതൽ സമയചിലവും അനാവശ്യമായ പ്രയാസങ്ങളും ഇതിനാവശ്യമാണ്. അതുകൊണ്ട് നാം ഇച്ഛിയ്ക്കുന്ന രീതിയിൽ ശിരസ്സുകൾ വരയ്ക്കാൻ പററിയ ഒരു എളുപ്പ വഴി വിവരിയ്ക്കാം.

1 എന്ന തുടച്ച് ചിത്രങ്ങൾ നോക്കുക. വൃത്തകാരത്തിനുപകരം ഒരു ദീർഘ വൃത്തം വരയ്ക്കുക (തുടസ്സുള്ള പരിശീലനത്തിൽ നിന്നു ഇതു് വേഗം വരയ്ക്കാൻ സാധിയ്ക്കും.) ഈ ദീർഘ വൃത്തത്തിനുള്ളിൽ പരസ്പരം ഖണ്ഡിയ്ക്കുന്ന രണ്ടുവരകൾ വരയ്ക്കുക, ആദ്യത്തെ ചിത്രത്തിലെപ്പോലെ കണ്ണുകൾ, മൂക്ക്, വായ്, കാതുകൾ തുടങ്ങിയവയെല്ലാം ഒന്നൊന്നായി വരയ്ക്കുക. പൂർണ്ണമായ മൂന്നാം ചിത്രം നോക്കുക.

അതായതു് ഒരു മനുഷ്യന്റെ മുഖം ഏതു വശത്തേയ്ക്കുള്ളതും അതിവേഗം വരയ്ക്കാൻ നിങ്ങൾക്ക് കഴിയും. ഇതേമാതിരിയിലാണ് 2-ാം വരി ചിത്രങ്ങളും പരിശീലിയ്ക്കേണ്ടതു്.

എന്നാൽ ഇതിൽ മുഖം മുകളിലേയ്ക്കു് തിരിഞ്ഞിരിയ്ക്കുന്നു. ഇതിനനുസരണമായാണ് അകത്തെ മാർഗ്ഗദർശനം ചെയ്യുന്ന വരകളും വരച്ചിരിയ്ക്കേണ്ടതു്. ഓരോ അവയവങ്ങളും വരച്ച് മുഖം എങ്ങിനെ പൂർണ്ണമായിരിയ്ക്കുന്നു എന്നു നോക്കുക.

മൂന്നാമത്തെ വരി ചിത്രങ്ങളിലും, മറെറാരു രീതിയിലെങ്കിലും മുൻ രണ്ടു ചിത്രങ്ങളിലേയും തത്വങ്ങൾ തന്നെയാണ് പ്രയോഗിയ്ക്കേണ്ടതു്. ദീർഘവൃത്തം വഴിയായി മുഖം സ്കെച്ച് ചെയ്യുന്നതുകൊണ്ടുള്ള പ്രയോജനം കാലാന്തരത്തിൽ നിങ്ങൾക്ക മനസ്സിലാകും. ഏതു വീക്ഷണകോണത്തിൽനിന്നും ഏതു വിഷമം പിടിച്ച ഭാവവും ഈ രീതിയിൽ സൗകര്യമായി സ്കെച്ച് ചെയ്യാൻ കഴിയും. കൂടാതെ മുഖങ്ങളുടെ സാദൃശ്യവും സൂക്ഷിയ്ക്കാൻ എളുപ്പമുണ്ട്.

നാലാമത്തെ വരിചിത്രങ്ങൾ എടുക്കുക. ഇവമററവയേക്കാൾ പ്രയാസം കൂടിയവയാണ്. അഭിമുഖമായുള്ളതും മുകളിലേയ്ക്കു ഉയർത്തി പിടിച്ചതുമായ മുഖം വരയ്ക്കുക അത്ര എളുപ്പമല്ല. തത്വങ്ങൾക്കനുസരണമായി വരച്ചില്ലെങ്കിൽ ചിത്രങ്ങൾ വൃത്തിഹീനമായിരിക്കും. എന്നാൽ ഇതു് വളരെ വേഗം വരയ്ക്കുന്ന ഒരു രീതി ഞാൻ ഇവിടെ കൊടുത്തിരിയ്ക്കുന്നു. ആദ്യചിത്രത്തിലെ നെടുകെയും കുറുകെയും ഉള്ളവരകളെയും അതിന്റെ ഘടനയേയും നോക്കുക. അതിനുശേഷം മുഖത്തിന്റെ മററു ഭാഗങ്ങൾ യഥാക്രമം ചിത്രീകരിച്ചിരിയ്ക്കുന്നതു മനസ്സിലാക്കുക. ഈ വരിയിൽ മൂന്നാമത്തേതു് പൂർത്തിയായ ചിത്രമാണ്.

ഈ ചിത്രങ്ങളെല്ലാം കഴിയുന്നിടത്തോളം പ്രാവശ്യം വരച്ചതിനുശേഷം നിങ്ങൾക്ക് ഇഷ്ടമുള്ള രീതിയിൽ ഒരു ദീർഘ വൃത്തം വരച്ച് മുഖങ്ങളെ പലരീതിയിൽ വരച്ചുനോക്കുക. അങ്ങിനെ ചെയ്താൽ ഈ രീതിയേപ്പററിയുള്ള അറിവു കൂടുന്നതിനുപുറമേ ഏതു രീതിയിലുള്ള മുഖങ്ങൾ വരയ്ക്കുന്നതിനും നിങ്ങൾക്ക് കഴിയും.

മനുഷ്യശിരസ്സുകൾ ഏതു വി[illegible]നാനാരീതിയിൽ വരയ്ക്കാം. എന്നാൽ കലയുടെ അടിസ്ഥാനതത്വങ്ങൾ മറക്കരുതെന്ന് മാത്രം. എങ്കിലെ സ്വ[illegible]തയും കാണാൻ ഭംഗിയും അവയ്ക്ക് കിട്ടുകയുള്ളു.

ചോദ്യം :— [illegible]ന്റെ ശി[illegible]ററ [illegible]ൻഭാഗം വരയ്ക്കുക. ദീർഘവൃത്തം ഉപയോഗിയ്ക്കുക. കഷണ്ടിതലയും ചന്ദ്ര[illegible] തോന്നിയ്ക്കുംവണ്ണം അല്പാല്പം രോമങ്ങളും [illegible]ണ്ടായിരിയ്ക്കണം.

# പാഠം 9.

## മുഖഭാവങ്ങൾ പുഞ്ചിരി, ചിരി, കോപം

കഴിഞ്ഞ 8 പാഠങ്ങളിൽ മനുഷ്യശിരസ്സ് ശരിയായ രീതിയിൽ വരയ്ക്കുന്നതെങ്ങിനെയെന്ന് നിങ്ങൾ പഠിച്ചു. ആ പാഠങ്ങളിലെ തത്വങ്ങൾ എല്ലാം നിങ്ങൾക്ക് ഓർമ്മയുണ്ടെങ്കിൽ ഏതു ശിരസ്സും ഏതു കോണിൽനിന്നും വരയ്ക്കാൻ നിങ്ങൾക്കു കഴിയും.

എന്നാൽ ശിരസ്സുമാത്രം ശരിയായി വരച്ചാൽ മതിയോ? പോരാ! മുഖത്തെ ഭാവഭേദങ്ങൾ ചിത്രീകരിയ്ക്കേണ്ടതും ആവശ്യമാണ്. പരിതസ്ഥിതികൾക്ക് അനുസരിച്ചാണ് നാം ചിത്രമെഴുതേണ്ടതു്. ഭാവസ്ഫുരണമില്ലാത്ത മുഖം ജീവനില്ലാത്ത പാവപോലെയിരിയ്ക്കും. സജീവമായി തോന്നണമെങ്കിൽ മുഖത്തു് ഭാവങ്ങൾ പ്രകടിപ്പിക്കണം. എങ്കിലേ അതിനു ജീവിതവുമായി ബന്ധമുണ്ടാകുന്നുള്ളു. ഈ വിഷയത്തെപ്പററി പ്രതിപാദിയ്ക്കുന്ന ഈ പാഠവും, അതിനാൽ അതീവ മുഖ്യവും അതിശ്രദ്ധചെലുത്തേണ്ടതുമാണ്.

ഈ പാഠത്തിൽ മൂന്നു ഭാവങ്ങളും അവയെ ചിത്രീകരിയ്ക്കേണ്ട രീതിയും കൊടുത്തിരിയ്ക്കുന്നു. 1. പുഞ്ചിരി, 2. ഹാസ്യം അഥവാ പൊട്ടിച്ചിരി, 3. കോപം.

ഭാവസ്ഫുരണത്തെ കൃത്യമായി കാണിയ്ക്കാൻവേണ്ടി ഞാൻ വൃത്താകാരങ്ങൾ വരച്ചിരിയ്ക്കുന്നു. എന്തെന്നാൽ ഇങ്ങനെ പരിശീലിച്ചാൽ ഏതുതരം മുഖത്തും എന്തുഭാവങ്ങൾ വേണമെങ്കിലും വേഗം വരയ്ക്കാൻ നിങ്ങൾക്കു കഴിയും. അതുകൊണ്ടാണ് ഭാവങ്ങളെ ചിത്രീകരിയ്ക്കാൻ ഞാൻ വൃത്തങ്ങൾ ഉപയോഗിച്ചിരിയ്ക്കുന്നതു്.

സ്കെച്ച് നമ്പർ 1 എടുക്കാം ഇതാണ് പുഞ്ചിരി. ഒന്നു മുതൽ മൂന്നുവരെയുള്ള ചിത്രങ്ങളിൽ പുഞ്ചിരിയെ ക്രമത്തിൽ വ്യക്തമാക്കിയിരിയ്ക്കുന്നു. താഴെ കാണുന്ന മുഖ്യമായ ചില കാര്യങ്ങൾ ഇതേപ്പററി ഓർത്തിരിക്കേണ്ടതുണ്ടു്. 1. കണ്ണുകളും പോളകളും ചുരുങ്ങി ചെറുതാകുന്നു. 2, പുരികങ്ങൾ ഉയന്നു നെററിയിലേക്കെത്തുന്നു. വായുടെ ഇരു വശങ്ങളും വില്ലുപോലെ മുകളിലേയ്ക്കു വളഞ്ഞിരിയ്ക്കുന്നു. മൂക്കിൻെറ ഇരു വശങ്ങളിലേയും വരകൾ വളഞ്ഞു കവിളുകളിൽ സുന്ദരമായ നുണക്കുഴികൾ ഉണ്ടാക്കുന്നു. ഈ വരകൾ പ്രത്യേകതയോടെയെങ്കിലും എല്ലാ ഭാവങ്ങളിലും കാണാറുണ്ടു്.

നമ്പർ 2 അനിയന്ത്രിതമായ ചിരിയാണ്. അതായതു് സന്തോഷാധിക്യത്തിൽ "ഹാഹ" എന്ന ശബ്ദത്തോടെയുള്ള ചിരി.

ഇവിടെ മുൻവരിയിൽ ചുരുങ്ങിയ കണ്ണുകൾ കുറേക്കൂടി ചുരുങ്ങി ഒരു രേഖപോലെ മാത്രമാകുന്നു. കണ്ണുകളുടെ കോണുകളിലെ മടക്കു കൂടുതൽ വ്യക്തമാകുന്നു. വായ് നല്ലതുപോലെ തുറക്കുന്നു. താഴത്തെ താടി "U" എന്ന ആകൃതിയിലാക്കുന്നു, കവിളുകളിലെ വരകളും ഇതിൽ കൂടുതൽ ശക്തിമത്താണ്.

മൂന്നാംവരിയിലുള്ളതു് കോപമെന്നവികാരമാണ്. കോപിഷ്ഠനായ ഒരു വ്യക്തി എങ്ങിനെയിരിയ്ക്കുമെന്ന് നിങ്ങൾക്കറിയാം. പുരികങ്ങൾ അടുത്തു V എന്ന രൂപം കൊള്ളുന്നു. കണ്ണുകൾ തുറിച്ച് മിഴികൾ വെളിയിലേയ്ക്കുതള്ളുന്നു. കവിളിലെ വരകൾ രണ്ടും താഴേയ്ക്കു് D വളഞ്ഞ് പല്ലുകൾ എല്ലാം വെളിയിൽ കാണാവുന്നതരത്തിലാകുന്നു. ഈ ചിത്രം എത്ര ഭയാനകമാണെന്നോ! ചിലപ്പോൾ ഈ വികാരത്തിൻെറ തീവ്രതയിൽ വിയപ്പുതുള്ളികൾ മുഖത്തെല്ലാം ഉണ്ടാകുന്നു.

ഇപ്പോൾ നിങ്ങൾക്കു ഒരു സംശയമുണ്ടാകാം. ഈ വികാരങ്ങളെല്ലാം ചിത്രീകരിച്ചിരിയ്ക്കുന്നു എന്നതു ശരി തന്നെ. എന്നാൽ ഒരു പ്രത്യേക മുഖത്തിൽ ഇവയെല്ലാം എങ്ങിനെ പ്രതിഫലിപ്പിയ്ക്കും? ഇതിനാണ് നമ്പർ 4 എന്നു ചിത്രങ്ങൾ കൊടുത്തിരിയ്ക്കുന്നതു്.

ഇതിൽ ഒരേ വ്യക്തിയുടെ മുഖത്തിൽ ഇവ മൂന്നും കാണിച്ചിരിയ്ക്കുന്നു. ആദ്യം പുഞ്ചിരി, പിന്നെ ചിരി, അവസാനം കോപം. നിങ്ങൾ ശ്രദ്ധിയ്ക്കേണ്ട ഒരു കാര്യം. ഭാവങ്ങൾ വ്യത്യാസപ്പെട്ടുന്നെങ്കിലും എല്ലാററിലും മുഖം ഒന്നു തന്നെയാണ്.

ചോദ്യം:—ഇപ്പോൾ ഈ തരത്തിൽ ഒരു ചിത്രം നിങ്ങൾ വരയ്ക്കണം. ചിത്രം 5 നോക്കുക. ഈ വ്യക്തിയുടെ മുഖത്തു് മേൽപ്പറഞ്ഞ മൂന്നു വികാരങ്ങളെയും വരച്ച് എനിയ്ക്കയയ്ക്കുക. ആദ്യം പ്രയാസമെന്നുതോന്നിയാലും ക്ഷമാപൂർവ്വം പലതവണവരച്ചാൽ നിങ്ങൾക്ക് ഇതും സുഗമമായി തോന്നും.

# പാഠം 10

## ഭാവങ്ങൾ (ഭയം, കരച്ചിൽ, (ശോകം) വിഡ്ഢിത്തം)

കഴിഞ്ഞ പാഠത്തിൽ പുഞ്ചിരി, പൊട്ടിച്ചിരി, കോപം എന്നീ രസങ്ങളെ ആവിഷ്കരിക്കുന്നതെങ്ങിനെയെന്ന് നിങ്ങൾ പഠിച്ചു. ഈ പാഠത്തിൽ മൂന്നു രസങ്ങൾകൂടി ഞാൻ ചിത്രീകരിച്ചിരിക്കുന്നു. അവ ഭയം, ശോകം, വിഡ്ഢിത്തം എന്നിവയാണ്.

ഇവയെല്ലാം അടിസ്ഥാനപരമായ വികാരങ്ങളാണ്. അതുകൊണ്ട് ഒരു കെട്ടിടത്തിൻെറ അടിത്തറപോലെ പ്രധാനമായതും ആണ്. ഈ ആറു രസങ്ങളേയും ചിത്രീകരിക്കാൻ അഭ്യസിച്ചുകഴിഞ്ഞാൽ മററു രസങ്ങളെല്ലാംതന്നെ ഏതുമുഖത്തിലും വരയ്ക്കാൻ നിങ്ങൾക്കു കഴിയും.

1 — എന്ന നമ്പർ കൊടുത്ത ചിത്രങ്ങൾ ഭയത്തെ കാണിയ്ക്കുന്നു. കണ്ണുകൾ തുറിച്ച്, പുരികങ്ങൾ നെററിത്തടത്തിലേയ്ക്കുയന്ന്, കവിളിലെ വരകൾ ചുളിവില്ലാതെ താഴേയ്ക്ക് ആയിത്തീരുന്നു. വായും നന്നായി തുറക്കുന്നു, വിയർപ്പുതുള്ളികൾ മുഖത്തുനിന്നു പ്രവഹിക്കുന്നു. തലയിൽ ആണി തറച്ചുവെച്ചതുപോലെ മുടിയിഴകൾ എഴുന്നുനിൽക്കുന്നു. ഇതിനെ മുൻപാഠങ്ങളിൽ പഠിച്ച ഭാവങ്ങളുമായി താരതമ്യപ്പെടുത്തിനോക്കുക.

രണ്ടാംവരി ചിത്രങ്ങൾ എടുക്കാം. ഇതു് കരച്ചിൽ (ശോകം) ആണ്. ഇതു് സാധാരണരീതിയിലുള്ള കരച്ചിലല്ല, ഉറക്കെ വാവിട്ടുനിലവിളിയാണ്. കോപരസത്തിലേതുപോലെ ഇവിടേയും പുരികങ്ങൾ അടുത്തു വളഞ്ഞിരിക്കുന്നതു നോക്കുക. കണ്ണുകൾ അടയുന്നു. കണ്ണുകളുടെ അഗ്രത്തിലുള്ള അസംഖ്യം ചെറിയ ചുളിവുകൾ ശ്രദ്ധിക്കുക. തുറന്നിരിക്കുന്ന വായു് ശ്രദ്ധിച്ചാൽ അതു് ഒരു കമഴ്ത്തിവച്ച കഴിയൻപാത്രംപോലെ തോന്നും. കണ്ണുകളിൽനിന്നു് കണ്ണീർ നാലുപാടും ഒഴുകുന്നു. ഇത്രയധികം കാര്യങ്ങൾ ഒന്നുചേന്ന് ഈ ഭാവത്തെ രൂപപ്പെടുത്തുന്നതു് നോക്കുക.

മൂന്നാംവരി ചിത്രങ്ങൾ വിഡ്ഢിത്തം എന്ന വികാരത്തെ കാണിക്കുന്നു. അറിവില്ലായ്മയാണ് വിഡ്ഢിത്തത്തിനു കാരണം. എന്നാൽ അറിവില്ലായ്മ നിഷ്കളങ്കതയിൽനിന്ന് തികച്ചും വ്യത്യസ്തമാണെന്നും നിങ്ങൾ അറിഞ്ഞിരിക്കണം. കാരണം നിഷ്കളങ്കരായിട്ടുള്ളവക്ക് കുററബോധമില്ല. എന്നാൽ അറിവില്ലായ്മ നമ്മളെ വല്ലായ്മപ്പെടുത്തുകയും അതു് അക്ഷന്തവ്യമാണെന്ന തോന്നൽ നമ്മളെ കുററബോധമുള്ളവരാക്കുകയും ചെയ്യുന്നു. ഈ വല്ലായ്മ ഒരു പ്രത്യേക രസത്തെ മുഖത്തിൽ ഉണ്ടാക്കുന്നു, ഇതിനെയാണ് വിഡ്ഢിത്തം എന്ന് ചിത്രകാരന്മാർ വിളിക്കുന്നതു്. ദൈനംദിന ജീവിതത്തിൽ ഈ ഭാവമുള്ളവരേയും നിങ്ങൾ കണ്ടുമുട്ടിയിരിയ്ക്കും. ഇതിനെ കാണിക്കാൻ, എളുപ്പം പരിശീലിയ്ക്കാൻ തക്ക ചില സാധാരണ വരകൾ ഞാൻ വരച്ചിരിക്കുന്നു.

ഇവിടേയും പുരികങ്ങൾ ഉയന്നുനില്ക്കുന്നു. കണ്ണുകൾ പാതി തുറന്നിരിയ്ക്കുന്നു. പാതി കണ്ണുകൾ മുകളിലത്തെ പോളകൾകൊണ്ട് മറഞ്ഞിരിയ്ക്കുന്നു. ഇതാണ് ഈ ചിത്രത്തിൽ പ്രധാനമായി മനസ്സിലാക്കേണ്ടതു്. എത്ര വൃത്തികെട്ട വിഡ്ഢിത്തമാണ് ആ മുഖത്തു് കാണുന്നതു്! ചെറുതായി തുറന്ന് താഴേയ്ക്കു് വളഞ്ഞിരിയ്ക്കുന്ന വായും ചേന്നാൽ ഈ ഭാവം പൂർണ്ണമാകുന്നു.

ഈ പാഠത്തിലും മുൻപാഠത്തിലേതുപോലെതന്നെ ഒരു വ്യക്തിയുടെ മുഖത്തു് ഈ ഭാവങ്ങളെല്ലാം ഞാൻ ചിത്രീകരിച്ചിരിയ്ക്കുന്നു. ഇതാണ് 4 എന്ന നമ്പർ ചിത്രങ്ങൾ. ആദ്യത്തെ സ്കെച്ച് ഭയമാണ്. അടുത്ത സ്കെച്ചിൽ അതേ മനുഷ്യൻ ഉറക്കെക്കരയുന്നു. മൂന്നാമത്തേതിൽ അയാൾ പമ്പരവിഡ്ഢി ചമയുന്നു.

ഇപ്പോൾ നിങ്ങൾക്ക് മുഖത്തു് ആറു വിവിധ ഭാവങ്ങൾ ചിത്രീകരിക്കാൻ കഴിയും. ഇവയെല്ലാം സശ്രദ്ധം പരിശീലിച്ചാൽ നല്ല ഭാവരസങ്ങളോടുകൂടിയ ചിത്രങ്ങൾ വരയ്ക്കാൻ നിങ്ങൾക്ക് പ്രയാസമുണ്ടാവില്ല.

ചോദ്യം:— നമ്പർ 5 എന്ന സ്കെച്ച് എടുക്കുക. ഈ മുഖത്തിൽ മുൻപറഞ്ഞ 3 ഭാവഭേദങ്ങളും ചിത്രീകരിക്കുക.

കുറിപ്പ്:— ചില വിദ്യാർത്ഥികൾ ചോദ്യത്തിനുള്ള ഉത്തരത്തിനുപകരം അതിൽ കൊടുത്തിരിക്കുന്ന ചിത്രങ്ങൾ തന്നെ വരച്ചയയ്ക്കുന്നു. ഇതു ശരിയല്ല. കാരണം ചോദ്യങ്ങൾ കൊടുത്തിരിക്കുന്നതു് നിങ്ങൾ സ്വന്ത കഴിവു പ്രകടിപ്പിക്കണമെന്ന ഉദ്ദേശത്തിലാണ്. മറെറാന്ന്, നിങ്ങളുടെ ചിത്രങ്ങൾ അയക്കുമ്പോൾ ക്രമനമ്പർ തീർച്ചയായും കൊടുത്തിരിക്കണം.

# പാഠം 11
# മുഖഭാവങ്ങൾ
## (പലരും പല ഭാവങ്ങളിൽ എങ്ങിനെയിരിയ്ക്കുന്നു)

കഴിഞ്ഞ രണ്ടു് പാഠങ്ങളിലും (9ഉം 10ഉം) നാം 6 തരം മുഖഭാവങ്ങളെപ്പററി പഠിച്ചു. വിദ്യാൎത്ഥികൾ ഇതു് പലതവണ സ്കെച്ച്ചെയ്തു് മനസ്സിൽ ഉറപ്പിക്കണം. എങ്കിലേ പ്രയാസമെന്യേ ഇതു് എപ്പോൾ വേണമെങ്കിലും ചിത്രീകരിക്കാൻ സാധിക്കൂ.

അടുത്തതിലേയ്ക്കു പ്രവേശിയ്ക്കുന്നതിനുമുമ്പു് മുഖ്യമെന്നു് എനിയ്ക്കു് തോന്നുന്ന ഒരു കാൎയ്യം പറഞ്ഞുകൊള്ളട്ടെ. നാം 10 പാഠങ്ങൾ തീൎത്തുകഴിഞ്ഞു. നിങ്ങളെല്ലാം ചിത്രരചനയിൽ കുറച്ചു പ്രാവീണ്യം സമ്പാദിച്ചുകഴിഞ്ഞിട്ടുമുണ്ടു്. ചിലർ സ്വന്തപരിശ്രമംകൊണ്ടും പ്രത്യേകവാസനകൊണ്ടും എന്റെ പ്രതീക്ഷകൾക്കുമുപരിയായി പുരോഗമിച്ചിട്ടുണ്ടു്. മാസം മാസം എനിയ്ക്കയയ്ക്കുന്ന ചിത്രങ്ങളിൽനിന്നു് ഇതു് ഞാൻ മനസ്സിലാക്കുന്നു. എന്റെ വിദ്യാൎത്ഥികളിൽ നല്ല ഒരു ഭാഗം സ്ത്രീകൾ ആണെന്നതും വിശേഷിച്ചു് അവർ ചിത്രകലയിൽ കാണിയ്ക്കുന്നതാല്പൎയ്യത്തിലും ഞാൻ അത്യധികം സന്തോഷവാനാണു്. എല്ലാവരുംതന്നെ തങ്ങളുടെ വിശ്രമവേളകളിൽ കുറച്ചു് ഈ കലാഭ്യസനത്തിനു് ഉപയോഗിച്ചിരുന്നെങ്കിൽ എന്നു് ഞാനാശിയ്ക്കുയാണു് — കലയ്ക്കുവേണ്ടിയുള്ള ഒരു സേവനമായിട്ടും ഇതിനെ കരുതാമെന്നു എനിയ്ക്കു് തോന്നുന്നു.

ചിത്രരചനയിലെ ബാല്യകാലത്തെ നാം കടന്നു എന്നു പറയാം. ഇഴഞ്ഞുകൊണ്ടിരുന്നതിൽ നമ്മുടെ പുരോഗതിയും സാവധാനത്തിലായിരുന്നു. എന്നാൽ ഇപ്പോൾ എഴുന്നേററുനിന്നു് മുമ്പോട്ടു ഒരു കാൽ വയ്ക്കാനും നമുക്കു കഴിയും. പാഠങ്ങളും സ്വാഭാവികമായിതന്നെ കൂടുതൽ മാനസീകാദ്ധ്വാനം ആവശ്യമുള്ളവയാണു്. ഇതു് ഞാൻ പറയുന്നു എന്നു കരുതി നിങ്ങൾ ഭയപ്പെടേണ്ട. നടക്കാൻ തുടങ്ങുന്ന ഒരു കുട്ടി കുറെ വീണതുകൊണ്ടോ അല്പം പരുക്കുകൾതന്നെ പററിയതുകൊണ്ടോ പിന്മാറുന്നില്ല. വീണ്ടും വീണ്ടും നടക്കാനും ഓടാൻതന്നെയുമുള്ള തീരുമാനവുമായി അവൻ പിന്നെയും എഴുന്നേൽക്കുന്നു. എന്റെ എല്ലാ വിദ്യാൎത്ഥികളും ഇങ്ങിനെയുള്ള ഒരു തീരുമാനവുമായി വീണ്ടും വീണ്ടും പരിശ്രമിച്ചു് വിജയം വരിക്കണമെന്നു് ഞാൻ ആശിക്കുന്നു.

പാഠങ്ങളിലേയ്ക്കു് പ്രവേശിക്കുക. കഴിഞ്ഞ പാഠങ്ങളിൽ ചിത്രീകരിച്ച 6 ഭാവങ്ങൾ എല്ലാ പരിതസ്ഥിതികളിലും അവസരങ്ങളിലും പ്രായോഗികമായവതന്നെയോ അഥവാ മററുതരത്തിലുള്ളവയും ഉണ്ടോ എന്ന സംശയം ഉണ്ടായേക്കാം. ഈ സംശയം തികച്ചും സ്വാഭാവികമായതിനാൽ അതിനെ ആദ്യം തീൎത്തേക്കാം. പലതരത്തിലുള്ള മുഖഭാവങ്ങൾ ഉണ്ടു്. ഉള്ളിലുള്ള ഏററവും ചെറിയ വികാരങ്ങൾകൂടി പ്രതിഫലിക്കുന്നതു് മുഖത്താണു്. ഇവയെല്ലാം വേൎതിരിക്കുവാൻ ശ്രമിച്ചാൽ നൂറുകണക്കിനായിത്തീരും.

ഇതൊരുപക്ഷേ നിങ്ങളെ അത്ഭുതപ്പെടുത്തിയേക്കാം.

അങ്ങിനെയാണെങ്കിൽ എന്നെ അതെല്ലാം പഠിപ്പിച്ചില്ലല്ലോ, അവ ചിത്രീകരിച്ചു് ഞാൻ കണ്ടില്ലല്ലോ, അവ എങ്ങിനെയിരിക്കും എന്നെല്ലാം. ഈ പാഠം അത്തരം സംശയം ആളെ ദൂരീകരിക്കാൻ ഉദ്ദേശിക്കപ്പെട്ടതാണു്.

പാഠം 9ലും 10ലുമായി ചിത്രീകരിച്ചിരിക്കുന്ന 6 ഭാവഭേദങ്ങൾ ചിത്രകലയിൽ എല്ലാത്തരം രസരൂപീകരണത്തിനും അടിസ്ഥാനമായവ എന്നു കണക്കാക്കപ്പെടുന്നു. ഇവയെ അടിസ്ഥാനപ്പെടുത്തി ഏതാണു് എല്ലാത്തരം ഭാവങ്ങളും ചിത്രീകരിക്കാൻ കഴിയുന്നതു്. അതു് ഇവ ആദ്യരസരൂപീകരണത്തിന്റെ നാരായവേരുകളും മററവയെല്ലാം പാൎശ്വവേരുകളുമാണു്.

ഇത്തരം മുഖഭാവ ചിത്രീകരണത്തിനു ഞാൻ സ്വീകരിക്കുന്ന രണ്ടു രീതികൾ ആണു് എന്റെ അഭിപ്രായത്തിൽ ഏററവും നല്ലതു്. ഒന്നു് മററുള്ളവരുടെ ഭാവഭേദങ്ങൾ കണ്ടിട്ടു് അങ്ങിനെ പകൎത്തുക. എന്നാൽ എപ്പോഴും സമയവും സ്ഥലവും ഇതിന്നൊത്തുവരികയില്ല. ഇല്ലെങ്കിൽ ഒരു കണ്ണാടിയിൽ നോക്കി സ്വന്തം മുഖത്തിൽ ഈ ഭാവങ്ങളെ പ്രകടിപ്പിച്ചു് അതിനെ പകൎത്തുക. എന്നെ സംബന്ധിച്ചിടത്തോളം രണ്ടാമത്തെ രീതിയാണു് നല്ലതെന്നാണു് എന്റെ അഭിപ്രായം.

ഈ പാഠത്തിൽ ഞാൻ ഇങ്ങിനെയുള്ള ചില മുഖഭാവങ്ങൾ ചിത്രീകരിച്ചിരിക്കുന്നു. ഞാൻ അല്പാല്പം വിഭിന്നമായ ചെറിയ ഭാവഭേദങ്ങളോടുകൂടി 12 ചിത്രങ്ങൾ കൊടുത്തിരിക്കുന്നു. കഴിഞ്ഞ പാഠങ്ങളിൽ പഠിച്ച വിശദാംശങ്ങളുടെ സഹായത്തിൽ ഇവ എത്രമാത്രം സൗകൎയ്യമായി വരയ്ക്കാമെന്നു് നിങ്ങൾ ശ്രമിച്ചുനോക്കുക.

താഴെ കാണുന്ന വികാരങ്ങളാണു് ചിത്രീകരിച്ചിരിക്കുന്നതു്.

(1) അത്ഭുതവും ഭയവും ചേൎന്നതു്. (2) പുച്ഛരസം. (3) അഗാധചിന്ത. (4) കഥയില്ലായ്മ. (5) പുഞ്ചിരി (6) കൺവീശൽ. (7) ആശ്ചൎയ്യം. (8) ക്രൂരത. (9) സങ്കടം. (10) വെറുപ്പു്. (11) സന്തോഷം. (12) ശാഠ്യം

ചോദ്യം:— മേൽപ്പറഞ്ഞവ പരിശീലിച്ചതിനുശേഷം നിങ്ങൾതന്നെ സ്വന്തമായി ഒരു രസം തെരഞ്ഞെടുത്തു വരച്ചു് എനിയ്ക്കയക്കുക.

P.S:— പാഠങ്ങളെ കൈകാൎയ്യം ചെയ്യുന്നരീതിയെ അഭിനന്ദിച്ചു പലരും എനിയ്ക്കു് എഴുതുന്നുണ്ടു്. "ചിത്രരചന അരസികമായ ഒരു വിഷയമാണു്. ഇതു് കഥയോ ലേഖനമോ പോലെ സരസമല്ല. എന്നാൽ നിങ്ങൾ ഇതിനെ ഇത്രയധികം രസനിഷ്യന്ദിയാക്കുന്നു ?" ഒരു സ്നേഹിതൻ എഴുതുകയാണു്: "ദയവായി നിങ്ങളുടെ ഫോട്ടോ അയച്ചുതരിക. ഏകലവ്യൻ ദ്രോണരെ ആരാധിച്ചതുപോലെ ഞാൻ അതിനെ ആരാധിക്കും" ഒരു 16 വയസ്സുള്ള വിദ്യാൎത്ഥി എഴുതുന്നു. ഇവരുടെയെല്ലാം സ്നേഹപ്രകടനത്തിനു ഞാൻ നന്ദിയുള്ളവനാണു്. സ്നേഹവും ഉത്സാഹവുംകൊണ്ടു് അസാദ്ധ്യമായി ഒന്നും തന്നെയില്ല.

# പാഠം 12.

## കൈപ്പത്തികൾ (അകവും പുറവും)!

കഴിഞ്ഞ 11 പാഠങ്ങളിൽ പലതരം ശിരസ്സുകളേയും മുഖങ്ങളേയുംപററി നാം പഠിച്ചു. അടുത്തതായി കൈപ്പത്തികളെടുക്കാം.

ആരാണ് കഴിവുററ കലാകാരൻ ? കൈകാലുകൾ യഥാർത്ഥമായി ചിത്രീകരിയ്ക്കുന്നവനാണ് ശരിയായ കലാകാരനെന്ന്; ചിത്രമെഴുത്ത്, കൊത്തുപണി എന്നിവയെപ്പററിയുള്ള ഒരു ആധികാരിക ഗ്രന്ഥത്തിൽ പറയുന്നതു്. ഈ നിലവാരം വച്ചാണ് അമേരിക്കയിലും ഇംഗ്ലണ്ടിലും കലാകാരന്മാരെ വിലയിരുത്തുന്നതു്.

ഉദാഹരണത്തിന് ശ്രീമാൻ "ലോയെ" എടുക്കാം. അന്തർരാഷ്ട്രീയമണ്ഡലത്തിൽ പ്രസിദ്ധിയുള്ള ഒരു ഹാസ്യചിത്രകാരനായിരുന്നു അദ്ദേഹം. "ഹിന്ദു" എന്ന ദിനപത്രത്തിൽ അദ്ദേഹത്തിൻെറ ഹാസ്യചിത്രങ്ങൾ പലപ്പോഴും പ്രസിദ്ധീകരിച്ച് നിങ്ങൾ കണ്ടിരിയ്ക്കാം. അദ്ദേഹം കൈകാലുകൾ ചിത്രീകരിയ്ക്കുന്നതിൽ അതീവ സമർത്ഥനായിരുന്നു. ഏ രീതിയിലുള്ള ചിത്രങ്ങൾ വരച്ചാലും അദ്ദേഹത്തിൻെറ ചിത്രങ്ങളിൽ കൈകാലുകൾ സ്വാഭാവികതയും പൂർണ്ണതയും ഉള്ളവയായിരിയ്ക്കും. അദ്ദേഹത്തിൻെറ ശ്രേഷ്ഠതയ്ക്ക് ഇതൊരു കാരണമാണെന്നു പറയപ്പെടുന്നു. പരിപൂർണ്ണത കൈവരാൻ വേണ്ടി അദ്ദഹം സ്വന്തം കൈകൾതന്നെയാണ് മാതൃകയാക്കിയിരുന്നതു്. ഏതെങ്കിലും രീതിയിൽ കൈകൾ വരയ്ക്കണമെങ്കിൽ തൻെറ കൈകൾ ആ രീതിയിൽ വച്ചുകൊണ്ടാണ് അദ്ദേഹം അതിനെ പകത്തിയിരുന്നതു്.

അതുകൊണ്ടു് കൈകളെപ്പററി പ്രതിപാദിയ്ക്കുന്ന ഈ പാഠം നിങ്ങൾ പ്രത്യേകം ശ്രദ്ധിയ്ക്കണം. മുൻവശം, പിൻവശം, പാർശ്വങ്ങൾ എന്നിങ്ങനെ പല കോണുകളിൽനിന്നുമായി ചില കൈകൾ ഞാൻ ഈ പാഠത്തിൽ ചിത്രീകരിച്ചിരിയ്ക്കുന്നു. ഇതിൽ സ്വീകരിച്ചിരിയ്ക്കുന്ന മാർഗ്ഗം തീരെ ലഘുവായതാണ്.

1. ഒന്നാംവരി ചിത്രങ്ങളെടുക്കുക: ഇതു് ഉള്ളംകൈ അഥവാ കൈപ്പത്തിയുടെ അകവശം കാണിയ്ക്കുന്നു. ആദ്യത്തെ ചിത്രം മുകളിൽ വീതികൂടിയും, താഴെ ഇടുങ്ങിയും ഇരിയ്ക്കുന്നു, ഒരു ടംബ്ളർപോലെ. ഇതു് സ്കെയിലുപയോഗിച്ച് വരയ്ക്കാൻ പാടില്ല. വാസ്തവത്തിൽ ഇത്തരം സാമഗ്രികൾ കഴിയുന്നതും ഉപയോഗിക്കാതിരിക്കയാണ് നല്ലതു്.

നോട്ടത്തിൽതന്നെ ഏകദേശം അളവുകൊണ്ടു് വരയ്ക്കാൻ പഠിയ്ക്കണം. ഇതിനുപകരം മറെറന്തെങ്കിലും ഉപയോഗിച്ചു വരച്ചാൽ ഓരോ തവണയും സംശയങ്ങൾ ഉണ്ടാവുകയും അവ അനന്തമായി പോവുകയും ചെയ്യും.

അതുകൊണ്ടു് ആദ്യത്തെ ചിത്രം ഇവിടെ കാണിച്ചിരിക്കുന്നതുപോലെ വരയ്ക്കുക. അടുത്ത ചിത്രത്തിൽ തള്ളവിരലും, മററു നാലു വിരലുകളും ചെറിയ വരകൾകൊണ്ടു് പ്രയാസമില്ലാതെ ചേർത്തിരിയ്ക്കുന്നു.

2. രണ്ടാംവരി, കൈപ്പത്തിയുടെ പുറം കാണിയ്ക്കുന്നു. ആദ്യചിത്രം മുൻവരിയിലേതുപോലെ തന്നെയിരിയ്ക്കും. ഇതിൽ തള്ളവിരൽ മാത്രം വലത്തുനിന്ന് ഇടത്തേക്കുമാററിയിരിയ്ക്കുന്നു. മററു നാലു വിരലുകൾ എങ്ങനെ ചിത്രീകരിച്ചിരിയ്ക്കുന്നു എന്നു് ശ്രദ്ധിയ്ക്കുക. അവസാനചിത്രം പൂർണ്ണമായ കൈയുടെ പിമ്പുറമാണ്.

3. മൂന്നാംവരി, മടക്കിയ കൈപ്പത്തിയുടെ ചിത്രങ്ങളാണ്. ആദ്യചിത്രത്തിൽതന്നെ വ്യത്യാസം വന്നിരിയ്ക്കുന്നതു് നോക്കുക. മുകളിലത്തെ വര നേരെയിരിയ്ക്കുന്നില്ല. നടുവിൽ അല്പം ഉയൻ് ഇരു ഭാഗങ്ങളിലേയ്ക്കും താണിരിയ്ക്കുന്നു. അടുത്ത ചിത്രത്തിൽ മടക്കിയ തള്ളവിരലും, മററു നാലു വിരലുകളും എങ്ങിനെയിരിയ്ക്കുന്നു എന്നും, അവ എങ്ങിനെ ഘടിപ്പിച്ചിരിയ്ക്കുന്നു എന്നും നോക്കുക. സ്വാഭാവികമായി മടക്കിയ ഒരു കൈയുടെ ചിത്രമാണ് അവസാനത്തേതു്.

4. നാലാംവരി ഒരു പാർശ്വവീക്ഷണമാണ്. ആദ്യചിത്രം മുമ്പിലത്തേതിൽനിന്ന് വ്യത്യസ്തമാണ്. നേരെ നിന്നിരുന്ന കൈ ഇപ്പോൾ ഒരു വശത്തേക്കു നീട്ടപ്പെട്ടിരിയ്ക്കുന്നു. ഈ വ്യത്യാസം മനസ്സിലാക്കുക. അടുത്ത ചിത്രങ്ങളിൽ വിരലുകളുടെ ഘടനയും ശ്രദ്ധിയ്ക്കുക. തള്ളവിരൽ മുകളിലേയ്ക്കു് നിവന്നുനില്ക്കുന്നു. അവസാന ചിത്രം ഒരു വശത്തേയ്ക്കു് പിടിച്ചിരിയ്ക്കുന്ന ഒരു കൈയുടേതാണ്. ഇതിലെ മാറ്റം തീരെ പ്രയാസം കുറഞ്ഞതാണ്. ഇതിനെ പല പ്രാവശ്യം സ്കെച്ച്ചെയ്തു മനസ്സിലുറപ്പിയ്ക്കുക.

ചോദ്യം: മടക്കിയ കൈയുടെ ചിത്രം വരയ്ക്കുക. പിൻവശമാണ് ചിത്രീകരിയ്ക്കേണ്ടതു്. നിങ്ങളുടെ ഇടത്തു കൈതന്നെ മടക്കി മുമ്പിൽ വയ്ക്കുക. നല്ലവണ്ണം അതിനെ നോക്കി മനസ്സിലാക്കിയിട്ടു് വരയ്ക്കാൻ തുടങ്ങുക.

# പാഠം 13

## കൈപ്പത്തികൾ (പലതരം, പല വീക്ഷണകോണങ്ങളിൽനിന്ന്)

കഴിഞ്ഞ പാഠത്തിൽ കൈപ്പത്തികൾ, അകം, പുറം, വശങ്ങൾ എന്നിവ വരയ്ക്കുന്ന രീതി നിങ്ങളെ പഠിപ്പിച്ചു. ഇതിനുള്ള ഒരു എളുപ്പവഴിയും വിശദീകരിച്ചുതന്നു.

പലതരം കൈകൾ പല രീതിയിൽ വരയ്ക്കുന്നവിധം ഈ പാഠത്തിൽ പറഞ്ഞിരിയ്ക്കുന്നു. മുൻ പാഠത്തിൽ പറഞ്ഞതുപോലെ കൈകൾ സ്വാഭാവികതയോടെ വരയ്ക്കുന്നവനാണ് ശരിയായ ചിത്രകാരൻ. ഇപ്പോഴേ നന്നായി ശ്രമിച്ച് ഇതു് പഠിച്ചാൽ, ഭാവിയിൽ വരാവുന്ന പല വിഷമങ്ങളും ഇല്ലാതാക്കാം. ഇവയെ നിങ്ങളുടെ ഇഷ്ടത്തിനൊത്തു വരയ്ക്കുകയും ചെയ്യാം.

1-ാംവരി ചിത്രങ്ങൾ നോക്കാം. ടംബ്ളറിൻെറ രൂപം വശത്തേയ്ക്കു് ചരിച്ച് വരച്ചിരിയ്ക്കുന്നു. ഒരു മനുഷ്യനെ ചൂണ്ടിക്കാട്ടുമ്പോൾ വിരലുകൾ എങ്ങിനെയിരിയ്ക്കുന്നു എന്നു ഇതിൽ കാണിച്ചിരിയ്ക്കുന്നു. ചൂണ്ടുവിരൽമാത്രം നിവർത്തി മററവയെല്ലാം മടങ്ങിയിരിയ്ക്കുന്നു. മടങ്ങിയ വിരലുകളെ തള്ളവിരൽകൊണ്ടു് അമർത്തിച്ചുററിയിരിയ്ക്കുന്നു.

മേല്പറഞ്ഞ ടംബ്ളർരൂപംകൊണ്ടു് കൈപ്പത്തിയുടെ ഏതു തരത്തിലുള്ള ചിത്രവും രചിയ്ക്കാം. ഉദാഹരണത്തിന് രണ്ടാംവരി എടുക്കുക. ഇതിൽ മറെറാരാളുമായി സംസാരിയ്ക്കുമ്പോൾ കൈവിരൽകൊണ്ടു് എങ്ങിനെ ആംഗ്യം കാട്ടുന്നു എന്ന് കാണിച്ചിരിയ്ക്കുന്നു. ഇതിലും ആദ്യത്തെ ചിത്രം ടംബ്ളർ രൂപമാണ്. രണ്ടാം ചിത്രത്തിൽ വിരലുകളുടെ ഘടന നോക്കുക. മൂന്നാമത്തേതു് പൂർത്തിയായ ചിത്രമാണ്.

മൂന്നാം വരിയിൽ പലതരത്തിലുള്ള 6 കൈപ്പത്തികൾ കാണാം. ഒന്നാം ചിത്രം (a) നിങ്ങൾ "അല്പം കാത്തിരിക്കൂ" എന്ന് പറയുമ്പോൾ കാണിയ്ക്കുന്ന ആംഗ്യമാണ്. മുമ്പിലത്തെ നാലു വിരലുകളും ഒന്നുചേർന്നിരിയ്ക്കുന്നു. തള്ളവിരൽ ഉള്ളംകൈയ്യിലേയ്ക്കു് മടങ്ങിയിരിയ്ക്കുന്നു.

ചിത്രം (b) വലതുകൈയ്യുടെ പുറഭാഗമാണ് "ഇതു് നോക്കൂ" എന്ന് നാം എന്തെങ്കിലും ചൂണ്ടിപ്പറയാറുണ്ടല്ലോ. ഈ ചിത്രമാണ് ഇതു്.

(c) വലതുകയ്യിലെ ഒരു വിരലിൽ ധരിച്ചിരിയ്ക്കുന്ന ഒരു മോതിരം മറെറാരാളിനു കാട്ടിക്കൊടുക്കുന്നതാണീ ചിത്രം. അപ്പോൾ കൈകൾ എങ്ങിനെയിരിയ്ക്കുന്നു എന്നതാണ് ചിത്രം.

(d) ഒരു മനുഷ്യന് തൻെറ കൈരേഖകൾ നോക്കിക്കണമെന്നുണ്ട്. അതിനു കൈപ്പത്തി കൈനോട്ടക്കാരൻെറ മുമ്പിൽ വിടർത്തി കാണിക്കുന്നു. അതു് എങ്ങിനെ വരയ്ക്കുമെന്നതാണ് ചിത്രം.

(e) ഒരാൾക്ക് പെട്ടെന്ന് ക്ഷോഭംവരുന്നു. അയാൾ തൻെറ കൈകൾ മററവൻെറ നേക്ക് ഓങ്ങിക്കൊണ്ടു് ചോദിയ്ക്കുകയാണ് "നീ മനുഷ്യനാണോടാ" ചിത്രത്തിൽ കാണുന്നതുപോലെയിരിയ്ക്കും അയാളുടെ കൈപ്പത്തി.

(f) ഒരു ഭാരം ഉയർത്തുമ്പോൾ തള്ളവിരലും മറെറല്ലാവിരലുകളും ഒന്നിച്ചു മടക്കിപ്പിടിച്ചിരിയ്ക്കുന്നതു് ഇങ്ങിനെയാണ്.

വിവിധതരത്തിൽ കൈകൾ വരയ്ക്കുന്നതെങ്ങിനെയെന്ന് ഞാൻ പറഞ്ഞുകഴിഞ്ഞു. ഇതിനെത്തുടർന്ന് പരിശീലിയ്ക്കുകയും സ്വന്തം കൈകളെ മാതൃകയാക്കി പകർത്തുകയും ചെയ്യുക. വിരലുകളുടെ ആകൃതി, ഉയരം, വലിപ്പം എന്നിവ അതിപ്രധാനമാണ്. നാലു വിരലുകളും ഒരേ ഉയരത്തിൽ വരച്ചാൽ അതു് വൃത്തികേടായിരിയ്ക്കും. "നടുവിരൽ ഏററവും വലുതും മററവ അല്പാല്പം ചെറുതും ആയിരിയ്ക്കണം."

ചോദ്യം: ഒരു സ്നേഹിതൻ നിങ്ങളെ കാണാൻ വരുന്നു. വലത്തെകൈകൊണ്ടു് ഒരു കസേര ചൂണ്ടിക്കാട്ടി നിങ്ങൾ അയാളോടു് "അതിലിരിക്കൂ" എന്ന് പറയുന്നു. നിങ്ങളുടെ വലതുകൈ അപ്പോൾ എങ്ങിനെയിരിയ്ക്കും ? കൈപ്പത്തിമാത്രം വരച്ചാൽ മതി.

# പാഠം 14

**കൈകൾ :** വസ്തുക്കളെ കൈകാര്യം ചെയ്യുന്ന അവസ്ഥയിൽ

കഴിഞ്ഞ രണ്ടു പാഠങ്ങളിൽ നിങ്ങൾ കൈകളെപ്പററി പല വിശദവിവരങ്ങളും പഠിച്ചിരിക്കുന്നു. എന്നാൽ ഈ പാഠംകൂടിയില്ലാതെ ആ അറിവ് പൂർണ്ണമാവുകയില്ല.

ദിവസവും നമ്മുടെ കൈകൾ പല പ്രകാരത്തിൽ ഉപയോഗിക്കപ്പെടുന്നു. നാം പല സാധനങ്ങളും കൈകളിൽ എടുക്കുന്നു. അതിരാവിലെ നാം കൈകളിൽ ബ്രഷ് എടുത്തു് പല്ലു തേയ്ക്കുന്നു. അടുത്തതായി ഒരു ടംബ്ലർ ചൂടു കാപ്പി യെടുത്തു് മറെറാന്നിലേയ്ക്കു് പകർന്നുകുടിയ്ക്കുന്നു. പിന്നീടു് പ്രഭാത പത്രം കൈകൾക്കിടയിൽ നിവർത്തിപ്പിടിച്ചുകൊണ്ടു് വായിയ്ക്കുന്നു. ആഫീസിലേക്കു് ബസ്സിലാണ് യാത്രയെങ്കിൽ പലപ്പോഴും മുകൾത്തട്ടിലുള്ള കമ്പികളിൽ പിടിച്ചു തൂങ്ങി നില്ക്കുന്നു. ആഫീസിനകത്തു് ചിലർ എഴുതുന്നു. ചിലർ ടൈപ്പ് ചെയ്യുന്നു. ഇങ്ങനെ നമ്മുടെ കൈകൾ പല പ്രകാര ത്തിൽ ഉപയോഗിയ്ക്കപ്പെടുന്നു. പലതരം ജോലികൾ ചെയ്യുമ്പോൾ നമ്മുടെ കൈകൾ എങ്ങനെയിരിക്കുന്നു എന്നു് ഈ പാഠത്തിൽ പ്രതിപാദിച്ചിരിക്കുന്നു.

ചിത്രം 1. എഴുതുന്ന കൈയ്യുടേതാണ്. ഇതു് വലതുകൈയാണ്. എത്ര ലഘുവായി പേന പിടിച്ചിരിയ്ക്കുന്നു എന്നു് നോക്കുക. തള്ളവിരലും ചൂണ്ടുവിരലും മാത്രമേ ജോലിചെയ്യുന്നുള്ളു.

2. ഇതിൽ മടക്കിയ കൈയിൽ ഒരാൾചുരുട്ടു് പിടിച്ചിരിക്കുന്നു. വിരലുകൾക്കിടയിൽ ഇതെത്ര യോജിച്ചിരി ക്കുന്നു എന്നു് നോക്കുക.

3. മേൽപ്പറഞ്ഞതുപോലെയുള്ളതാണ്, ഈ ചിത്രവും. എന്നാൽ ഇതിൽ സിഗററാണ് കൈയിലിരിക്കു ന്നതു്. വിരലുകൾ മടക്കിയിട്ടില്ല. അവ നിവർന്നിരിക്കുന്നു. രണ്ടു വിരലുകൾക്കു് ഇടയിലാണ് സിഗററ്.

4. ഒരാൾ ഒരു പത്രം വായിയ്ക്കുകയാണ്. വിരലുകൾ പത്രത്തെ എങ്ങനെ പിടിച്ചിരിക്കുന്നു എന്നു് നോക്കുക.

5. ഹോട്ടലിൽ പോയി ഒരു കാപ്പിക്കു് ആർഡർ കൊടുക്കുന്നു. സാസറിൽവെച്ച കപ്പിലാണ് ഇതു് കൊണ്ടുവ രുന്നതു്. കാപ്പികുടിയ്ക്കാനായത്തുമ്പോൾ കൈ കപ്പിനെ എങ്ങനെ പിടിച്ചിരിയ്ക്കുമെന്നതാണ് ചിത്രം.

6. ഇതിൽ ചുരുട്ടിയ മുഷ്ടിയാണ്. വഴക്കിനുവരുന്നവരെ മർദ്ദിക്കാൻ തയ്യാറാണ് ഈ മുഷ്ടി.

7. ചുററിക മുറുക്കിപ്പിടിച്ചിരിക്കുന്ന ഒരു തൊഴിലാളിയുടെ കൈയാണ് ഇതു്.

8. ഒരു കുട്ടി പല്ലു തേയ്ക്കുമ്പോൾ ബ്രഷ് പിടിച്ചിരിയ്ക്കുന്ന ചിത്രം.

9. ഇതു് മനുഷ്യൻെറ കൈയ്യല്ല. രൂപത്തിൽനിന്നുതന്നെ ഇതൊരു കരങ്ങിൻെറ കൈയ്യാണെന്നു് മനസ്സി ലാവും. ഒരു ആൾക്കുരങ്ങു് (ഗൊറില്ല) മരക്കൊമ്പിൽ തൂങ്ങിക്കിടക്കുന്നു. മരക്കൊമ്പിലെ പിടി ശ്രദ്ധിക്കുക.

അവസാനത്തെ വരിയിൽ സ്ത്രീകളുടെ കൈകൾ വളരെ ഭംഗിയായി വിവിധ രൂപത്തിൽ ചിത്രീകരിച്ചിരിയ്ക്കുന്നതു നോക്കുക.

പ്രവൃത്തിയിലിരിയ്ക്കുന്ന കൈകൾ വരയ്ക്കുമ്പോൾ വിരലുകൾ വൃത്തിയായും വ്യക്തമായും വരയ്ക്കണം. കൈകളിൽ ഒരു സാധനം വെച്ചിട്ടുണ്ടെന്നുള്ളതു് വ്യക്തമായി കാണിച്ചിരിയ്ക്കണം. പിടി മുറുകിയതോ അല്ലയോ എന്ന സംശയം ഉണ്ടാകാൻ പാടില്ല. ഈ പാഠം അല്പം പ്രയാസമായി തോന്നിയേയ്ക്കാം. എന്നാൽ ഞാൻ മുമ്പു് പറഞ്ഞതു് ഓർമ്മി ക്കുക. കൈകൾ ശരിയായി ചിത്രീകരിക്കുന്നവനാണ് ശരിയായ കലാകാരനെന്നു് കരുതപ്പെടുന്നു. അതുകൊണ്ടു് കഠി മായ പ്രയത്നം നല്ല ഫലംതന്നെ തരും.

**ചോദ്യം : നിവർത്തിയ കുട ഒരാൾ പിടിച്ചിരിയ്ക്കുന്നു. കൈപ്പത്തിയുടെ മുൻഭാഗവും കുടയുടെ കാലും മാത്രം കാണിച്ചാൽ മതിയാകും.**

# പാഠം 15

## കാലുകൾ (മുൻവശം, പിൻവശം, പാർശ്വങ്ങൾ)

കഴിഞ്ഞ പാഠത്തിൽ കൈകളെപ്പററി പഠിപ്പിച്ചു. ഇപ്പോൾ കാലുകളെപ്പററിയുള്ള വിവരങ്ങൾ പഠിക്കാം. ചിത്രരചനയിൽ കൈകൾപോലെതന്നെ കാലുകളും പ്രധാനമാണ്. വിരലുകളെപ്പററി പഠിച്ചതുപോലെ പാദങ്ങളും അവയുടെ വിരലുകളും ശരിയായി വരയ്ക്കാൻ മനസ്സിരുത്തി അഭ്യസിയ്ക്കണം.

ഇക്കാലത്ത്, പേരെടുത്ത കലാകാരന്മാർകൂടി ഇക്കാര്യത്തിൽ തോററുപോകുന്നു. അവർ മുഖം, നെഞ്ച്, ശരീരത്തിൻെറ താഴ്ഭാഗങ്ങൾ എന്നിവ ശരിയായും ആകർഷകമായും വരയ്ക്കുന്നു. എന്നാൽ വിരലുകൾ ശരിയായി ചിത്രീകരിയ്ക്കാൻ സാധിക്കാതെവരുമ്പോൾ കൈകളെ ശരീരത്തിൻെറയോ മറെറന്തെങ്കിലും സാധനത്തിൻെറയോ പിന്നിൽ ഒളിപ്പിയ്ക്കുന്നു. പാദങ്ങൾ ചിത്രീകരിയ്ക്കുന്നതിലാണ് വിഷമമെങ്കിൽ മൊത്തചിത്രത്തെ കണങ്കാൽവരെ വരച്ച് അതിന്നടിയിൽ ഒരു വെറും വരയിട്ട് നിർത്തുന്നു. അതുമല്ലെങ്കിൽ വസ്ത്രത്തെ പാദം മറയത്തക്കവണ്ണം വരച്ചുവെയ്ക്കുന്നു.

ഈ ചിത്രങ്ങൾ കാണുന്ന സാധാരണ മനുഷ്യർക്ക് ഈ തെററുകൾ മനസ്സിലാക്കാൻ സാധിക്കുകയില്ല. എന്നാലും ഇങ്ങനെയുള്ള ചിത്രീകരണം മനുഷ്യ ശരീരത്തെ ഒരു വെറും വരപോലെ തോന്നിപ്പിയ്ക്കും. കൈവിരലുകളും പാദങ്ങളുമാണ് മനുഷ്യൻെറ പൂർണ്ണതയ്ക്കും സൗന്ദര്യത്തിനും നിദാനം. അതിനാൽ ഇവ നന്നായി കാണിച്ചിരിയ്ക്കണം.

പാഠത്തിലേക്ക് കടക്കാം. ആദ്യമാദ്യം കാലുകൾ വരയ്ക്കാൻ ചതുരങ്ങൾ വരച്ച് പരിശീലിയ്ക്കുന്നത് സഹായകമാണ്. ഞാൻ ഈ രീതിയാണ് ഇവിടെ കൊടുത്തിരിയ്ക്കുന്നത്.

ഒന്നാംവരി ചിത്രങ്ങൾ എടുക്കാം. ആദ്യചിത്രം ഏതാണ്ട് ഒരു ത്രിഭുജത്തിൻെറ ആകൃതി വശത്തേയ്ക്ക് ചരിച്ചിട്ട മാതിരിയാണ്. രണ്ടാമത്തേതിൽ കാൽവിരലുകൾ കാണിച്ചിരിയ്ക്കുന്നു. മൂന്നാമത്തേത് പൂർത്തിയായ പാദവും. അതായത് ഒരു ഇടതുകാൽ.

ഇവിടെ ഒരു കാര്യം ശ്രദ്ധിക്കേണ്ടതാണ്. കാലിൻെറ പിൻവശം നോക്കുക. ഇതിനെ ഉപ്പൂററി എന്ന് പറയുന്നു. കണങ്കാലിൽനിന്ന് അല്പം ഇത് പിന്നിലേയ്ക്ക് തള്ളിനില്ക്കുന്നു. ഈ തള്ളൽ അല്ലാതെ ഒരു സാധാരണ നേർവരകൊണ്ട് ഈ ഭാഗം വരയ്ക്കുക, പല ചിത്രകാരന്മാരും ചെയ്യുന്ന ഒരു തെററാണ്.

രണ്ടാംവരി ചിത്രങ്ങൾ; കാലിൻെറ മുൻഭാഗത്തുനിന്നുള്ള ദൃശ്യമാണ്. ഇത് നമുക്ക് അഭിമുഖമാണ്. ഈ ചിത്രവും ഒരു ത്രിഭുജത്തിൽനിന്ന് രൂപപ്പെടുത്തിയതാണ്. എന്നാൽ ഈ ചിത്രത്തിലും ഇതിൻെറ മുമ്പിലത്തെ ചിത്രത്തിലും ഉപയോഗിച്ച ത്രിഭുജങ്ങൾ തമ്മിൽ വ്യത്യാസമുണ്ട്.

ആദ്യത്തേത് തുക്കായിരിയ്ക്കുന്ന ഒരു ത്രിഭുജമാണ്. രണ്ടാമത്തേതിൽ വിരലുകൾ ഘടിപ്പിച്ചിരിയ്ക്കുന്നു. മൂന്നാമത്തേത് പൂർണ്ണമായ ഒരു വലതുകാൽ ചിത്രീകരിച്ചിരിയ്ക്കുന്നു.

മൂന്നാംവരി കാലിൻെറ പിൻവശം വരയ്ക്കുന്ന രീതി വിശദീകരിയ്ക്കുന്നു. ഇതാണ് ഒരു ചിത്രകാരന് ഏററവും വിഷമംപിടിച്ച ഭാഗം. ചിലർ ഈ രീതിയിലുള്ള ചിത്രങ്ങൾ കഴിയുന്നതും വരയ്ക്കാതിരിയ്ക്കാൻതന്നെ ശ്രമിയ്ക്കുന്നു. എന്നാൽ ഇതും പഠിയ്ക്കേണ്ടതു് ആവശ്യമാണെന്ന് നാം ധരിയ്ക്കണം.

ആദ്യചിത്രം ഒരു ത്രിഭുജമാണ്. രണ്ടാമത്തേതിൽ വിരലുകളുടെ ഘടന കൊടുത്തിരിയ്ക്കുന്നു. മൂന്നാമത്തേതിൽ ഒരു പൂർണ്ണപാദവും. ഇതൊരു ഇടതുകാലാണ്. ഈ ചിത്രം ശരിയായി വരയ്ക്കാൻ പല ദിവസങ്ങളിലെ തുടർന്നുള്ള പരിശ്രമം ആവശ്യമാണ്. എന്നാലും നിങ്ങൾ നിരാശനാവേണ്ടതില്ല.

മേൽ കാണിച്ച മൂന്നു തരത്തിലുള്ള നഗ്നപാദങ്ങൾ പരിശീലിച്ചതിനുശേഷം അവയെ പാദുകങ്ങൾ (ബൂട്ട്സ്) ക്കകത്ത് കയററാം. നാലാംവരി ചിത്രം ഇത് വിശദീകരിയ്ക്കുന്നു. പാദുകങ്ങൾ വരയ്ക്കുമ്പോൾ ഇവ കാലുകൾക്കു ചേർന്നവയായിതന്നെ ചിത്രീകരിയ്ക്കണം. അതായത് കാലിൻെറ വടിവിനൊത്ത തരത്തിലായിരിയ്ക്കണം കാലണികളു. ചിത്രം ഒന്ന്, രണ്ട്, മൂന്ന് ഇവ വശത്തുനിന്നും നേരെയും പിൻവശത്തുനിന്നുമുള്ള ഒരു ബൂട്ട്സ് ഇട്ട കാലിൻെറ ചിത്രമാണ്.

പാദങ്ങൾ വരയ്ക്കുമ്പോൾ രസകരമായ ഒരു തെററ് പലരും ചെയ്യാറുണ്ട്. അതായത് വലതു കാലിൻെറ വിരലുകൾ ഇടതുകാലിലും നേരെതിരിച്ചും വരയ്ക്കാറുണ്ട്. സമീപകാലത്തിൽ ഇത്തരം ഒരബദ്ധം ഒരു വലിയ ചിത്രകാരന് ചെയ്തതു്, അച്ചടിയ്ക്കപ്പെടുകയും ചെയ്തു. സാധാരണക്കാർ ഇത് മനസ്സിലാക്കുകയില്ല. എന്നാൽ എൻെറ വിദ്യാർത്ഥികൾ ആത്മാർത്ഥതയോടെ ഈ പാഠം പഠിച്ചതിനുശേഷം ഇത്തരം തെററുകൾ അതിവേഗം മനസ്സിലാക്കുമെന്ന് എനിയ്ക്കുറപ്പുണ്ട്.

**ചോദ്യം: ഒരു കാലിൻെറ വശത്തെ ചിത്രം വരയ്ക്കുക. ഇതു് വലതുകാലായിരിയ്ക്കണം.**

# പാഠം 16

## പാദങ്ങൾ : പലതരം

കഴിഞ്ഞ പാഠത്തിൽ പാദങ്ങൾ ശരിയായി വരയ്ക്കുന്നതെങ്ങനെയെന്ന് പഠിച്ചു. എന്നാൽ അതിസൂക്ഷ്മമായ ചില വിശദാംശങ്ങൾകൂടി ഈ പാഠത്തിൽ പറഞ്ഞുതരാം.

നടക്കുമ്പോഴും നില്ക്കുമ്പോഴും പാദങ്ങൾ ഒരേതരത്തിലല്ല സ്ഥിതിചെയ്യുന്നതു്. പ്രത്യേകിച്ച് പാദുകങ്ങൾ അണി ഞ്ഞിട്ടുണ്ടെങ്കിൽ ഈ വ്യത്യാസം വളരെ സ്പഷ്ടമാണ്. ഇതിനെ ശരിയായി കാണിച്ചില്ലെങ്കിൽ ചിത്രം നന്നായിരിക്കു യില്ല. ഉദാഹരണത്തിന് ബൂട്ട്സ് ഇട്ട ഒരു മനുഷ്യൻ നടക്കുന്നു എന്ന് വിചാരിക്കുക. ഓരോ അടി വെയ്ക്കുമ്പോഴ മുൻപാദം പിൻപാദത്തേക്കാൾ വ്യത്യസ്തമായിരിക്കും. ഇതിൽ മുഖ്യമായ വിവിധതരങ്ങളെ 1, 2 എന്നീവരികളിൽ കൊടുത്തിരിക്കുന്നു. ഇതു് വരച്ചുപഠിക്കുമ്പോൾ റോഡിൽ നടന്നുപോകുന്ന ആളുകളുടെ പാദങ്ങൾ നിങ്ങൾ ശ്രദ്ധിച്ചു മനസ്സിലാക്കണം.

ഒന്നാംവരിയിൽ, നടക്കുമ്പോൾ മുൻപാദങ്ങൾ എങ്ങനെയിരിക്കുന്നു എന്ന് കാണിക്കുന്നു. ആദ്യചിത്രത്തി ബൂട്ട്സ് ഇട്ട ഒരു കാലിന്റെ ഇടത്തുഭാഗത്തുനിന്നുള്ള ദൃശ്യമാണ്. ഇതിന്റെ ആകൃതി നോക്കുക. ഇതിന്റെ അടിവ വും അവിടുത്തെ ആണികളും മററും ചേർന്ന് ഇതിന് സ്വാഭാവികതയുണ്ടാക്കിക്കൊടുക്കുന്നു. രണ്ടാമതു്, നമ്മുടെനേ നടന്നുവരുന്ന ഒരു പാദത്തിന്റെയാണ്. മൂന്നാം ചിത്രം, പാദത്തിന്റെ വലതുഭാഗവും.

ഇവകൾ തമ്മിലുള്ള അന്തരം വളരെ ലഘുവായതാണ്. അതുകൊണ്ടു് ഒരുതരത്തിൽ പെട്ടവ വരയ്ക്കാൻ പഠ ച്ചാൽ മററതെല്ലാം പ്രയാസമില്ലാതെ വരയ്ക്കാൻ കഴിയും.

രണ്ടാംവരി ചിത്രങ്ങൾ നടക്കുമ്പോഴുള്ള പിൻപാദത്തിന്റേതാണ്. പാദുകങ്ങൾ എങ്ങനെ ചുളുങ്ങിയിരിക്കു എന്നതാണ് ഇതിൽ ശ്രദ്ധിക്കേണ്ടതു്, ചിത്രത്തിൽ കൊടുത്തിരിക്കുന്നതുപോലെ ബൂട്ട്സിൽ വളവുകൾ ഇല്ലാതെ നേരെയിരുന്നാൽ നടക്കുന്ന രീതി തോന്നുകയില്ല. അതായതു് ബൂട്ട്സ് ഇട്ട ഒരു കാൽ മുമ്പോട്ടടിവെയ്ക്കുമ്പോൾ മടങ്ങു കയില്ല. എന്നാൽ പിൻപാദത്തിലെ ബൂട്ട്സ് തീർച്ചയായും മടങ്ങിപ്പോകും. ഈ വ്യത്യാസം മനസ്സിലാക്കിയിരിക്കണം

സംസ്കാരം ഇത്രത്തോളം പുരോഗതിയാർജ്ജിച്ചിരിക്കുന്ന ഇക്കാലത്തു് സ്ത്രീകളേയും മറക്കാൻ പാടില്ല. ആംഗ സമ്പ്രദായത്തിലുള്ള ഉപ്പൂറ്റിയുയർന്ന പാദുകങ്ങൾ ആധുനിക വനിതകളും കലാശാലാവിദ്യാർത്ഥിനികളും ഉപയോഗിക്കുന്ന ഇവ പുരുഷന്മാർ ഉപയോഗിക്കുന്ന ചെരുപ്പുകളിൽനിന്നും ഷൂവിൽനിന്നും വ്യത്യസ്തമാണ്. ഈ പാദുകങ്ങൾ ധരിച്ചാ സ്ത്രീകളുടെ പാദത്തിന്റെ രൂപമേ മാറിപ്പോകുന്നു. ഈ രീതിയും നമ്മൾ പഠിച്ചിരിക്കണം.

മൂന്നാംവരി ചിത്രങ്ങൾ അടിവശം ഉയർന്ന ഷൂസ് ധരിച്ചിരിക്കുന്ന പാദത്തിന്റേതാണ്. ആദ്യചിത്രം വലതു ശത്തേയ്ക്ക് തിരിഞ്ഞിരിക്കുന്ന പാദം. ഇതിൽ ഷൂവിലേയ്ക്ക് ചേർന്നിരിക്കാൻവേണ്ടി പാദം എങ്ങനെ വളഞ്ഞിരിക്കു എന്ന് നോക്കുക. രണ്ടാം ചിത്രം നമ്മെ അഭിമുഖീകരിക്കുന്ന ഒരു ജോഡി കാലുകളാണ്.

ഇതിൽ ശ്രദ്ധിക്കേണ്ട പ്രത്യേകത, കാലുകൾ വിരലിൽ ഊന്നിനില്ക്കുന്നതായി തോന്നുന്നു എന്നതാണ്. അല്ലാതെ സാധാരണ ഗതിയിൽ തറയിൽ വെച്ചിരിക്കുന്നതുപോലെയല്ല. കാരണം ഷൂസ് ആ രീതിയിലാണ് ഉണ്ടാക്കപ്പെട്ടിരിക്കു ന്നതു്. മൂന്നാം ചിത്രം ഉയർന്ന പാദുകവും അതിന്റെ ഘടനയും കാണിക്കുന്നു. ഇതിനെ ഉയർന്ന പാദുകത്തിൽ കാലുക എത്ര സുന്ദരമായിരിക്കുന്നു എന്ന് നോക്കുക.

നാലാംവരി നമ്മുടെ നാട്ടിൽ കാണാറുള്ള പലതരം പാദങ്ങളാണ്. ചെരുപ്പുധരിച്ച കാലു് എങ്ങനെയിരി ക്കുന്നുവെന്ന് നിങ്ങൾ അറിഞ്ഞിരിക്കേണ്ടയോ? ഇതിൽ ചിലതു് ഇവിടെ കൊടുത്തിരിക്കുന്നു. മററുതരത്തിലുള്ളവയു നിങ്ങൾ വരയ്ക്കുക. എന്നാൽ മുകളിലത്തെ തോൽ എങ്ങിനെ ശരിയായി വിരലുകൾക്ക് യോജിച്ചിരിക്കുന്നു എന്നതു പ്രത്യേകം ശ്രദ്ധാർഹമാണ്.

അവസാനം, സ്ത്രീകളുടെ കാലുകൾ വിവിധതരത്തിൽ കാണിക്കപ്പെട്ടിരിക്കുന്നു.

**ചോദ്യം; അടുത്ത പാഠംമുതൽ നാം പുതിയ ഒരു ഉയർന്ന പടിയിലേയ്ക്ക് കടക്കുന്നു. അ കൊണ്ടു് ഈ പാഠത്തിൽ ചോദ്യംകൊടുത്തു് നിങ്ങളെ ബദ്ധപ്പെടുത്തുന്നില്ല. നിങ്ങൾക്ക് ഇപ്പോ അല്പം വിശ്രമിക്കാം.**

ഞങ്ങളേക്കാൾ നാലിരട്ടി ഫീസുവാങ്ങുന്ന ഒരു വിദേശ കലാവിദ്യാലയത്തിൽ പഠിച്ച ഒരു വിദ്യാർത്ഥി ഈയി ഞങ്ങളുടെ സ്കൂളിൽ ചേർന്നിട്ടുണ്ട്. "അവർ പഠിപ്പിച്ചതൊന്നും എനിക്കു് മനസ്സിലാക്കാൻ കഴിഞ്ഞില്ല. മനുഷ്യരൂ ങ്ങളും, വസ്തുങ്ങളും, സംസ്കാരവിശേഷങ്ങളും എല്ലാമെല്ലാം എനിക്കു് വൈദേശികമായി തോന്നി. നമ്മുടെ നാടുമാ യാതൊരു ബന്ധവുമില്ലാത്തതുപോലെ". അയാൾ എഴുതിയതാണ്. അയാൾ ഞങ്ങളുടെ വിദ്യാലയത്തിൽ ചേർന്നതി ഞാൻ സന്തോഷിക്കുന്നു.

എന്നാൽ ഞാനും ഒരു പാശ്ചാത്യകലാവിദ്യാലയത്തിൽ പരിശീലനം ലഭിച്ചവനാണ്. രണ്ടുവർഷക്കാലത്തി അവർ എന്നെ ഒരു നല്ല കലാകാരനാക്കി. അതിനുശേഷം രണ്ടുവർഷക്കാലംകൊണ്ടാണ് നമ്മുടെ പരിതസ്ഥിതികൾ ഇണങ്ങിയതരത്തിൽ ചിത്രങ്ങൾ വരയ്ക്കാൻ ഞാൻ അഭ്യസിച്ചതു്.

അതുകൊണ്ടു് ഞാൻ പാഠങ്ങൾ തയ്യാറാക്കിയിരിക്കുന്നതു് നമ്മുടെ ആവശ്യങ്ങൾക്കനുസരണമായും, പാശ്ചാ വിദ്യാലയങ്ങളുടേതിൽനിന്ന് തികച്ചും വിഭിന്നമായവയുമാണ്. അതായതു് എനിക്കുണ്ടായ ദുരിതങ്ങൾ നിങ്ങൾക്കനുഭ യ്ക്കേണ്ടിവരില്ല. രണ്ടുവർഷങ്ങൾക്കുശേഷം നമ്മുടെ സംസ്കാരത്തിന്റെ വെളിച്ചമുള്ള ചിത്രങ്ങൾ നിങ്ങൾ വരയ്ക്കാൻ തുടങ്ങു

# പാഠം 17.

## ശരീരം : മനുഷ്യശരീരത്തിന്റെ മുൻപിൻ ദൃശ്യങ്ങൾ

വിദ്യാർത്ഥികൾ കഴിഞ്ഞ 16 പാഠങ്ങളിലായി മനുഷ്യശരീരമൊഴിച്ച്, കൈകാലുകൾ, തല എന്നിവയ്ക്കുപ്പററി സമഗ്രമായി പഠിച്ചുകഴിഞ്ഞു. സംശയത്തിനിടംകൊടുക്കാത്ത രീതിയിൽ എല്ലാ വിശദാംശങ്ങളും പറഞ്ഞുതരാൻ ഞാൻ അങ്ങേയററം പരിശ്രമിച്ചിട്ടുമുണ്ട്. ചിത്രമെഴുത്തും ഒരു കലയാണ്. ഒരു വ്യക്തിയെ ഇതു് തപാൽവഴി പറഞ്ഞുമനസ്സിലാക്കുക എന്നതു് മറെറാരു കലയാണ്. ഇതു് കൂടുതൽ ശ്രമകരവുമാണ്. എന്റെ കഴിവിന്റെ പരമാവധി ഇതിനുവേണ്ടി ഞാൻ പ്രയോഗിക്കുയാണ്. 16 പാഠങ്ങൾ തീർന്നതിലുള്ള ചാരിതാർത്ഥ്യവും എനിയ്ക്കുണ്ട്. കാരണം ആത്മാർത്ഥമായി പരിശ്രമിച്ച് ഈ പാഠങ്ങൾ പഠിച്ച വിദ്യാർത്ഥികൾ ഈ കലയിൽ അത്ഭുതപൂർവ്വമായ പാടവം സമ്പാദിച്ചിട്ടുമുണ്ട്.

അടുത്ത പാഠത്തിലേയ്ക്കു് കടക്കാം. (പാഠം 17) നിങ്ങളെല്ലാം "ആർട്ട്" ചിത്രകാരന്മാരാണെന്ന ഭാവത്തോടുകൂടിതന്നെ.

മനുഷ്യശരീരത്തെപററിയുള്ള ഈ പാഠത്തിൽനിന്നു് ഒരു ശരീരം എങ്ങനെ പൂർണ്ണമായി വരയ്ക്കുന്നു എന്നു് നിങ്ങൾക്കു് ഗ്രഹിക്കാം. മനുഷ്യശരീരം അതിന്റേതായ പ്രത്യേകതയുള്ളതാണ്. ഇക്കാലത്തു് ഒരു "പരിപൂർണ്ണ" മനുഷ്യനെ കണ്ടെത്തുക വിഷമകരമാണ്. അഥവാ അങ്ങനെയൊരാളുണ്ടെങ്കിൽ ആയിരത്തിൽ ഒരുവനായിരിയ്ക്കും. കലയേയും ശില്പത്തേയുംപററിയുള്ള നമ്മുടെ പ്രാചീന ഗ്രന്ഥങ്ങൾ ഘോഷിയ്ക്കുന്നതു് അങ്ങനെയുള്ള ഒരു വ്യക്തിയുടെ ഉയരം ശിരസ്സിന്റെ 7½ മടങ്ങായിരിയ്ക്കുണമെന്നാണ്. ഇത്തരം ഒരു മനുഷ്യനെ എങ്ങനെ വരയ്ക്കാമെന്നു് മറെറാരു പാഠത്തിൽ വിവരിച്ചിരിയ്ക്കുന്നു.

ഇക്കാലത്തു് നാം സാധാരണ കണ്ടുമുട്ടുന്നതു് ഇടത്തരം (5 അടി) ഉയരമുള്ളവരെയാണ്. ചിലർ വടിപോലെ 6 അടി നീളമുള്ളവരും മററുചിലർ മത്തങ്ങപോലെ ഉയരം കുറഞ്ഞ (4 അടി) വരുമാണ്. ആധുനിക ചിത്രകല ഇവരെയെല്ലാം എങ്ങനെ സ്വാഭാവികമായി ചിത്രീകരിയ്ക്കാമെന്നു് പഠിപ്പിയ്ക്കുന്നു. ഒരു ഇടത്തരം ഉയരമുള്ള മനുഷ്യനെ ചിത്രീകരിയ്ക്കുണമെന്നിരിയ്ക്കുട്ടെ. ശിരസ്സിനേക്കാൾ 5 മടങ്ങ് ഉയരത്തിൽ വരയ്ക്കാൻ വേണ്ട സ്ഥലം പേപ്പറിൽ അളന്നെടുക്കുക. ചിലക്കു് ഇതു് മനസ്സിലായില്ലെന്നുവരാം. അവക്കുവേണ്ടി അടുത്തപേജിൽ ഞാൻ ചിത്രം A കൊടുത്തിരിയ്ക്കുന്നു. ഇതിൽ നോക്കിയാൽ പെട്ടെന്നു് മനസ്സിലാകും. ചിത്രീകരിച്ചിരിയ്ക്കുന്ന മനുഷ്യനു് എതിർവശത്തു് അളവുകോൽ കൊടുത്തിരിയ്ക്കുന്നു. ഉച്ചിക്കും താടിക്കും തമ്മിലുള്ള അകലമാണ് നമ്പർ 1. തലമുതൽ പാദംവരെ അയാളുടെ ശരീരത്തിന്റെ നീളം നമ്പർ 1ന്റെ 5 മടങ്ങാണ്. ഇതാണ് മനുഷ്യശരീരം വരയ്ക്കുമ്പോൾ മനസ്സിലാക്കിയിരിക്കേണ്ട അടിസ്ഥാനതത്വം.

ശരീരത്തിന്റെ മദ്ധ്യഭാഗം അളവുകോലിനും മദ്ധ്യത്തായിരിയ്ക്കുണം. ഇതു് എപ്പോഴും ഓർമ്മയിരിയ്ക്കേണ്ട ഒരു അതിപ്രധാനകാര്യമാണ്.

തുടന്ന പരിശ്രമംകൊണ്ടു് മനുഷ്യശരീരത്തെ പൂർണ്ണമായി വരയ്ക്കാൻ വളരെ എളുപ്പം നിങ്ങൾക്കു് കഴിയും. ചിത്രം B എടുക്കാം. ഇതു് ഒരു കുറിയ മനുഷ്യന്റെ ചിത്രമാണ്. ഇതെങ്ങനെ വരച്ചിരിയ്ക്കുന്നു എന്നു് നോക്കുക. അയാളുടെ ശിരസ്സിന്റെ നാലിരട്ടിയാണ് ശരീരത്തിന്റെ നീളം.

ചിത്രം C ഒരു ഉയരമുള്ള മനുഷ്യന്റേതാണ്. അയാളുടെ ഉയരം തലയുടെ 6 മടങ്ങാണ്. പലതരം വ്യക്തികളെ ചിത്രീകരിയ്ക്കുന്നതിന്റെ രഹസ്യമത്രേ ഇതു്. നമ്മുടെ ഇഷ്ടത്തിനൊത്തു് ഈ അളവുകൾ മാററാമോ എന്നു് നിങ്ങൾ ചോദിച്ചേയ്ക്കും. തീർച്ചയായും ചെയ്യാം. എന്നാൽ ചിത്രരചനയുടെ അടിസ്ഥാനതത്വങ്ങൾക്കുള്ളിലായിരിയ്ക്കുണം ഈ വ്യത്യാസങ്ങൾകൂടി, എങ്കിലേ ചിത്രം യഥാർത്ഥമായി തോന്നുകയുള്ളൂ. ചിത്രം B, C എന്നിവയിൽ വ്യക്തികളുടെ ശരീരത്തിന്റെ മദ്ധ്യം ഏറെക്കുറെ അളവുകോലിന്റെ മദ്ധ്യത്തായിരിയ്ക്കുന്നതു് ശ്രദ്ധിയ്ക്കുക.

D എന്ന വരിയിലേയ്ക്കു് കടക്കാം. ഒരു മനുഷ്യന്റെ മുൻവശം എങ്ങനെ വരയ്ക്കുന്നു എന്നു് ഇതിൽ കാണിച്ചിരിയ്ക്കുന്നു. ഇതിനെ സ്കെലിററൺ മെത്തേഡ് എന്നു് പറയുന്നു. അതായതു് ആദ്യചിത്രത്തിൽ ഒരു അസ്ഥികൂടം എഴുന്നേററുനില്ക്കുന്നതുപോലെ വരച്ചിരിയ്ക്കുന്നു. ആദ്യം ശിരസ്സ് വരയ്ക്കുക. അതിനുശേഷം കണ്ണുകൊണ്ടു് അളവുകണ്ടു്, ഞാൻ വരച്ചിരിയ്ക്കുന്നതുപോലെ ഘനം കുറഞ്ഞ വരകൾകൊണ്ടു് സ്കെലിട്ടൺ വരയ്ക്കുക. (എന്റെ വരകൾ നിങ്ങൾക്കു് കാണാൻ വേണ്ടി തടിച്ചവയാണ്.) ഇവിടെ ഒരു മുഖ്യകാര്യം ശ്രദ്ധിയ്ക്കുക. തോൾ പലകയുടെസ്ഥാനത്തു് വരയ്ക്കുന്ന വര ഇടുപ്പിലെ വരകളേക്കാൾ വലിയവയായിരിയ്ക്കുണം. എന്റെ ചിത്രത്തിൽ (ആരോ) → എന്ന അടയാളംകൊണ്ടു് ഇതിലേയ്ക്കു നിങ്ങളുടെ ശ്രദ്ധയെ ആകർഷിച്ചിരിയ്ക്കുന്നു. അടുത്ത ചിത്രം ഒരു ഷർട്ടും പാൻററും എങ്ങനെ ഈ രൂപത്തിൽ ഘടിപ്പിച്ചിരിയ്ക്കുന്നു എന്നു് കാണിയ്ക്കുന്നു. മൂന്നാമത്തേതു് പൂർണ്ണമായ ചിത്രമാണ്. ആദ്യം പെൻസിൽകൊണ്ടു് ചിത്രം സ്കെച്ചുചെയ്യുക. പിന്നീടു് വേണ്ട വരകൾമാത്രം മഷികൊണ്ടു് വരയ്ക്കുക. പിന്നെ മററു വരകൾ എല്ലാം റബ്ബർകൊണ്ടു് മായിയ്ക്കുക.

E എന്ന വരി മനുഷ്യശരീരത്തിന്റെ പിൻവശമാണ്. അതും മുമ്പിലത്തേതുപോലെ ഒരു സ്കെലിട്ടനാണ് രണ്ടാമത്തേതിൽ ഷർട്ടും പാൻററും ഇട്ടിരിയ്ക്കുന്നു. മൂന്നാമത്തേതു് പൂർണ്ണവും. ഈ പാഠം അഭ്യസിയ്ക്കുമ്പോൾ ഷർട്ടും പാൻററും തന്നെ ധരിച്ചിരുന്നാൽ ഇവയുടെ അളവുകൾ കണ്ടുവരയ്ക്കാൻ സഹായകമായിരിയ്ക്കും. ഇതിനായിട്ടാണ് ഞാൻ ഇവതന്നെ കൊടുത്തിരിയ്ക്കുന്നതു്. എന്നാൽ നമ്മുടെ ദേശീയവേഷത്തിലുള്ള ചിത്രങ്ങളും സന്ദർഭാനുസരണം വരച്ചിരിയ്ക്കുന്നു.

**ചോദ്യം: ഒരു മനുഷ്യൻ നമുക്ക് അഭിമുഖമായി നില്ക്കുന്നു. അയാൾ ഒരു ഷർട്ടും മുണ്ടും ധരിച്ചിരിയ്ക്കുന്നു. ഒരു തോളിൽനിന്നു് ഒരു തോർത്തു് തൂങ്ങിക്കിടക്കുന്നു. ചിത്രം B നോക്കുക. ഉയരം തലയുടെ 5 മടങ്ങായിരിയ്ക്കുണം.**

# പാഠം 18

**ശരീരം:** (പാശ്ചവീക്ഷണവും അൎദ്ധപാശ്ചവീക്ഷണവും)

ഇതു് കഴിഞ്ഞ പാഠത്തിൻെറ തുടൎച്ചയാണ്. കഴിഞ്ഞ പാഠം ശരിയാംവണ്ണം പഠിച്ചവൎക്ക് ഇതു് പ്രയാസ രഹിതമായിത്തോന്നും.

17-ാം പാഠത്തിൽ മനുഷ്യശരീരത്തിൻെറ മുൻഭാഗവും പിൻഭാഗവും സ്കെച്ചുചെയ്യാൻ നിങ്ങളെ പഠിപ്പിച്ചു. ഇവിടെ പാശ്ചവും അൎദ്ധപാശ്ചവും എങ്ങനെ വരയ്ക്കണമെന്ന് വിശദീകരിക്കാം.

സ്കെലിട്ടൻമെത്തേഡ് പരിശീലിച്ചാൽ ഏതുമനുഷ്യൻേറയും ഏതുരീതിയിലുള്ള ചിത്രവും വരയ്ക്കാൻ കഴിയും. (ഇതിനായി ഒരു പ്രത്യേക പാഠംതന്നെ കൊടുത്തിട്ടുണ്ട്.)

ഒന്നാംവരി ചിത്രങ്ങൾ എടുക്കുക. ഒരു മനുഷ്യൻെറ മുഖം വശത്തേയ്ക്കു് തിരിച്ചുവച്ചിരിക്കുന്നു. ഇതിനനുസരണമായാണ് സ്കെലിട്ടൻ വരകൾ കൊടുത്തിരിക്കുന്നതു്. തോൾ വരകളും ഇടുപ്പിൻെറ വരകളും മുൻപാഠത്തിലെ പോലെയല്ല. (ആരോ)→ അടയാളം ഈ വ്യത്യാസത്തെ കുറിക്കുന്നു. കാരണം, നേരെ നില്ക്കുന്ന ഒരു മനുഷ്യനിൽ ഈ ഭാഗങ്ങൾ വിസ്തീൎണ്ണം കൂടിയും തിരിയുന്തോറും ക്രമേണ ഇടുങ്ങിയും വരുന്നു. ഈ പാഠത്തിൽ ഇതാണ് ഏററവും പ്രധാന കാൎയ്യം.

ഇതിലെ രണ്ടാം ചിത്രം വസ്ത്രങ്ങൾ ധരിച്ച ഒരു മനുഷ്യൻേറതാണ്. അവസാനത്തേതു് ഒരു പൂൎണ്ണചിത്രവും. സ്കെച്ചിങ്ങ് ആരംഭിക്കുമ്പോഴും അവസാനിക്കുമ്പോഴും മാത്രമേ സ്കെലിട്ടൻ മെത്തേഡ് എത്രത്തോളം പ്രയോജനപ്ര[illegible]മാണെന്ന് നിങ്ങൾക്ക് മനസ്സിലാവുകയുള്ളു. ഈ രീതിയെ വളരെ വിരളമായേ നമ്മുടെ ചിത്രകാരന്മാർ ഉപയോഗിക്കുന്നുള്ളു. എന്നാൽ അമേരിക്കയിലെ വലിയവലിയ ചിത്രകാരന്മാർ ഈ രിതിയെ അവലംബിക്കുന്നു.

രണ്ടാംവരി എടുക്കാം. ഇതിൽ പൂൎണ്ണമായി തിരിയാതെ അല്പംമാത്രം വശത്തേയ്ക്കു തിരിഞ്ഞു് ഒരു മനുഷ്യൻ നില്ക്കുന്നു. ഈ ദൃശ്യത്തിന്ന് അനുയോജ്യമായി സ്കെലിട്ടൻവരകൾ എങ്ങനെ വരച്ചിരിക്കുന്നു എന്നു് നോക്കുക. ശരീരം തടിച്ചതോ മെലിഞ്ഞതോ ആകട്ടെ, ഈ രീതി ചിത്രരചനയ്ക്കു് വളരെ സൗകൎയ്യപ്രദമാണ്. വസ്ത്രങ്ങൾ ആളുകളുടെ രൂപത്തിനനുസരിച്ച് വരയ്ക്കണം. രണ്ടാംവരിയിലെ അടുത്ത ചിത്രങ്ങൾ തടിച്ച ഒരു മനുഷ്യൻെറ രൂപമാണ്.

മൂന്നാംവരി മേല്പറഞ്ഞ രണ്ടിൽനിന്നും വിഭിന്നമാണ്. ഇതിൽ മുഖം ഒരു വശത്തേയ്ക്കും, ശരീരം എതിർവശത്തേയ്ക്കും തിരിഞ്ഞിരിക്കുന്നു. ഇതു് സ്കെലിട്ടൻ മെത്തേഡിൽ എളുപ്പം ചിത്രീകരിക്കാം. ഇതിനെ തുടൎന്നു പരിശീലിക്കുന്നതു് സന്തോഷകരവും ആനന്ദപ്രദവുമാണ്. കാരണം ചിത്രകാരന് പൂൎണ്ണചിത്രങ്ങൾ വരയ്ക്കുമ്പോഴാണ് സന്തോഷമുണ്ടാവുക. ഇതു് സ്കെച്ചുചെയ്യാൻ ആരംഭിച്ച കാലംമുതൽ എൻെറ അനുഭവമാണ്. നിങ്ങൾക്കും ഈ പാഠം ഇതുപോലുള്ള അനുഭൂതി ഉണ്ടാക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു.

**ചോദ്യം: ഒരു യുവാവിൻെറ വശത്തേയ്ക്കു് തിരിഞ്ഞുനില്ക്കുന്ന ചിത്രം. എന്നാൽ ശിരസ്സ് നമുക്ക് നേരെയായിരിക്കണം.**

**P. S.** ചില വിദ്യാൎത്ഥികൾ മണിഓൎഡർ കൂപ്പണിലോ, ഉത്തരക്കടലാസിലോ തങ്ങളുടെ നമ്പർ കാണിക്കാറില്ല. (ഇതിനെപ്പററി നിങ്ങൾക്ക് നേരിട്ടു് എഴുതിയിട്ടുമുണ്ട്.) നിങ്ങളുടെയെല്ലാം പിന്തുണയില്ലാതെ ഞങ്ങൾക്ക് സ[illegible]യനിഷ്ഠയോടുള്ള കൃത്യനിൎവ്വഹണം അസാദ്ധ്യമാണ്.

# പാഠം 19

**വസ്ത്രധാരണങ്ങൾ :** (ശരീരത്തിന് അനുയോജ്യമായ വസ്ത്രധാരണം)

കഴിഞ്ഞ രണ്ടു പാഠങ്ങളിലായി ഒരു മനുഷ്യശരീരത്തെ പൂർണ്ണമായി വരയ്ക്കുന്നതെങ്ങനെയെന്ന് നിങ്ങളെ പഠിപ്പിച്ചു. കൂടാതെ തടിച്ചതോ മെലിഞ്ഞതോ ആയ മനുഷ്യശരീരങ്ങൾ ചിത്രീകരിയ്ക്കാൻ വേണ്ട വരകളും നിങ്ങൾ മനസ്സിലാക്കിക്കഴിഞ്ഞു.

ഇപ്പോൾ പലതരം ശരീരങ്ങൾക്ക് അനുയോജ്യമായ തരത്തിൽ പലവിധം വസ്ത്രങ്ങൾ സ്വാഭാവികമായി തോന്നത്തക്ക രീതിയിൽ എങ്ങനെ വരയ്ക്കാമെന്ന് പറഞ്ഞുതരാം. ഒരു പ്രധാന കാര്യം, പുരുഷശരീരങ്ങൾ വരയ്ക്കുന്നതു് വലിയ പ്രയാസമുള്ളതല്ല എന്നതാണ്. കാരണം മാറിക്കൊണ്ടിരിയ്ക്കുന്ന രീതികൾ, അത്ര വേഗമോ കൂടെക്കൂടെയോ പുരുഷന്മാരെ ബാധിയ്ക്കുന്നില്ല. വസ്ത്രധാരണത്തിൽ ഇതു് ഏതാണ്ടു് വാസ്തവംതന്നെയാണ്.

എന്റെ ഉദാഹരണം തന്നെയെടുക്കാം. നിറപ്പകിട്ടുള്ളതിനേക്കാൾ വെളുത്ത തുണികൊണ്ടുള്ള ഷർട്ടാണ് ഞാൻ ഇഷ്ടപ്പെടുന്നതു്. എന്റെ ഓർമ്മ ശരിയാണെങ്കിൽ കഴിഞ്ഞ 20 വർഷങ്ങൾക്കിപ്പുറം ഞാൻ വെള്ളത്തുണിയേ വാങ്ങിയിട്ടുള്ളു. വർണ്ണവും വരകളുമുള്ള മനോഹരമായ തുണികൾകൂടി എന്നെ ആകർഷിച്ചിട്ടില്ല. മറ്റൊരു രസകരമായ ഉദാഹരണം കൂടി ഞാൻ പറയാം. എന്റെ ഒരു സ്നേഹിതൻ വളരെക്കാലങ്ങളായി മദ്രാസിൽ തന്നെ ജീവിതം നയിച്ചുപോരുന്നു. ഇദ്ദേഹത്തിന് വെള്ളഷർട്ടുകളേ ഇഷ്ടമുള്ളൂ. നിറംകറഞ്ഞ വരയൻ തുണികളാണ് എപ്പോഴും വാങ്ങുക. പുരുഷന്മാർ സാധാരണ ഇങ്ങനെയാണെന്ന് ധരിയ്ക്കുന്നതിൽ പാകപ്പിഴയില്ലതന്നെ. ഇതേ അഭിപ്രായക്കാരാണ് ലോകത്തിലെങ്ങുമുള്ള വലിയവലിയ ചിത്രകാരന്മാർകൂടി.

ഒരു വലിയ അമേരിക്കൻ ചിത്രകാരൻ അടുത്തകാലത്തൊരിയ്ക്കൽ ഒരു മാസികയിൽ എഴുതിയിരുന്നതെന്തെന്നാൽ അവിടെ പുരുഷന്മാരുടെ വേഷം വർഷംതോറും മാറുന്നില്ലെന്നും, അവർ ഇന്ന് ധരിയ്ക്കുന്നതു തന്നെയാണ് ഉദ്ദേശം 30 വർഷങ്ങൾക്കുമുമ്പ് ധരിച്ചിരുന്നതെന്നുമാണ്.

അതായതു് പുരുഷന്മാരെ വരയ്ക്കുമ്പോൾ വേഷവിധാനത്തിലുള്ള മാററങ്ങൾ നിങ്ങൾക്കും ഒരു പ്രശ്നമായി തോന്നുകയേ ഇല്ല. അങ്ങനെയാണെങ്കിൽ ഈ പാഠം എന്തിനെന്ന് നിങ്ങൾ ചോദിച്ചേയ്ക്കാം. വിശദീകരണം വളരെ ലഘുവായതാണ്. ഒരു വക്കീലിന്റെ വേഷം ഒരു അദ്ധ്യാപകന്റേതുപോലെയല്ല. പോലീസുകാരനും തപാൽശിപായിയും ഒരേ തരം വേഷങ്ങളല്ല ധരിയ്ക്കുന്നതു്. ഞാൻ ഈവക ചിത്രീകരണത്തിന് ഒരു ആധുനികരീതി സ്വീകരിച്ചിട്ടുണ്ടു്. ഇതു് നിങ്ങൾക്ക് പിൻതുടരാൻ വിഷമമുണ്ടാവുകയില്ലെന്ന് ഞാൻ വിശ്വസിയ്ക്കുന്നു.

അടുത്ത പേജിലെ ചിത്രങ്ങൾ നോക്കുക. പഴയ രീതിയിലല്ലാതെ ഒരേ വ്യക്തിയിൽ അല്ലാല്പം മാററങ്ങളോടെ 9 വിവിധ രൂപങ്ങൾ വരച്ചിരിയ്ക്കുന്നു. A എന്ന വരിയെടുക്കാം. ചിത്രം 1 ഒരു സ്കെലിട്ടൻ ആണ്. ഇതു് മനുഷ്യമുഖഭാവം മാത്രം കാണിയ്ക്കുന്നു. അടുത്ത ചിത്രത്തിൽ ഈ വ്യക്തിയ്ക്കു് ഒരു ഹെഡ്മാസ്റ്ററുടെ വേഷം കൊടുത്തിരിയ്ക്കുന്നു. മൂന്നാംചിത്രത്തിൽ ഇതേ വ്യക്തിയ്ക്കു് ഒരു ഡോക്ടരുടെ വേഷമാണ്. ഈ രണ്ടു് വേഷങ്ങൾ ആ മനുഷ്യന്റെ രൂപത്തെത്തന്നെ മാററിയിരിയ്ക്കുന്നതു് ശ്രദ്ധിയ്ക്കുക.

B എന്ന വരി ചിത്രങ്ങൾ നോക്കാം. ഇവിടേയും ചിത്രം 1 അതേ സ്കെലിട്ടൻ ആണ്. ഇതിൽ മുഖത്തു് ഒരു മീശ വെച്ചിട്ടുണ്ടെന്നുമാത്രം. എത്ര ആശ്ചര്യകരമായി ഈ മുഖഭാവം മാറിപ്പോയി എന്ന് നോക്കുക. ചിത്രം 2-ൽ ഈ മനുഷ്യൻ ഒരു ഗുസ്തിക്കാരന്റെ വേഷത്തിൽ നില്ക്കുന്നു. ചിത്രം 3-ൽ ഇതേ മീശക്കാരൻ ഒരു പോലീസ് ഇൻസ്പെക്ടരുടെ വേഷത്തിലാണ്. 4-ഉം 5-ഉം ചിത്രങ്ങളിൽ ഒരു പോലീസുകാരൻ, തപാൽശിപായി എന്നീ വേഷങ്ങളിൽ ഈ മനുഷ്യൻ കാണപ്പെടുന്നു.

ചിത്രം C നോക്കുക. ഇവിടെ അതേ വ്യക്തി തന്നെയാണ്. തലയിൽ കുറേ രോമങ്ങളും മുഖത്തു് ശ്മശ്രുക്കളും ഞാൻ കൂട്ടിച്ചേർത്തിരിയ്ക്കുന്നു. ഇപ്പോൾ ഇയാൾ ഒരു പിച്ചക്കാരനെപ്പോലെ തോന്നിയ്ക്കുന്നു. ഈ സൂചന മനസ്സിൽ വെയ്ക്കുക. ഒരു മുഖം നന്നായി വരയ്ക്കാൻ അറിഞ്ഞിരുന്നാൽ മതി. മന്ത്രശക്തികൊണ്ടെന്നപോലെ നൂററുക്കണക്കിന് വിവിധ തരത്തിലുള്ള വ്യക്തികളെ നിങ്ങൾക്ക് ചിത്രീകരിയ്ക്കാം. ഇതു് ചിത്രരചനയിലെ ഒരു വലിയ രഹസ്യമാണ്.

ഒററ മുഖംകൊണ്ടു് ഇത്രയധികം വ്യത്യസ്തരൂപങ്ങൾ ചിത്രീകരിയ്ക്കാൻ കഴിയുമെങ്കിൽ, നിരവധി മുഖങ്ങൾ വരച്ചാൽ എത്രയെത്ര മനുഷ്യരൂപങ്ങൾ ചിത്രീകരിയ്ക്കാൻ കഴിയുമെന്ന് ആലോചിച്ചുനോക്കൂ.

**ചോദ്യം : പാത്രം കയ്യിൽവെച്ചുകൊണ്ടു നില്ക്കുന്ന ഒരു പാൽക്കാരനെ വരയ്ക്കുക. ഞാൻ വരച്ച അതേ രൂപംതന്നെ ഉപയോഗിച്ചാലും മതിയാകും.**

# പാഠം 20

## പ്രവൎത്തി (ചലനം) : ഇരുപ്പ്, നടപ്പ് മുതലായവ

പലതരം മനുഷ്യരുടെ രൂപങ്ങൾ വരയ്ക്കുന്നത് ഇതിനകം നിങ്ങൾ പഠിച്ചു. ഈ പാഠത്തിൽ ഒരാൾ ഓരോ പ്രവൎത്തി ചെയ്യുമ്പോൾ എങ്ങനെയിരിയ്ക്കുമെന്ന് പഠിയ്ക്കാം.

ഇവിടെയും സ്റ്റെലിട്ടൻ മെത്തേഡ് പ്രയോജനപ്രദമാണെന്ന് കാണാം. ഒരു മനുഷ്യൻ ഓടുക, നടക്കുക, ഇരിയ്ക്കുക എന്നുവേണ്ട പല പ്രവൎത്തികൾ ചെയ്യുമ്പോഴെല്ലാം സ്വാഭാവികതയോടു ചിത്രീകരിയ്ക്കുന്നതിനു സ്റ്റെലിട്ടൻ മെത്തേഡ് വളരെ സൗകൎയ്യപ്രദമാണ്.

മനുഷ്യൻ കസേരയിലോ തറയിലോ ഇരിയ്ക്കുന്നതായ ചിത്രങ്ങൾ നാം കണ്ടിട്ടുണ്ട്. എന്നാൽ സൂക്ഷ്മമായി പരിശോധിച്ചാൽ അയാൾ വളരെ വിഷമിച്ച് ഇരിയ്ക്കുന്നതായിട്ടോ അഥവാ വീഴാൻ പോകുന്നതുപോലെയോ അതുമല്ലെങ്കിൽ തറയിൽ ഉറച്ചിരിയ്ക്കുന്നതിനുപകരം അന്തരീക്ഷത്തിൽ പറക്കുന്നതായോ തോന്നും. ഇത്തരം വിചാരങ്ങൾ നോക്കുന്നവരുടെ മനസ്സിൽ ഉണ്ടാകുന്നതിനുള്ള കാരണം ആ ചിത്രത്തിൻെറ രചയിതാവ് ശരിയായ രീതി ഉപയോഗപ്പെടുത്തിയില്ലെന്നുള്ളതാണ്.

സ്റ്റെലിട്ടൻ മെത്തേഡിൻെറ അസുലഭമായ തത്വം മനസ്സിലാക്കിയ ഒരു ചിത്രകാരൻ ഒരിയ്ക്കലും ഈ തെററ് ചെയ്യുകയില്ല.

ഒന്നാംവരി ചിത്രങ്ങൾ എടുക്കാം. ആദ്യചിത്രത്തിൽ ഒരു നടക്കുന്ന മനുഷ്യൻെറ സ്കെച്ച് കൊടുത്തിരിയ്ക്കുന്നു. കൈകാലുകൾ മുമ്പിലും പിമ്പിലുമായി കൊടുത്തിരിയ്ക്കുന്നത് ശ്രദ്ധിയ്ക്കുക. ഇതിൽ മറെറാരു തത്വവും അന്തർലീനമായിട്ടുണ്ട്. ഒരു മനുഷ്യൻ നടക്കുമ്പോൾ ഇടതുകാൽ മുമ്പോട്ടു വയ്ക്കുമ്പോഴാണ് വലതുകൈ മുമ്പോട്ടാടുന്നത്. അതേ സമയം ഇടതു കൈയ്യും വലതു കാലും പിന്നിലേയ്ക്ക് മാറുന്നു. ഈ അടിസ്ഥാനതത്വം നിങ്ങൾ ഒരിയ്ക്കലും മറക്കാൻ പാടില്ല. നടക്കുന്ന മനുഷ്യൻെറ ചിത്രം സ്വാഭാവികമാക്കാനുള്ള വഴി ഇതാണ്. വലതു കൈയ്യും കാലുമോ, ഇടതുകയ്യും കാലുമോ ഒരേ സമയം മുമ്പോട്ടോ പിമ്പോട്ടോ ചലിച്ചാൽ ആ ചിത്രം കാണാൻ നന്നായിരിയ്ക്കുകയില്ല. മനുഷ്യൻ നടക്കുന്നതു ശ്രദ്ധിച്ചാൽ ഇത് അസാദ്ധ്യമാണെന്ന് കാണാൻ കഴിയും.

ഇതേ വരിയിലെ രണ്ടാംചിത്രം വസ്ത്രങ്ങൾ ധരിച്ച മനുഷ്യൻെറതാണ്. മൂന്നാമത്തെ ചിത്രം പൂൎണ്ണമാണ്. (ഞാൻ മുമ്പ് പറഞ്ഞതുപോലെ ആദ്യം പെൻസിൽകൊണ്ട് വരച്ചതിനുശേഷം വേണ്ട വരകൾ മാത്രമേ മഷിയിടാൻ പാടുള്ളു. അനാവശ്യമായ പെൻസിൽ വരകൾ റബ്ബർ കൊണ്ട് മായ്ച്ചുകളയാം.)

രണ്ടാംവരിയിലെ ആദ്യചിത്രത്തിൽ കസേരയിൽ ഇരിയ്ക്കുന്ന മനുഷ്യൻെറ രൂപം വരച്ചിരിയ്ക്കുന്നു. രണ്ടും മൂന്നും ചിത്രങ്ങൾ യഥാക്രമം വസ്ത്രം ധരിച്ചതും, പൂൎണ്ണവുമായ ചിത്രങ്ങളാണ്. കസേരയിൽ എത്ര സുഖമായും സ്വാഭാവികമായും ഒരു മനുഷ്യൻ ഇരിയ്ക്കുന്നു എന്ന് നോക്കുക.

മൂന്നാംവരിയിൽ ആദ്യചിത്രം ഒരു മനുഷ്യൻ തറയിൽ ഇരിയ്ക്കുന്നതും, രണ്ടാമത്തേതിൽ അതേയാൾ വസ്ത്രങ്ങൾ ധരിച്ചിരിയ്ക്കുന്നതുമാണ്. മൂന്നാംചിത്രം പൂൎണ്ണമായതുമത്രെ.

**ചോദ്യം : ആദ്യവരിയിലെ മനുഷ്യൻ ഇടത്തേക്ക് നടക്കുന്നു. ഇതേ മനുഷ്യൻ വലതുവശത്തേക്ക് നടക്കുന്നത് വരയ്ക്കുക.**

**P. S.** 1. ഒരു വിദ്യാൎത്ഥി ചോദിയ്ക്കുന്നു ഏതുതരം മഷിയാണ് ഉപയോഗിക്കേണ്ടതെന്ന്!! ക്വപീഡ് ഇങ്ക് നല്ലതാണ്. നിബ്ബുകൊണ്ടും ബ്രഷുകൊണ്ടും എഴുതാൻ ഇത് സുഖകരമാണ്. വലിയ ചിത്രകാരന്മാർ ഇതാണ് സാധാരണ ഉപയോഗിയ്ക്കുന്നത്.

2. മണിആർഡർ കൂപ്പണിലും ഉത്തരക്കടലാസ്സിലും നിങ്ങളുടെ ക്രമനമ്പർ കൊടുത്തിരിയ്ക്കണമെന്ന് ഞങ്ങൾ നേരത്തേ എഴുതിയിട്ടുണ്ട്. പലരും ഇത് അനുസരിച്ചുകാണുന്നതിൽ ഞങ്ങൾക്ക് സന്തോഷമുണ്ട്. എന്നാൽ മററുചിലർ പലപ്പോഴും ഇത് മറക്കുന്നു. നിങ്ങൾ നേരിട്ടു വന്നാലെ, ഈ ഓൎമ്മപ്പിശകുകൊണ്ട് ഞങ്ങളുടെ പ്രവൎത്തനം എത്ര വിഷമകരമാകുന്നു എന്നറിയാൻ പററുകയുള്ളു. ക്രമനമ്പർ അറിഞ്ഞുകൂടാത്തവർ ഞങ്ങൾക്ക് എഴുതി അത് വാങ്ങി വെയ്ക്കുക.

# പാഠം 21

## ചലനം (ഓട്ടം, കളി മുതലായവ)

പ്രവൎത്തനത്തിലിരിയ്ക്കുന്ന മനുഷ്യരൂപം ചിത്രീകരിയ്ക്കുന്നതിനെ നിങ്ങൾ കഴിഞ്ഞ പാഠത്തിൽ പഠിച്ചു. നില്ക്കുന്നതും ഇരിയ്ക്കുന്നതുമായ ചിത്രങ്ങളാണ് നാം കണ്ടുകഴിഞ്ഞതു്. ഇവിടെ കുറേക്കൂടി പ്രവൎത്തികൾ ഞാൻ വിശദീകരിച്ചുതരാം.

ഈ ചിത്രങ്ങൾ സ്കെച്ചുചെയ്യുന്നതിന് ഏതെങ്കിലും തരത്തിലുള്ള മാതൃക ഉണ്ടായിരുന്നാൽ സൗകൎയ്യമാണ്. ഞാൻ മുമ്പ് പറഞ്ഞതുപോലെ ജീവനുള്ള മനുഷ്യരൂപങ്ങളെ സ്കെച്ചുചെയ്യുകയാണ് ഏററവും ഉത്തമം. എന്നാൽ ഓടുന്ന ഒരു മനുഷ്യനെ കണ്ടു് ചിത്രം വരയ്ക്കുക അസാദ്ധ്യമാണല്ലോ ? കളിയ്ക്കുന്ന ഒരു മനുഷ്യനേയും ഇങ്ങനെ നോക്കിയിരുന്നു വരയ്ക്കുക സാദ്ധ്യമല്ല. കാരണം, ഓടുന്നവൻ അതിവേഗം മറയുകയും കളിയ്ക്കുന്നവൻ അതിവേഗം ചലിയ്ക്കുകയും ചെയ്യും. അതുകൊണ്ടു് നമ്മുടെ സ്കെച്ചു പൂൎത്തിയാക്കുന്നതുവരെ ഒരേ രീതിയിൽ കുറച്ചു സമയം ഇരിയ്ക്കാൻ ഇവരെ കിട്ടുകയില്ല.

കുറേക്കൂടെ സൗകൎയ്യമായ മാൎഗ്ഗം ഒരു ഫോട്ടോ മാതൃകയാക്കുകയാണ്. കളികളുടെ വിവരങ്ങൾ വരുന്ന കുറേ മാസികകൾ ശേഖരിയ്ക്കുക. ഇതിൽ കാണുന്ന കളിയ്ക്കുന്ന മനുഷ്യരുടെ നില ശ്രദ്ധിച്ചു മനസ്സിലാക്കി പല ആവൎത്തി പകൎത്തിയാൽ, ഒരു മുഴുവൻ ചിത്രത്തിൻെറ രൂപം നിങ്ങളുടെ മനസ്സിൽ പതിയും. ഇതിനുശേഷം ഈ മാസികകളുടെ സഹായമില്ലാതെ നിങ്ങൾക്ക് വരയ്ക്കാൻ കഴിയും.

അടുത്ത പേജിൽ മനുഷ്യരുടെ ചില പ്രധാന ചലനങ്ങൾ ചിത്രീകരിച്ചിരിയ്ക്കുന്നു. നാം പിന്തുടൎന്ന സ്കെലിട്ടൻ മെത്തേഡ് ഇവിടെയും ഉപയോഗിയ്ക്കുക. ഇതിൽ ഞാൻ ഈ സ്കെലിട്ടൻ വരകൾ എങ്ങനെ വരച്ചിരിയ്ക്കുന്നു എന്നു നോക്കി പരിശീലിയ്ക്കുക. ഇനി വരുന്ന പാഠങ്ങൾ പഠിയ്ക്കുന്നതിനും, നിങ്ങളുടെ പുരോഗതിയ്ക്കും, ഇതു് തീൎച്ചയായും അടിത്തറ പാകും.

ഒന്നാംവരി ചിത്രങ്ങൾ എടുക്കാം ; ആദ്യചിത്രത്തിലെ സ്കെലിട്ടൻ വരകൾ ഓടുന്ന മനുഷ്യൻെറ രൂപത്തിനു വേണ്ടിയുള്ളതാണ്. അടുത്തതിൽ വസ്ത്രങ്ങൾ ധരിച്ചതും, മൂന്നാംചിത്രം പൂൎണ്ണവുമാണ്. ഓടുന്ന ഈ മനുഷ്യൻെറ കോട്ടും തലമുടിയും പറക്കുന്നതു് ശ്രദ്ധിയ്ക്കുക. ഇവ പിറകോട്ടു് പറക്കുന്നു. ഈ ചലനത്തിൻെറ ചിത്രീകരണത്തിന് ഇതു് അതിപ്രധാനമാണ്. ഇതുപോലുള്ള വിശദാംശങ്ങൾ ചിത്രത്തിന് സ്വാഭാവികത ഉണ്ടാക്കുന്നു.

രണ്ടാംവരി, കാൽകൊണ്ടു് പന്തു് തട്ടുന്ന ഒരു കളിക്കാരൻേറതാണ്. അയാളുടെ കൈ മുമ്പും പിമ്പുമായി എങ്ങനെ കാണിച്ചിരിയ്ക്കുന്നു എന്നു് നോക്കുക. ഇടതു കാൽവിരലുകളിൽ ഊന്നി നില്ക്കുന്നു. വലതുകാൽ പന്തു തട്ടുന്ന വേഗതയിൽ മുമ്പിലേയ്ക്കു് ഉയൎത്തിപ്പിടിച്ചിരിയ്ക്കുന്നു. ഈ കാലിൻെറ അടിയിൽ വരച്ചിരിയ്ക്കുന്ന ചില വരകൾ പന്തു തട്ടുന്നതിൻെറ വേഗതയും ശക്തിയും കാണിയ്ക്കുന്നു. ഈ വരകൾ ഈ ചിത്രത്തിനെ സംബന്ധിച്ചിടത്തോളം അതിപ്രധാനമാണ്.

അടുത്ത വരിയിൽ 3 വിവിധതരം ചിത്രങ്ങൾ കൊടുത്തിരിയ്ക്കുന്നു: ചിത്രം 3 സ്കിപ്പിംഗ് കളിയ്ക്കുന്ന ഒരു പെൺകുട്ടിയാണ്. കയറു് പിടിച്ചിരിയ്ക്കുന്ന കൈകൾക്കു് സമീപമുള്ള വരകൾ അതിവേഗത്തിൽ കയറു് ചുററുന്നതിനെ കാണിയ്ക്കുന്നു. ഇതു് ഈ ചിത്രത്തിനെ സംബന്ധിച്ചിടത്തോളം അതിപ്രധാനമാണ്. നാലാം ചിത്രം ഭാരം ഉയൎത്തുന്ന ഒരു ഫയൽമാൻേറതാണ്. ശരീരത്തിൻെറ വടിവു്, മുഖത്തെ ചെറിയ ഞൊറിവുകൾ, വിയൎപ്പുതുള്ളികൾ ഇവയെല്ലാം ചേൎന്നു് അയാൾ ചെയ്യുന്ന ജോലിയുടെ കാഠിന്യം നമുക്കു് മനസ്സിലാക്കിത്തരുന്നു. ഓടുകയും കളിയ്ക്കുകയും മററും മാത്രമാണ് ചലനങ്ങൾ എന്നു് ധരിയ്ക്കരുതു്. ഉറക്കവുംക്കൂടി ഒരു പ്രത്യേകതരം ചലനം (പ്രവൎത്തി) ആണ്.

5-ാം ചിത്രത്തിൽ സുഖമായി ഉറങ്ങുന്ന ഒരു മനുഷ്യനെ നോക്കു ; Z . . . Z . . . Z . . . എന്നു് അയാളുടെ വായിൽനിന്നു വരുന്ന ശബ്ദം യഥാൎത്ഥ ഉറക്കത്തിൻെറ പ്രതീതി ഉണ്ടാക്കുന്നില്ലേ ?

എൻെറ പാഠങ്ങൾ വരയ്ക്കുന്നതോടൊപ്പംതന്നെ, നിങ്ങൾക്കു് ചുററും നടക്കുന്ന സംഭവങ്ങൾകൂടി ശ്രദ്ധാപൂൎവ്വം വീക്ഷിയ്ക്കുക. ഒരു ക്യാമറായുടെ ലെൻസ് പോലെയാണ് നമ്മുടെ കണ്ണുകൾ. ഇവ നമുക്കു് വേണ്ട ചിത്രങ്ങളെ ഫോട്ടോഗ്രാഫ് ചെയ്തു് മനസ്സ് എന്ന അനന്തമായ കടലാസ്സിൽ മായാത്ത മുദ്ര പതിപ്പിയ്ക്കുന്നു.

**ചോദ്യം: ഒരു ഭാരമുള്ള ചാക്കുനിറയെ അരിയും തലയിലേററി ഒരാൾ നമുക്കു് എതിരേ നടന്നുവരുന്നു.**

# പാഠം 22

## (പ്രയാസമില്ലാതെ വളരെ വേഗം വരയ്ക്കാവുന്ന സ്റ്റെലിട്ടൻ മെത്തേഡ്)

കഴിഞ്ഞ നാലു പാഠങ്ങളിൽ അല്പാല്പമായി സ്റ്റെലിട്ടൻ മെത്തേഡിനെപ്പററി ഞാൻ നിങ്ങളെ പഠിപ്പിച്ചു. ഈ പഠനം പൂർണ്ണമാക്കണമെന്ന ഉദ്ദേശത്തിൽ ഈ പാഠം മുഴുവൻതന്നെ ഇതിനുവേണ്ടി ഉപയോഗിയ്ക്കുകയാണ്.

നിങ്ങൾ ഒരുപക്ഷേ എന്നോട് തിരിച്ചു ചോദിച്ചേക്കാം " നിങ്ങൾ ഈ രീതിയെ ഇത്രമാത്രം പുകഴ്ത്തുന്നുണ്ടല്ലോ. എന്നാൽ ചില ചിത്രകാരന്മാർക്ക് ഈ രീതി അറിവില്ലാതിരുന്നിട്ടും നല്ല ചിത്രങ്ങൾ വരയ്ക്കാൻ കഴിയുന്നതെങ്ങനെ ? "

വാസ്തവം തന്നെ. ഈ രീതിയെ പിന്തുടരാതെതന്നെ വളരെക്കാലത്തെ അശ്രാന്തപരിശ്രമംകൊണ്ടും വെറും അനുഭവത്തിന്റെ വെളിച്ചത്തിലും ചിലർക്ക് ചിത്രങ്ങൾ ശരിയായി വരയ്ക്കാൻ കഴിയും. എന്നാൽത്തന്നെ ഈ ചിത്രകാരന്മാരും ഞാൻ പറഞ്ഞ രീതിയിൽ പഴകിയവരും തമ്മിൽ വളരെ വലിയ അന്തരം ഉണ്ട്. വളരെ വേഗം ഓടുന്ന ഒരു മനുഷ്യനെ ചിത്രീകരിയ്ക്കണമെന്നിരിയ്ക്കട്ടെ. സ്റ്റെലിട്ടൻ മെത്തേഡ് അറിയാത്ത ചിത്രകാരൻ ഈ ചിത്രം അര മണിക്കൂറിൽ വരയ്ക്കുമെങ്കിൽ അതറിയാവുന്നവൻ അഞ്ചു മിനിട്ടേ എടുക്കുകയുള്ളു. ഉദാഹരണത്തിന് ഞാൻ ചിത്രം വരയ്ക്കാൻ തുടങ്ങുന്നതിനുമുമ്പ് ആശയം വിശദമായി മനസ്സിൽ രൂപീകരിയ്ക്കുന്നതിനുവേണ്ടി അല്പസമയം എടുക്കേണ്ടിവരും. ഇതു് കഴിഞ്ഞാൽ ചിത്രവും ചില നിമിഷങ്ങൾക്കകം തയ്യാറായിരിയ്ക്കും. മദ്രാസിലെ മുന്തിയ തമിഴ് പത്രമായ 'ദിനതന്തി'യുടെ പത്രാധിപർ ശ്രീ. S. B. ആദിത്തൻ (എന്നെ ഒരു പൂർണ്ണചിത്രകാരനാക്കി വളർത്താൻ ഇദ്ദേഹം വളരെ സഹായിച്ചിട്ടുണ്ട്.) പലപ്പോഴും എന്റെ ചിത്രരചനയുടെ വേഗത കണ്ട് അഭിനന്ദിച്ചിട്ടുണ്ട്. സ്റ്റെലിട്ടൻ മെത്തേഡാണ് എന്നെ ഇത്ര വേഗം വരയ്ക്കാൻ പ്രാപ്തനാക്കിയതു്. ഇതിനെ ഏററവും ഉത്തമമായ മാർഗ്ഗമെന്ന് ഞാൻ എന്തുകൊണ്ട് വിളിച്ചുകൂടാ ?

ഈ പുതിയ രീതി പരിശീലിയ്ക്കാൻ യാതൊരു പ്രയാസവുമില്ലതാനും. ഒരു വ്യക്തിയുടെ ചലനങ്ങൾ കാണുമ്പോഴോ അഥവാ അയാൾ എന്തെങ്കിലും ചെയ്യുമ്പോഴോ പെട്ടെന്ന് അതിനെ വരകളാക്കി ചിത്രീകരിയ്ക്കുക. ഈ സ്റ്റെലിട്ടൺ വരകൾ മാത്രം വരച്ചാൽ മതി. നിങ്ങൾ അതിൽ ഉടനേ വസ്ത്രങ്ങൾ വരയ്ക്കുകയോ പൂർത്തിയാക്കുകയോ വേണ്ട. സ്റ്റെലിട്ടൺ ചിത്രങ്ങളെ തുടർന്നു വരച്ചു ശീലിച്ചാൽ അല്പകാലത്തിനുള്ളിൽ ഇതിൽ നല്ല പാടവം സമ്പാദിയ്ക്കാം. കൂടാതെ നിങ്ങൾ അറിയാതെ തന്നെ ചിത്രങ്ങളെ വേഗം പൂർത്തിയാക്കുന്ന സ്വഭാവം നിങ്ങൾക്കുണ്ടാവും.

അടുത്ത പേജിൽ ചില ചലനങ്ങളുടെ സ്റ്റെലിട്ടൺ ചിത്രങ്ങൾ ഞാൻ കൊടുത്തിരിയ്ക്കുന്നു. ഇവയ്ക്കു് വസ്ത്രങ്ങൾ വരച്ചിട്ടില്ല. എന്നാൽത്തന്നെ ഇവ യഥാർത്ഥമായവപോലെ തോന്നുന്നു. കാരണം അവയിൽ പ്രവർത്തനക്ഷമത നിറഞ്ഞു നില്ക്കുന്നു.

ഈ ചിത്രങ്ങളിലെ വ്യക്തികൾ ഏതെല്ലാം പ്രവർത്തികൾ ചെയ്യുന്നുവെന്ന് ഞാൻ പറഞ്ഞിട്ടില്ല. ഇതു് നിങ്ങൾക്ക് ഊഹിച്ചെടുക്കാൻ കഴിയുമെന്ന് വിശ്വസിയ്ക്കുന്നു. നിങ്ങളും ഇങ്ങനെയുള്ള ചലനചിത്രങ്ങൾ സ്കെച്ചുചെയ്യാൻ പഠിയ്ക്കണം.

**ചോദ്യം : ഒരു മനുഷ്യൻ സൈക്കിൾ ഓടിയ്ക്കുന്നു. അയാളേയും സൈക്കിളിനേയും സ്റ്റെലിട്ടൺ വരകളിൽ കാണിയ്ക്കുക.**

**P. S.** ഞങ്ങളുടെ അദ്ധ്യാപകൻ ശ്രീ: ശന്തനുവിന്റെ ഫോട്ടോ ആവശ്യപ്പെട്ടുകൊണ്ട് പല വിദ്യാർത്ഥികളും എഴുതുന്നുണ്ട്. അങ്ങനെയുള്ളവർക്കായി മദ്രാസിലെ നല്ല സ്റ്റുഡിയോയിൽ എടുപ്പിച്ച അദ്ദേഹത്തിന്റെ ഫോട്ടോയുടെ കുറെ കോപ്പികൾ ഞങ്ങൾ തയ്യാറാക്കി വെച്ചിട്ടുണ്ട്. ഓരോ കോപ്പിക്കും 60 പൈസയും, പോസ്റ്റേജ് 15 പൈസയും ചേർന്ന് മൊത്തം 75 പൈസ വിലയാണ്. ഫോട്ടോ ആവശ്യമുള്ളവർ ഈ തുക അവരുടെ ഫീസിനോടൊപ്പം അയച്ചുതരിക. ദയവായി പോസ്റ്റേജ് സ്റ്റാമ്പ് അയയ്ക്കരുതു്.

# പാഠം 23

## വസ്ത്രങ്ങളിലെ ചുളിവുകൾ : (സ്വാഭാവിക ചിത്രീകരണം)

ഇതിനകം നിങ്ങൾ ഒരു മനുഷ്യൻെറ പൂൎണ്ണരൂപത്തേയും ചലനങ്ങളേയും എങ്ങനെ ചിത്രീകരിയ്ക്കാമെന്ന് പഠിച്ചുകഴിഞ്ഞു. നിങ്ങൾക്ക് പല രീതിയിലുള്ള ആളുകളെ വരയ്ക്കാൻ കഴിയുമെങ്കിൽ വളരെ നല്ലതു്. എന്നാൽ അത്രമാത്രം പോരാ. നിങ്ങൾ വരയ്ക്കുന്ന ചിത്രങ്ങളും സ്വാഭാവികത ഉള്ളവയായിരിയ്ക്കണം. അതിന് ഈ പാഠം നിങ്ങൾക്ക് പ്രയോജനപ്രദമായിരിയ്ക്കും.

ഞങ്ങളെ സന്ദൎശിക്കാൻ വരുന്ന സ്നേഹിതരിൽ പലരും അലക്കിത്തേച്ച ഷർട്ടും പാൻറും ഇട്ടുകൊണ്ടുവരുന്നതു് കാണാറുണ്ടു്. കൂടുതൽ പശ കാരണത്താൽ അവ വടിപോലെ നില്ക്കുന്നതു് കാണാൻ നല്ലതല്ല. ഇതുകാരണം അവ ധരിയ്ക്കുന്ന ആളിനെ കണ്ടാൽ ചിലപ്പോൾ സൈനികനെപ്പോലെ തോന്നും. ഇതിന് കാരണമെന്താണ്? വസ്ത്രങ്ങൾ സ്വാഭാവികമായ മടക്കുകളോടുകൂടിയതോ ശരീരത്തിന് അനുയോജ്യമായതോ അല്ലാത്തതുതന്നെ,

ഈ ചുളിവുകളെ വരയ്ക്കുവാൻ പഠിയ്ക്കുന്നതോടൊപ്പം, അവയെ എവിടെ വരയ്ക്കണമെന്നതും അറിഞ്ഞിരിയ്ക്കണം. കാരണം, അസ്ഥാനത്തു് ഈ വരകൾ വന്നാൽ അവയുടെ പ്രയോജനം പൊയ്പ്പോകുന്നതുകൂടാതെ വൃത്തിഹീനവുമായിരിയ്ക്കും. ഒരു പട്ടാളക്കാരനെപ്പോലെ നീണ്ടുനിവൎന്നു നില്ക്കുമ്പോഴും ഒരു മനുഷ്യൻെറ വസ്ത്രങ്ങളിൽ പലയിടങ്ങളിലും ചുളിവുകൾ കാണാം. വാസ്തവത്തിൽ ഈ ചുളിവുകൾ ആണ് ചിത്രത്തെ കൂടുതൽ ഭംഗിയുള്ളതാക്കുന്നതു്.

എന്നാൽ ഈ ചുളിവുകൾ ചിത്രത്തെ കൂടുതൽ ആകൎഷകമാക്കുമെന്ന ധാരണയിൽ ധാരാളമായി അവിടവിടെ വരച്ചു വയ്ക്കരുതു്. കുറഞ്ഞ ഉപയോഗംകൊണ്ടു് കൂടുതൽ ഫലം ഉണ്ടാക്കാൻ ശ്രമിയ്ക്കണം. ചുളിവുകൾ എങ്ങനെ എന്തുകൊണ്ടു് ഉണ്ടാകുന്നു ? ഇതു് നമുക്ക് ആദ്യം നോക്കാം. ഇതിൻെറ കാരണം വളരെ ലഘുവാണ്. ഒരു തുണിയുടെ ഒരററം വലിച്ചാൽ അതിൽ ധാരാളം ചുളിവുകൾ ഉണ്ടാവുന്നതു് കാണാം. നമ്മുടെ വീടുകളിൽ നനഞ്ഞ തുണികൾ, പ്രത്യേകിച്ച് നീളമുള്ളവ ഉണക്കുന്ന രീതി നിങ്ങൾ കണ്ടിരിയ്ക്കാം. ചുവരിൽ അടിച്ച രണ്ടു് ആണികൾക്ക് നടുവിലായി ഇവയെ വലിച്ചുകെട്ടുന്നു. അററങ്ങൾ വലിഞ്ഞുനില്ക്കുന്നതു കാരണം തുണിയിൽ ചുളിവുകൾ ഉണ്ടാകുന്നു. ചിത്രം ഒന്നിൽ ഇതു് വ്യക്തമായി കാണിച്ചിരിയ്ക്കുന്നു.

അടുത്തു് നാം മുണ്ടുടുക്കുന്നതു് എങ്ങനെയെന്ന് നോക്കുക. മുണ്ട് അരയിൽ ചുററി ഒരററം വലിച്ച് ഒരിടത്തു് കുത്തുന്നു. കുത്തിയിരിയ്ക്കുന്ന അററത്തുനിന്ന് ചുളിവുകൾ ഉത്ഭവിയ്ക്കുന്നതു് നോക്കുക. ഇതാണ് ചിത്രം 2-ൽ കൊടുത്തിരിയ്ക്കുന്നതു്.

ചിത്രം 3-ൽ ഒരു പാൻറ് ധരിച്ച മനുഷ്യനാണ്, അയാൾ മുട്ടുമടക്കിയിരിയ്ക്കുന്നു. അതുകൊണ്ടു് കാലുകളിൽ ചുളിവുകൾ പ്രത്യക്ഷപ്പെടുന്നു. നിങ്ങൾക്ക് കണ്ടു് മനസ്സിലാക്കാൻവേണ്ടി ഈ സ്ഥലങ്ങളിൽ ഞാൻ (ആരോ) → എന്ന അടയാളം ഇട്ടിരിയ്ക്കുന്നു.

ചിത്രം 4-ൽ കോട്ട് ധരിച്ച ഒരു മനുഷ്യനെ കാണാം. അയാൾ ഒരു കൈ ഉയൎത്തിപ്പിടിച്ചിരിയ്ക്കുന്നു. കോട്ടിൽ എങ്ങനെ ചുളിവുകൾ വീഴുന്നു എന്ന് നോക്കുക ഇതു് (ആരോ)→ കാണിയ്ക്കുന്നു.

ചിത്രം 5 എടുക്കാം. ഇക്കാലത്തു് മുഴുവൻ കൈയ്യുള്ള ഒരു ഷർട്ട് ഇട്ടിട്ട് കൈകൾ കൈമുട്ടുകൾവരെ മടക്കിവയ്ക്കുന്ന ഒരു സാധാരണ സമ്പ്രദായമാണ്. ഈ ചിത്രത്തിൽ കൈകൾ എങ്ങനെ മടക്കിയിരിയ്ക്കുന്നു എന്നും അപ്പോൾ ഭുജങ്ങൾ എങ്ങനെയിരിയ്ക്കുന്നു എന്നും കാണാം.

ചിത്രം 6-ൽ ഒരു വിരിപ്പ് തറയിൽ വിരിച്ചിരിയ്ക്കുന്നു. ഒരു കുട്ടി അതിലേയ്ക്ക് ചാടുന്നു. അപ്പോൾ വിരിപ്പിൽ എങ്ങനെ ചുളിവുകൾ ഉണ്ടാകുന്നു. കുട്ടിയുടെ വസ്ത്രത്തിലും എവിടെ എങ്ങനെ ചുളിവുകൾ കാണപ്പെടുന്നു? ഇതാണ് ഈ ചിത്രത്തിൽ കാണിച്ചിരിയ്ക്കുന്നതു്.

ചിത്രം 7-ൽ ഒരു മാന്യൻ കാലുറകളുടെ പോക്കററിൽ കൈകൾ കയററിക്കൊണ്ടു് നില്ക്കുന്നു. ഈ പ്രവൎത്തനത്തിൻെറ ഫലമായി അയാളുടെ കോട്ട് പുറകോട്ടു മാറി അയഞ്ഞു തൂങ്ങിക്കിടക്കുന്നു.

ഒരു റോഡ് മഴ കാരണം വെള്ളംകൊണ്ടു് നിറഞ്ഞിരിയ്ക്കുന്നു എന്ന് കരുതുക. പല ആളുകളും മുണ്ടുകൾ ഉയൎത്തിപ്പിടിച്ചും സൗകൎയ്യമായി മടക്കിക്കുത്തിയും നടന്നുപോകുന്നു. ഇതു് നമ്മുടെ നാട്ടിൽ കാണുന്ന ഒരു പ്രത്യേകതയാണ്. അപ്പോൾ മുണ്ടെങ്ങനെയിരിയ്ക്കുമെന്ന് ചിത്രം 8-ൽ കാണിച്ചിരിയ്ക്കുന്നു.

ചിത്രം 9-ലെ കുട്ടി മഴയെ വകവെയ്ക്കുന്നില്ല. അവൻ മുഴുക്കെ നനഞ്ഞിരിയ്ക്കുന്നു. നനഞ്ഞ വസ്ത്രങ്ങൾ ചുളുങ്ങിക്കൂടിയിരിയ്ക്കുന്നു. ചിത്രത്തിൽ കുട്ടിയെ നോക്കുക.

**ചോദ്യം : മുഴുകൈയ്യൻ ഷർട്ടിട്ട ഒരു മനുഷ്യൻെറ രണ്ടു കൈകളും ഏണുകളിൽ ഊന്നിക്കൊണ്ടു് നമ്മേ നോക്കി നില്ക്കുന്നു. നിങ്ങളുടെ ഇഷ്ടംപോലെ അയാൾക്ക് മുണ്ടോ പാൻേറാ കൊടുക്കുക.**

# പാഠം 24

## സ്ത്രീകൾ: ശരീരഘടന (മുൻവശവും പുരോഭാഗവും)

പാഠത്തിലേയ്ക്കു കടക്കുന്നതിനുമുമ്പ് എനിക്കൊരഭ്യർത്ഥനയുണ്ട്. ഈ ചിത്രവിദ്യാലയത്തിൽ പഠിയ്ക്കുന്ന നൂററുക്കണക്കിനു വിദ്യാർത്ഥികളിൽ നല്ലൊരു പങ്കു ചെറുപ്പക്കാരാണ്. ഇവർ മാതാപിതാക്കളുടെ അനുവാദത്തോടെയാണ് വിദ്യാലയത്തിൽ ചേർന്നിരിയ്ക്കുന്നതു്. ഇതിനു പുറമെ ധാരാളം പെൺകുട്ടികളും ഇവിടെ പഠിയ്ക്കുന്നുണ്ട്.

ചിത്ര കലയേസംബന്ധിച്ചിടത്തോളം ഇതു് അതിപ്രധാനമായ ഒരു പാഠമാണ്. ഒരു സ്ത്രീരൂപം പൂർണ്ണതയോടെ ചിത്രീകരിയ്ക്കാൻ കഴിവുള്ള കലാകാരൻ ലോകത്തിലെങ്ങും ഉത്തമ കലാകാരനായി പരിഗണിക്കപ്പെടുന്നു. ഈ പൂർണ്ണ ജ്ഞാനം കൈവരുത്താൻ ചിത്രകാരൻ ഓരോ അവയവമായി സ്ത്രീശരീരത്തിലെ സൂക്ഷ്മമായ അംശങ്ങൾകൂടി അറിഞ്ഞിരിയ്ക്കണം. ഇതിനെ ശരീരത്തിൻെറ "അംഗവ്യവച്ഛേദം" (anatomy) എന്നു പറയുന്നു. ഈ പ്രത്യേക ഭാഗം പഠിയ്ക്കുന്നതിനായി പാശ്ചാത്യരാജ്യങ്ങളിലെ ചിത്രവിദ്യാലയങ്ങളിൽ നഗ്നരായ സ്ത്രീകളെ മാതൃകകളായി ഉപയോഗിക്കാറുണ്ട്. അവിടങ്ങളിൽ ഇത്തരം മാതൃകകൾ അന്തസ്സില്ലാത്ത ഒന്നായി കണക്കാക്കപ്പെടുന്നില്ല.

കൂടാതെ വിദേശരാജ്യങ്ങളിൽ ഈ വിഷയത്തേപ്പററിയുള്ള പുസ്തകങ്ങളിലെല്ലാം നഗ്ന സ്ത്രീരൂപങ്ങൾക്കു പ്രഥമസ്ഥാനം കൊടുക്കാറുണ്ട്. ഈ നഗ്നരൂപങ്ങൾ ആ രാജ്യങ്ങളിലെ സംസ്കാരത്തിനു അനുസരണമായിരിയ്ക്കാം. എന്നാൽ നമ്മുടെ സംസ്കാരവുമായി ഇതു് പൊരുത്തപ്പെടുകയില്ല. ഒരുപക്ഷേ ധാരാളം കുട്ടികൾക്കു് കലാഭ്യാസനത്തിനുള്ള ഒരു വിലങ്ങുതടിയായി ഇതു് തീരേണ്ടിയും വരാം.

ഇത്തരം നഗ്ന മാതൃകകളില്ലാതെ ഈ പാഠം പഠിപ്പിയ്ക്കാൻ കഴിയുമോ എന്നു ചോദിച്ചേയ്ക്കാം. എൻെറ ഉത്തരം 'കഴിയും' എന്നതാണ്. സഭ്യതയെ അല്പവും ബാധിയ്ക്കാതെയും വികാരവിക്ഷോഭങ്ങൾ ഉണ്ടാക്കാത്ത രീതിയിലും ആണ് ഞാൻ ഈ പാഠം തയ്യാറാക്കിയിരിയ്ക്കുന്നതു്. യാതൊരു വിശദാംശങ്ങളും തള്ളിക്കളഞ്ഞിട്ടുമില്ല. വ്യക്തവും ആകർഷകവുമായ ഒരു ചിത്രീകരണരീതിയാണ് സ്വീകരിച്ചിരിയ്ക്കുന്നതു്. ഒരുപക്ഷേ മറെറാരു പുസ്തകത്തിലും ഈ വിഷയം ഇത്രത്തോളം വ്യക്തവും ലളിതവുമായി പ്രതിപാദിയ്ക്കപ്പെട്ടിരിയ്ക്കുകയില്ല. അതുകൊണ്ടു് ഈ പരിശീലനത്തിൽ ഏർപ്പെട്ടിരിയ്ക്കുന്ന എല്ലാ വിദ്യാർത്ഥികളും ഈ പാഠത്തെ കലയ്ക്കുവേണ്ടിയുള്ള ഒരു സേവനമായി കണക്കാക്കി അത്യന്തം ശ്രദ്ധയോടെ പഠിയ്ക്കണമെന്നു ഞാൻ അഭ്യർത്ഥിയ്ക്കുന്നു.

വീണ്ടും പാഠം തുടങ്ങാം. പുരുഷ ശരീരവും സ്ത്രീശരീരവും വരയ്ക്കുന്ന രീതികൾ തമ്മിൽ വലിയ അന്തരമുണ്ടു്. അയഞ്ഞ വേഷങ്ങൾ ധരിച്ച പുരുഷരൂപങ്ങൾകൂടി ചിത്രത്തിൻെറ ഭംഗി കുറയ്ക്കുന്നില്ല. എന്നാൽ സ്ത്രീകൾ അങ്ങനെ ചിത്രീകരിയ്ക്കപ്പെടാൻ പാടില്ല. ഇറുക്കമുള്ള വേഷങ്ങളാണെങ്കിലേ സ്ത്രീരൂപങ്ങൾ കാണാൻ നന്നായിരിയ്ക്കുകയുള്ളു. ഇതു് വ്യക്തമാക്കാൻ വേണ്ടിയാണ് അടുത്ത പേജിലെ ചിത്രങ്ങളിൽ സ്ത്രീരൂപങ്ങളെ അർദ്ധനഗ്നമാക്കി വരച്ചിരിയ്ക്കുന്നതു്.

ചിത്രം 1-A നോക്കുക. ഒരു സുന്ദരിയായ സ്ത്രീ നമുക്കു നേരേ നോക്കി നില്ക്കുന്നു. അവളുടെ ഉയരം ശിരസ്സിൻെറ $7\frac{1}{2}$ മടങ്ങാണ്. ഇതു് അടുത്തുള്ള അളവുകോലിൽനിന്നു് മനസ്സിലാക്കാം. സ്ത്രീരൂപത്തിൻെറ സുന്ദരമായ ചിത്രീകരണത്തിന്നു് ഇതാണ് ശരിയായ അനുപാതം. ചിത്രം B അതേ സ്ത്രീയുടെ പാർശ്വവീക്ഷണമാണ്. ഇതിലും അനുപാതം പഴയതു തന്നെ. ഈ സ്ത്രീ ധരിച്ചിരിയ്ക്കുന്നതു് നീന്തൽ വേഷമാണ്. അതുകൊണ്ടു് ശരീരത്തിൻെറ ഭാഗങ്ങളെ വ്യക്തമായി മനസ്സിലാക്കി വരയ്ക്കാൻ നിങ്ങൾക്കു കഴിയും.

ഇതിൽ നിങ്ങൾ നന്നായി ശ്രദ്ധിയ്ക്കേണ്ടതു് സ്ത്രീശരീരത്തിൻെറ സ്വഭാവമാണ്. സുഭഗനായ ഒരു പുരുഷൻ എങ്ങിനെയിരിയ്ക്കും? കലകളും സ്നായുക്കളും ഉറച്ചതും ഇറുകിയതുമായതിനാൽ ആകർഷകമായ പേശികൾ ഉരുണ്ടു തള്ളിനില്ക്കും. എന്നാൽ സ്ത്രീശരീരം നേരെ മറിച്ചാണ്. ഇതിൽ കലകളും സ്നായുക്കളും മൃദുവും കാണാൻ സുന്ദരവുമായിരിയ്ക്കും. അടുത്ത പേജിലെ ചിത്രങ്ങൾ ഇതു് എടുത്തുകാട്ടുന്നു. ചിത്രങ്ങൾ 2, 3, 4, 5, 6 എന്നിവ പല അവയവങ്ങൾ പല രീതിയിലിരിയ്ക്കുമ്പോൾ എങ്ങിനെയിരിയ്ക്കുമെന്നു് കാണിയ്ക്കുന്നു.

എന്നാൽ അല്പംകൂടി സൂക്ഷിച്ചു നോക്കിയാൽ ഒരു സാമാന്യ സ്വഭാവം മനസ്സിലാക്കാം. വിദ്യാർത്ഥികൾ ഈ മുഖ്യാംശത്തെ ശ്രദ്ധയോടുകൂടി ഗൗനിയ്ക്കണം. വളവുകളും വടിവുകളും ഈ ചിത്രങ്ങളിൽ ഒരു നല്ല പങ്കു വഹിയ്ക്കുന്നുണ്ടു്. ഇവ സ്ത്രീകൾക്കു ജന്മസിദ്ധമാണ്. ഇവയെ ശരിയായി ചിത്രീകരിച്ചില്ലെങ്കിൽ ചിത്രം ആകർഷകമായിരിയ്ക്കുകയില്ല. ഇവ എത്രത്തോളം വ്യക്തമാകുന്നുവോ അത്രത്തോളം ചിത്രവും നന്നായിരിയ്ക്കും. തുടക്കത്തിൽ ഈ വളവുകളെ ശരിയായ സ്ഥലങ്ങളിൽ വരയ്ക്കാൻ അല്പം വിഷമമായിരിയ്ക്കും. ഇതിനാൽ നിങ്ങൾ അധൈര്യപ്പെടേണ്ട. വീണ്ടു വീണ്ടും ശ്രമിയ്ക്കുക. നീന്തൽ വേഷത്തിൽ നില്ക്കുന്ന സ്ത്രീകളുടെ കുറേ ഫോട്ടോകൾ വാങ്ങി മാതൃകയാക്കി ഉപയോഗിച്ചു് വരയ്ക്കുക.

എല്ലായ്പ്പോഴും ഉയരം ശിരസ്സിൻെറ $7\frac{1}{2}$ ഇരട്ടിയായിരിയ്ക്കണമോ എന്നു് നിങ്ങൾ ചോദിച്ചേയ്ക്കാം. ആകർഷകമായ സ്ത്രീരൂപം വരയ്ക്കാൻ ഇതാണ് ശരിയായ അനുപാതം. എന്നാൽ ആവശ്യാനുസരണം അളവുകളിലുള്ള അനുപാതം വച്ചുകൊണ്ടു് ഉയരം കൂട്ടിയോ കുറച്ചോ വരയ്ക്കാം.

ഹാസ്യ ചിത്രങ്ങൾ വരയ്ക്കുമ്പോൾ സ്ത്രീരൂപങ്ങളെ കുറിയവയാക്കി വരയ്ക്കേണ്ടതായിവരും. ചിത്രം 7 ഇതെങ്ങനെയെന്നു് കാണിയ്ക്കുന്നു. ഇതിൽ ശരീരത്തിൻെറ ഉയരം ശിരസ്സിൻെറ $4\frac{1}{2}$ മടങ്ങേ ഉള്ളു. അതു കുറിയ രൂപമാണ്.

എന്നാൽപോലും ഈ രൂപം, പൂർണ്ണവും, ശരിയും, വ്യക്തവും തന്നെയല്ലേ?

അതായതു് എത്ര ഉയരത്തിലുള്ള ചിത്രങ്ങൾ വരച്ചാലും ശരി, മുമ്പറഞ്ഞ അനുപാതം മറക്കരുതെന്നുമാത്രം.

**ചോദ്യം: കടൽക്കരയിൽ ഇരിയ്ക്കുന്ന ഒരു സ്ത്രീയുടെ ചിത്രം നീന്തൽവേഷത്തോടുകൂടി വരയ്ക്കുക. അവളുടെ പാർശ്വവീക്ഷണം കൊടുക്കുക. കടൽ അല്പംമാത്രം കാണിച്ചാൽ മതിയാകും.**

# പാഠം 25

## സ്ത്രീയുടെ ശിരസ്സ്: പലതരം, ഇതിനെ സുന്ദരമാക്കുന്ന ഘടകങ്ങൾ

സ്ത്രീകളുടെ ശിരസ്സിനെപ്പററി പ്രതിപാദിയ്ക്കുന്നതിനുമുമ്പ് അത് എങ്ങനെ ചിത്രീകരിയ്ക്കണമെന്ന് പറയാം. എന്തെന്നാൽ സ്ത്രീശിരസ്സ് ചിത്രീകരിയ്ക്കുന്നതിന് ചതുരമോ അല്ല, വൃത്തമോ വരയ്ക്കേണ്ടതെന്ന് നിങ്ങൾ സംശയിച്ചേയ്ക്കാം.

8-ാം പാഠത്തിൽ ഒരു ചതുരം വരച്ച് ഒരു മനുഷ്യൻെറ ശിരസ്സ് എങ്ങനെ ചിത്രീകരിയ്ക്കാമെന്ന് ഞാൻ പഠിപ്പിച്ചുകഴിഞ്ഞു. അതേ രീതിയാണ് സ്ത്രീശിരസ്സ് വരയ്ക്കുന്നതിനും പിന്തുടരേണ്ടത്. ശരിയായ അളവുകൾ നിങ്ങളുടെ മനസ്സിൽ പതിയുന്നതുവരെ ചതുരം ഉപയോഗിയ്ക്കുന്നതാണ് നല്ലത്. പാഠം 8-ൽ വൃത്തം വരച്ച് ഒരു മനുഷ്യശിരസ്സ് ചിത്രീകരിയ്ക്കുന്ന രീതി ഞാൻ വിവരിച്ചിരിയ്ക്കുന്നു. ഇവിടേയും അതേ രീതി ഉപയോഗിയ്ക്കാം. സ്ഥലപരിമിതി കാരണം അതെല്ലാം ഇവിടെ വീണ്ടും ഞാൻ ആവർത്തിയ്ക്കുന്നില്ല. ഞാൻ രണ്ടുദാഹരണങ്ങൾ ഇവിടെ കൊടുത്തിട്ടുണ്ട്. (ചിത്രം 1, 2) ബാക്കിയുള്ളവയെല്ലാം ചിത്രീകരിയ്ക്കുന്നതിന് ഇതേ രീതിതന്നെ പിൻതുടരുക.

സ്ത്രീശിരസ്സ് ചിത്രീകരിയ്ക്കുന്നതിൻെറ അടിസ്ഥാനതത്വങ്ങൾ താഴെ വിവരിച്ചിരിയ്ക്കുന്നു. ഇവ:— കണ്ണുകൾ വലുതും വിസ്താരമുള്ളവയും ആയിരിയ്ക്കണം. പുരികങ്ങൾ കറുപ്പും, ആകർഷകത്വമുള്ളവയുമായിരിയ്ക്കണം. കൺപീലികൾ നീളമുള്ളവയും, മൂക്ക്, വായ്, അധരങ്ങൾ ഇവ വടിവൊത്തവയും, തലമുടി ഇടതൂർന്നവയുമായിരിയ്ക്കണം.

ഈ ഘടകങ്ങളിൽ ചിലതിനെ അല്പം അതിശയോക്തിയോടെ ചിത്രീകരിയ്ക്കുന്നതുകൊണ്ട് മുഖത്തെ പലമടങ്ങ് സുന്ദരമാക്കി തോന്നിയ്ക്കാൻ കഴിയും. ലോകത്തിൽ എല്ലായിടത്തും എല്ലാത്തിലും അതിശയോക്തി ഇക്കാലത്ത് സാധാരണമാണ്. ഒരു ചിത്രകാരൻ ഇതിനെ ഒരളവുവരെ ബുദ്ധിപൂർവ്വം ഉപയോഗിച്ചാൽ തൻെറ ജോലിയിൽ അതിവേഗം വിജയം വരിയ്ക്കാം.

ഉദാഹരണത്തിന് സ്ത്രീകൾ കൺപോളകളിൽ എഴുതുന്ന കൺമഷി (അഞ്ജനം) തന്നെയെടുക്കാം. ഇത് വളരെ പുരാതനമായ ഒരു പതിവാണ്. എന്നാൽ ഇക്കാലത്ത് കണ്ണിൻെറ വടിവ് ആകർഷകമാക്കാൻവേണ്ടി കൺകോണുകളിൽനിന്ന് വാൽപോലെ കാതുവരെ നീളമുള്ള വരകൾ സ്ത്രീകൾ ഇടാറുണ്ട്. ഇത് മുഖത്തിൻെറ ഭംഗിയെ കൂട്ടുന്നു എന്നതിൽ തർക്കമില്ല. ചിത്രകാരൻ ഇതുപോലുള്ള സൂചനകളെ മനസ്സിലാക്കി തൻെറ ഭാവനയും കൂട്ടിക്കലർത്തി ചില പൊടിക്കൈകൾ എല്ലാം ചെയ്യണം,

ചിത്രം 3 മുതൽ 11 വരെ പലതരത്തിൽപ്പെട്ട സ്ത്രീകളുടെ ശിരസ്സുകളാണ്. ഇവ എൻെറ മനസ്സിൽ തോന്നിയതുപോലെ ചിത്രീകരിച്ചിരിയ്ക്കുന്നു. ചിത്രം 3-ൽ ആ സ്ത്രീ തലമുടിയെ എങ്ങനെ തൻെറ സൗന്ദര്യവർദ്ധനത്തിന് ഉപയോഗിച്ചിരിയ്ക്കുന്നു എന്ന് നോക്കുക. പിന്നിൽ ഒരു വലിയ കെട്ടും, നെററിയിൽ കാററിലാടുന്ന ചെറിയ കുറുനിരകളും. മീൻപോലുള്ള കണ്ണുകൾ, തുള്ളുന്ന കൺമിഴികൾ, പൂർണ്ണവും ഉരുണ്ടതും വടിവൊത്തതുമായ വളഞ്ഞ അധരങ്ങൾ—. ഇങ്ങനെയുള്ള വിശദാംശങ്ങൾ നന്നായി മനസ്സിരുത്തി പഠിച്ച് ചിത്രീകരിച്ചാൽ ചിത്രം ആകർഷകമെന്നു മാത്രമല്ല സജീവവുമായിരിയ്ക്കും.

ചിത്രം 4 സ്ത്രീമുഖത്തിൻെറ പാർശ്വവീക്ഷണമാണ്. ജന്മസിദ്ധമായ സൗന്ദര്യത്തോടൊപ്പം നല്ലനല്ല ആഭരണങ്ങൾകൂടി വരച്ചാൽ ചിത്രം എത്ര മനോഹരമായിരിയ്ക്കുമെന്ന് പറയേണ്ടതില്ലല്ലോ. ഏററവും നവീന മാതൃകയിലുള്ള ആഭരണങ്ങളെ ചിത്രീകരിയ്ക്കാൻ ചിത്രകാരൻ മനസ്സിലാക്കിയിരിയ്ക്കണം.

ചിത്രം 5-ൽ ഒരു സ്ത്രീ പാശ്ചാത്യരീതിയിലുള്ള മുടി അലങ്കാരം ചെയ്തിരിയ്ക്കുന്നു.

ചിത്രം 6-ൽ അജന്താമാതൃക മുടിക്കെട്ട് ആണ്. മദ്രാസിൽ ഇതിപ്പോൾ സർവ്വസാധാരണമായിരിയ്ക്കുന്നു.

ചിത്രം 7ഉം 8ഉം സാധാരണ പിന്നിയ മുടിയോടുകൂടിയ സ്ത്രീകളാണ്. മുടിയിൽ പൂക്കൾ ചൂടിയിരിയ്ക്കുന്നത് എങ്ങനെയെന്ന് നോക്കുക. നല്ല ഒരു കല പൂക്കൾ കൂടി ചിത്രീകരിച്ചാൽ സ്ത്രീകളുടെ ചിത്രം കൂടുതൽ മനോഹരമാകും.

ചിത്രം 9 ഒരു കോളേജ്കുമാരിയുടേതാണ്. രണ്ടായി പിന്നിയ തലമുടി രണ്ട് തോളുകളിലുമായി തൂങ്ങിക്കിടക്കുന്നത് നോക്കുക.

ചിത്രം 10ലെ ഗ്രാമീണവനിത യാതൊരു അലങ്കാരങ്ങളും അണിഞ്ഞിട്ടില്ല. എന്നാൽ തന്നെ അവൾ തലമുടി ചുററിക്കെട്ടിയിരിയ്ക്കുന്നത് എത്ര സുന്ദരമായാണ്. ഇങ്ങനെയുള്ളവരെ സാധാരണ നഗരങ്ങളിൽ കാണാറില്ല. അതുകൊണ്ട് ഈ ചിത്രം വരയ്ക്കുന്നതിന് എനിയ്ക്ക് കുറെ ബുദ്ധിമുട്ടേണ്ടിവന്നു.

11-ാം ചിത്രത്തിലെ ഗൃഹനായിക അലങ്കാരങ്ങളോ സൗന്ദര്യവസ്തുക്കളോ ഉപയോഗിയ്ക്കുന്നില്ല. എന്നാൽ പൂക്കൾ ചൂടുന്ന കാര്യത്തിൽ അവൾ മററാരുടേയും പിന്നിലല്ല.

**ചോദ്യം: നിങ്ങളുടെ സ്വന്തം ഭാവനയിൽനിന്ന് ഒരു സ്ത്രീയുടെ ചിത്രം വരയ്ക്കുക. നിങ്ങൾക്ക് ഉചിതമെന്ന് തോന്നുന്ന സൗന്ദര്യവർദ്ധന വസ്തുക്കളും ചേർക്കുക.**

# പാഠം 26

## സ്ത്രീകൾ: അനുയോജ്യമായ വസ്ത്രങ്ങൾ

പാഠം 24-ൽ സ്ത്രീകളുടെ ചിത്രങ്ങൾ നീന്തൽ വേഷത്തിൽ വരച്ചിരിയ്ക്കുന്നതു് ഓർമ്മയുണ്ടായിരിയ്ക്കുമല്ലോ? ഇതിൻെറ കാരണം ഞാൻ ഇവിടെ വിശദീകരിച്ചുതരാം.

മേൽ പാഠത്തിൽ ഞാൻ പറഞ്ഞ ഒരു മുഖ്യ കാര്യത്തെപ്പററി നിങ്ങളെ ഓർമ്മിപ്പിയ്ക്കട്ടെ. അതായതു്, പുരുഷന്മാരെ വരയ്ക്കുമ്പോൾ വസ്ത്രങ്ങൾ അയഞ്ഞിരുന്നാലും ചിത്രത്തിന് ഭംഗി കുറയുന്നില്ല. എന്നാൽ സ്ത്രീരൂപങ്ങൾ ഒരിയ്ക്കലും ഇങ്ങനെയുള്ള അയഞ്ഞ വേഷത്തിൽ വരയ്ക്കാൻ പാടില്ല. ശരീരത്തോടു് ഒട്ടിച്ചേർന്നു കിടക്കത്തക്കവിധത്തിലായിരിയ്ക്കണം സ്ത്രീകളുടെ വസ്ത്രങ്ങൾ ചിത്രീകരിയ്ക്കുന്നതു്. എങ്കിലെ ചിത്രം കാണാൻ ഭംഗിയുള്ളതായിരിയ്ക്കുകയുള്ളു. ഇതേ കാരണം കൊണ്ടാണ് പാഠം 24-ൽ ചിത്രങ്ങളിലെല്ലാംതന്നെ നീന്തൽ വേഷം വരച്ചിരിയ്ക്കുന്നതു്. ഈ പാഠം പഠിയ്ക്കുന്നതിന് മുമ്പ് ആ ചിത്രങ്ങൾ എത്രത്തോളം പ്രയോജനകരങ്ങളായിരുന്നു എന്ന് നിങ്ങൾക്ക് ഇപ്പോൾ മനസ്സിലാകും.

അടുത്ത പേജിലേയ്ക്കു് നോക്കുക. ചിത്രം 1 നീന്തൽ വേഷത്തിൽ നില്ക്കുന്ന ഒരു വനിതയുടേതാണ്. ഈ ചിത്രം നന്നായി പെൻസിൽകൊണ്ടു് സ്കെച്ച് ചെയ്യുക. അടുത്ത ചിത്രത്തിൽ മററു വസ്തുക്കൾ കൂട്ടിച്ചേർക്കാൻ പോവുകയാണ്.

ചിത്രം 2-ൽ ചില ലഘുരേഖകൾകൊണ്ടു് ഒരു ജായ്ക്കററും സാരിയും സ്കെച്ചു ചെയ്തിരിയ്ക്കുന്നു. ഇവ നല്ലവണ്ണം ശരീരത്തിൽ പിടിച്ചുകിടക്കുന്നവയായിട്ടാണ് വരച്ചിരിയ്ക്കുന്നതു്. ഈ പാഠത്തിൽനിന്ന് പഠിയ്ക്കേണ്ടുന്ന പ്രധാന കാര്യവും എപ്പോഴും ഓർമ്മയിലിരിയ്ക്കേണ്ടതും ഇതാണ്.

ചിത്രം 3 പൂർണ്ണമാണ്. ചില ചില്ലറ വരകൾകൊണ്ടു് തുണിയുടെ മടക്കുകൾ ശരിയായ സ്ഥലങ്ങളിൽ എങ്ങനെ ചിത്രീകരിച്ചിരിയ്ക്കുന്നു എന്ന് നോക്കുക. വസ്ത്രങ്ങളുടെ ഇറുകിപ്പിടിച്ചുള്ള നിലയും ശ്രദ്ധേയമാണ്.

മുമ്പ് പറഞ്ഞതുപോലെ ചിത്രങ്ങൾ പെൻസിൽകൊണ്ടു് സ്കെച്ചു ചെയ്യണം. അതിനുശേഷം വേണ്ടത്ര ശരിയായ വരകൾ മാത്രം മഷിയിടുക. മഷി ഉണങ്ങിയശേഷം പെൻസിൽ വരകൾ റബ്ബർകൊണ്ടു് മായ്ക്കുക.

ഈ ചിത്രത്തിൽനിന്നു തന്നെ യാതൊരു സ്ത്രീയും വേഷങ്ങൾ അയഞ്ഞ രീതിയിൽ ധരിയ്ക്കാൻ ഇഷ്ടപ്പെടുന്നില്ല എന്ന് ചിത്രകാരൻ മനസ്സിലാക്കണം. ലോകത്തിലാകമാനമുള്ള എല്ലാ സ്ത്രീകളെ സംബന്ധിച്ചും ഇതു് ശരിതന്നെയാണ്.

**ചിത്രം 4 ഒരു സ്ത്രീയുടെ പാർശ്വവീക്ഷണമാണ്. 24-ാം പാഠത്തിലെപ്പോലെ ഈ സ്ത്രീയും ഒരു നീന്തൽ വസ്ത്രമാണ് അണിഞ്ഞിരിയ്ക്കുന്നതു്. എൻെറ വരകൾ വസ്ത്രങ്ങളെ എങ്ങനെ ശരീരത്തോടു് ഒട്ടിയതായി തോന്നിയ്ക്കുന്നു എന്ന് നോക്കുക. ചിത്രം ഞാൻ പൂർണ്ണമാക്കിയിട്ടില്ല. ഇതു് നിങ്ങൾ ചെയ്യേണ്ടതാണ്. ഈ പാഠത്തിലെ ചോദ്യം ഇതാണ്. ചിത്രം 3-ൽ ഞാൻ ചെയ്തതുപോലെ ഇതിനെ പൂർണ്ണമാക്കുക.**

ചിത്രം 5, 6, 7, 8, 9 എന്നിവ തെക്കേ ഇന്ത്യയിൽ നാം കണ്ടുവരുന്ന ചിലതരം വേഷധാരണങ്ങളാണ്. ഇന്ത്യൻ സ്ത്രീകളുടെ വേഷം ലോകപ്രശസ്തിയാർജ്ജിച്ചതാണ്. നമ്മുടെ നാട്ടു് ഇന്ത്യയുടെ മററു ഭാഗങ്ങളേക്കാൾ ഇതിനു മുമ്പന്തിയിലാണ്. അമേരിക്കൻ വനിതകൾ നമ്മുടെ വേഷങ്ങൾ വളരെയധികം ഇഷ്ടപ്പെടുന്നതുകൊണ്ടു് ധാരാളം കൈത്തറി തുണികൾ കയററുമതി ചെയ്യപ്പെടുന്നുണ്ടു്. നമ്മുടെ സംസ്കാരത്തെപ്പററി നാം ഇക്കാരണത്താൽ വളരെ അഭിമാനിയ്ക്കാം.

ചിത്രം 5 പ്രായഭേദമില്ലാതെ സാധാരണ എല്ലാ സ്ത്രീകളും ധരിയ്ക്കാറുള്ള വേഷമാണ്.

ചിത്രം 6-ൽ ഇതിൻെറ പിന്നിൽ നിന്നുള്ള കാഴ്ചയാണ്.

ചിത്രം 7, 8 എന്നിവ ദക്ഷിണ ഇന്ത്യയിലെ ഒരു പ്രത്യേകതരം സ്ത്രീകൾ ധരിയ്ക്കുന്ന വേഷമാണ്.

ചിത്രം 9 ഒരു ഗ്രാമീണ വനിതയുടെ വേഷമത്രെ.

മേൽക്കണ്ടവ നമ്മുടെ നാട്ടിൽ അഴകുള്ള വേഷങ്ങളായി കണക്കാക്കപ്പെടുന്നു. തെക്കേ ഇന്ത്യയിലെ ഒരു ചിത്രകാരൻ ഇവയെല്ലാം ശരിയായി വരയ്ക്കാൻ അഭ്യസിയ്ക്കണം. ദിവസവും കാണുന്നവയായതിനാൽ ഇതു് അത്ര കഠിനമായി തോന്നുകയില്ല. ഇതുപോലെതന്നെ പ്രാദേശികമായ സ്ത്രീവേഷങ്ങളെ അതാതു ദേശങ്ങളിലെ കലാകാരന്മാർ കണ്ടു മനസ്സിലാക്കി ചിത്രീകരിയ്ക്കണം. ഇത്തരം സ്കെച്ചുകൾ അയച്ചുതന്നാൽ ഞാൻ വളരെ സന്തുഷ്ടനായിരിയ്ക്കും. കൂടാതെ, ഒരു കഥ ചിത്രീകരിയ്ക്കുമ്പോൾ അതു് പൂർണ്ണമായി വായിച്ചിട്ടു് ഏതു് തരത്തിലും ഏതു് ജാതിയിലും പെട്ടവരാണ് കഥാപാത്രങ്ങൾ എന്ന് മനസ്സിലാക്കണം. അങ്ങനെയായാൽ അവക്ക് അനുയോജ്യമായ വേഷവിധാനങ്ങൾ ചിത്രീകരിയ്ക്കാൻ നിങ്ങൾക്ക് സാധിക്കും. വിവിധ രീതിയിലുള്ള സ്ത്രീകളുടെ വേഷങ്ങളെ ശരിയായി ചിത്രീകരിയ്ക്കാൻ കഴിവുള്ള ഒരു ചിത്രകാരന് മാസികാലോകത്തിൽ അതിവേഗം ഒരു സ്ഥാനം കരസ്ഥമാക്കാൻ കഴിയും.

**N. B:** ദയവായി ആദ്യം പരീക്ഷയ്ക്കു വേണ്ട പടങ്ങളെ മാത്രം വരയ്ക്കുക. നിങ്ങൾ അയച്ചുതരുന്ന ചിത്രങ്ങൾ 5 ദിവസങ്ങൾക്കുള്ളിലും, 20 ദിവസങ്ങൾക്കുള്ളിലും ഇവിടെ എത്തിയിരിയ്ക്കണം.

# പാഠം 27

## പലതരം വസ്ത്രങ്ങൾക്കുള്ള ഷേയ്ഡുകൾ : വരകൾ, ചതുരങ്ങൾ, പൂക്കൾ

വസ്ത്രത്തോടുകൂടിയ സ്ത്രീപുരുഷരൂപങ്ങളെ എങ്ങനെ ശരിയായി വരയ്ക്കാമെന്ന് കഴിഞ്ഞ പാഠങ്ങളിൽ നിങ്ങൾ പഠിച്ചുകഴിഞ്ഞു. ഈ പാഠത്തിൽ വസ്ത്രങ്ങളെ കൂടുതൽ ആകർഷകമാക്കേണ്ട രീതി വിവരിക്കാം.

സ്ത്രീപുരുഷന്മാർ പലതരം വേഷങ്ങൾ ധരിക്കുന്നു. ഷർട്ടുകൾതന്നെ നെടുകെ വരയുള്ളവ, ചതുരങ്ങളുള്ളവ എന്നിങ്ങനെ പല തരത്തിൽ നാം കാണാറുണ്ട്. ഇവയെ നമ്മുടെ ചിത്രങ്ങളിൽ ഉപയോഗപ്പെടുത്തിയാൽ അവ കൂടുതൽ ആകർഷകവും പുതിയ രീതിയിലുള്ളവയുമായിരിക്കും. സാരിയും ബ്ളൗസുകളും എണ്ണിയാലൊടുങ്ങാത്തത്ര വിധത്തിലുണ്ട്. ഇതിനു പുറമെ, എല്ലായ്പോഴും പുതിയപുതിയ തരത്തിലുള്ളവ വന്നുകൊണ്ടിരിക്കുന്നു. അല്പം ശ്രദ്ധിച്ചു നമുക്ക് ചുററും നോക്കിയാൽ ഇവയെല്ലാം പകർത്തി നമ്മുടെ ചിത്രങ്ങളെ കൂടുതൽ ആകർഷകമാക്കാം. പലതരം വരകളും, കുറികളും, പൂക്കളും സ്ത്രീകളുടെ തുണിത്തരങ്ങളിൽ ധാരാളമായുണ്ട്.

അടുത്ത പേജിൽ വരകളും, ചതുരങ്ങളും, പൂക്കളും വ്യക്തമായി കാണിച്ചിട്ടുള്ള വേഷങ്ങൾ ധരിച്ച കുറെ സ്ത്രീപുരുഷന്മാരെ ചിത്രീകരിച്ചിരിക്കുന്നു. ഇവ വരച്ചു ശീലിക്കുന്നതുകൊണ്ട് നിങ്ങൾക്ക് ശരിയായ ഒരു അടിസ്ഥാനമുണ്ടാകും. ഏതെല്ലാം പകർത്താൻ പാടില്ല എന്നെല്ലാമുള്ള യാതൊരു നിബന്ധനയുമില്ല. നിങ്ങളുടെ ഭാവനയിൽ തോന്നുന്ന ഏതു ഡിസൈനും നിങ്ങൾക്ക് വരയ്ക്കാം. എന്നാൽ ഇതിൽ മറെറാരു പ്രധാന തത്വമുള്ളതു് നിങ്ങൾ പഠിച്ചിരിക്കുകയും അതു് ഉപയോഗപ്പെടുത്തുകയും വേണം.

വരയ്ക്കുന്ന ചതുരങ്ങളോ പൂക്കളോ കാഴ്ചയ്ക്ക് ഭയാനകമോ ഭീകരമോ ആയിരിക്കരുതു്. നെടുകെയും കുറുകെയുമുള്ള വരകൾ യോജിപ്പില്ലാതെ അലങ്കോലമാക്കരുതു്. വരകൾ ഒരേ രീതിയിലല്ലാതെ അശ്രദ്ധമായി ചിത്രീകരിക്കരുതു്. വരയ്ക്കുന്നതു് പൂർണ്ണവും കാഴ്ചയ്ക്ക് മനോഹരവുമായിരിക്കണം.

രണ്ടാമതായി നിങ്ങൾ വരയ്ക്കുന്ന വേഷങ്ങൾ എല്ലാം ഒരേ തരത്തിലിരിക്കാൻ പാടില്ല. വ്യക്തവും വിവിധവുമായിരിക്കണം. അതായതു് വിവേചനം (contrast) ചിത്രങ്ങളിൽ തെളിഞ്ഞു നില്ക്കണം. ഒരു ഉദാഹരണം പറയാം, കറുത്ത കോട്ടിട്ട ഒരു മനുഷ്യന്റെ പാൻറ് വെള്ളയായി വരയ്ക്കുക. ഈ വിവേചനം വേഷത്തെ കൂടുതൽ ആകർഷകമാക്കുന്നു.

അടുത്ത പേജിലെ ചിത്രങ്ങൾ നോക്കുക. ചിത്രം 1 ഒരു മനുഷ്യൻ ഒരു സാധാരണ വരയൻ (cheete) ഷർട്ട് ഇട്ടിരിക്കുന്നു. ഇത്തരം വലിയ ഖണ്ഡങ്ങളുള്ള തുണികൾ സാധാരണ ഗ്രാമീണരേ ഇഷ്ടപ്പെടാറുള്ളൂ. നഗരവാസികൾ ഇതു് സാധാരണ വാങ്ങാറില്ല. ഇതുപോലുള്ള അംശങ്ങളെ നിങ്ങൾ ശ്രദ്ധിക്കണം.

ചിത്രം 2-ൽ ഒരു നഗരവാസിയാണ്. വീതി കുറഞ്ഞ നെടുകെ വരയുള്ള ഒരു ഷർട്ടാണ് അയാൾ ഇട്ടിരിക്കുന്നതു്. കൈ മുഴുവൻ ഉള്ളതുമാണ് ഇതു്. ഒരു രണ്ടാംമുണ്ട് തോളിലിട്ടിരിക്കുന്നു. ഇതിലെ പൂക്കൾ നോക്കുക.

ചിത്രം 3 ഒരു കല്ലണിക്കാരന്റേതാണ്. പണിയായുധം അയാളുടെ കൈയ്യിൽത്തന്നെയുണ്ട്. ഘനം കൂടിയതും കുറഞ്ഞതുമായ വരകൾ ഇടകലർന്നതാണ് അയാളുടെ ഷർട്ട്.

ചിത്രം 4ലെ മനുഷ്യന്റെ ഷർട്ടിലെ ചതുരങ്ങൾ ഒരു പ്രത്യേക തരമാണ്. ഇതു് ചിത്രത്തെ കൂടുതൽ ആകർഷകമാക്കുന്നു. അയാളുടെ കറുത്ത മേലങ്കി (രണ്ടാം മുണ്ട്) നോക്കുക. ഈ നിറം കണ്ണുകളെ സദാ ആകർഷിക്കുന്നു. ഇതാണ് ഞാൻ മുമ്പ് പ്രസ്താവിച്ച വിവേചനം (contrast).

ചിത്രം 5 ഒരു മുസ്ലിം ആണ്. ഇവരുടെ വേഷധാരണവും നിങ്ങൾ പഠിക്കണം. ഇവർ സാധാരണ ലുങ്കി എന്നു പേരുള്ള ഒരുതരം ചതുര ഖണ്ഡങ്ങളുള്ള തുണി ധരിക്കുന്നു. ചിത്രം 6-ൽ പാൻറും കോട്ടും ഇട്ട ഒരു മനുഷ്യനെ കാണാം. ഇതിൽ രണ്ടിലുമുള്ള ലഘുവായ വ്യത്യാസം നിങ്ങൾ നോക്കി മനസ്സിലാക്കുക. നേരെമറിച്ച് ഉത്തരേന്ത്യൻ രീതിയിലുള്ള ചിത്രം 7-ൽ ഒരു കറുത്ത കോട്ടും വെള്ള പാൻറുമാണ് ഉള്ളതു്. ഇതും മുമ്പു പറഞ്ഞ വിവേചനത്തിന്നു് ഒരു ഉദാഹരണമാണ്.

ചിത്രം 8 തണുപ്പുകാലത്തെ വസ്ത്രധാരണം കാണിക്കുന്നു. അയാൾ ഒരു കമ്പിളി '' സെപററർ '' ധരിച്ചിരിക്കുന്നു. അടുത്ത ചിത്രവും ഇതുപോലുള്ളതുതന്നെ.

ചിത്രം 10, 11, 12, 13 എന്നിവ വിവിധതരം സാരികളും ജായ്ക്കററുകളും ധരിച്ച സ്ത്രീകളുടേതാണ്. ഇവ ധരിച്ചിരിക്കുന്നവരുടെ അഴകിനെ വർദ്ധിപ്പിക്കുവാൻവേണ്ടി ഒന്നിനോടൊന്നു് മത്സരിക്കുന്നതുപോലെ തോന്നുന്നു. ഇതാണ് വാസ്തവത്തിൽ ഒരു ചിത്രത്തിൽ ഉണ്ടായിരിക്കേണ്ട സ്വഭാവം. ചിലർ ഒരേ തരത്തിലുള്ള (uniform) വേഷങ്ങൾ ധരിച്ചിരിക്കുന്നു. അതായതു് ഒരേ തുണിയിലുള്ള ജായ്ക്കററും സാരിയും ധരിക്കുന്നു. ഇതൊരു പ്രത്യേക സ്വഭാവമോ അഥവാ ജീവിതത്തിൽ യഥാർത്ഥമായുള്ളതോ ആയിരിക്കാം. എന്നാൽ ചിത്രത്തിൽ ഇത്രത്തോളം ഇതു് ആകർഷകമല്ല തന്നെ. അതുകൊണ്ട് വിവേചനം (contrast) തന്നെയാണ് ചിത്രത്തെ സംബന്ധിച്ചിടത്തോളം നല്ലതു്.

**ചോദ്യം : ആകർഷകമായി വേഷം ധരിച്ച, കൈയ്യിൽ പുസ്തകവുമായി ബസ്സ് സ്റ്റോപ്പിൽ നില്ക്കുന്ന ഒരു കോളേജ് വിദ്യാർത്ഥിനിയുടെ ചിത്രം വരയ്ക്കുക.**

# പാഠം 28

**നിഴൽ :** ഒരു ചിത്രത്തെ പരിപൂർണ്ണമാക്കുന്നതിന് ഇതെങ്ങനെ സഹായകമാണ്?

ചിത്രങ്ങളുടെ സജീവമായ ചിത്രീകരണത്തിന്, നിഴലുകളെപ്പററിയുള്ള പാഠം, അതീവ മുഖ്യമായതാണ്. ചിത്രത്തെ ഒരു വെറും സജീവവസ്തുവിനെപ്പോലെ അവതരിപ്പിക്കുന്നതിനു പകരം നിഴലുകൾ എന്നറിയപ്പെടുന്ന അവ്യക്തമായ വരകൾകൊണ്ട് അതിന്റെ ശരിയായ രൂപവും സ്ഥിതിവ്യത്യാസവും പ്രദർശിപ്പിക്കാം.

നാം വരയ്ക്കുന്ന ചിത്രങ്ങളിൽ നിഴലിനെ ശരിയായ സ്ഥാനത്ത് കാണിക്കുന്നതായാൽ ചിത്രത്തെ പേപ്പറിൽ അത് വ്യക്തമായി എടുത്തു കാണിക്കുകയും, അതോടൊപ്പം തനിയെ നില്ക്കുന്നവയായും തോന്നിക്കുന്നു. അപ്രകാരം അത്ഭുതകരമായ ഒരു സജീവ സൃഷ്ടിയെ നിഴൽ ഉണ്ടാക്കുന്നു,

ശരിയായ സ്ഥലത്തുള്ള നിഴലുകളെ സംബന്ധിച്ച് മനസ്സിലാക്കിയിരിക്കേണ്ടതും എപ്പോഴും ഓർമ്മിക്കേണ്ടതുമായ ചില തത്വങ്ങൾ ഉണ്ട്. അവ അടിയിൽ പറയുന്നവയാണ്.

ഒരു വസ്തുവിന്റെ വലതുവശത്ത് പ്രകാശം പതിക്കുമ്പോൾ നിഴൽ ഇടതുവശത്ത് കാണാം. നേരെ തിരിച്ചും മുകളിൽനിന്നാണ് പ്രകാശത്തിന്റെ പ്രവേശനമെങ്കിൽ നിഴൽ താഴെയായിരിക്കും.

പ്രകാശം വീഴുന്ന വസ്തുവിനോട് സാദൃശ്യമുണ്ടായിരിക്കും നിഴലിന്. അതിനാൽ നാം നിഴലിനുവേണ്ടി വരയ്ക്കുന്ന വരകൾ വസ്തുവിന്റെ വടിവിനൊത്തതായിരിക്കണം. ചിലക്ക് ഇതു് വ്യക്തമായിട്ടു മനസ്സിലായില്ല എന്നു വന്നേക്കാം. അടുത്ത പേജിലെ ചിത്രങ്ങൾ 1-ഉം, 2-ഉം ഇതിൽ ഇവരെ മാർഗ്ഗദർശനം ചെയ്യും. ചിത്രം 1 ഒരു അളവുപാത്രവും, 2 ഒരു പന്തും ആണ്. → (ആരോ അടയാളം) (arrow) പ്രകാശം വീഴുന്ന ഭാഗത്തെ കാണിക്കുന്നു. അളവു പാത്രത്തിൽ നിന്നുള്ള നിഴൽ അതിനെപ്പോലെതന്നെ വളഞ്ഞും ചരിഞ്ഞും ഇരിക്കുന്നു. പന്തിന്റെ നിഴൽ പന്തുപോലെ ഉരുണ്ടിരിക്കുന്നു. അതായതു് വസ്തുവിന്റെ രൂപവുമായി നിഴലിന് സാദൃശ്യമുണ്ട്. ചിത്രം 3 നിരപ്പുള്ള ഒരു ചതുരപ്പെട്ടിയാണ്. ഇതിന്റെ നിഴൽ പന്തിന്റേതുപോലെ വൃത്താകാരത്തിലല്ല. എന്തുകൊണ്ട്? കാരണം സ്പഷ്ടമാണ്. നിഴൽ വസ്തുവിന്റെ രൂപത്തിനൊത്തിരിക്കുമെന്ന് ഞാൻ നേരത്തെ പറഞ്ഞിട്ടുണ്ടല്ലൊ? അതുകൊണ്ട് പെട്ടിയിൽനിന്ന് വരുന്ന നിഴലിന്റെ ചിത്രീകരണത്തിൽ നേർവരകളാണ് ഉപയോഗിച്ചിരിക്കുന്നതു്. ഈ തത്വത്തെപ്പററിയുള്ള സംശയങ്ങൾ ഈ വിവരണം പൂർണ്ണനിവാരണം വരുത്തുന്നു.

ചിത്രം 4ലെ മനുഷ്യന്റെ ശിരസ്സ് നോക്കുക. ഇടത്തുവശത്തുനിന്ന് പ്രകാശം പതിക്കുന്നതിനാൽ നിഴൽ അയാളുടെ മുഖത്തിന്റെ വലതു വശത്താണ്. നിഴൽ ഈ മനുഷ്യന്റെ മുഖത്തെ ഭാവങ്ങളെ എങ്ങനെ വെളിവാക്കുന്നു എന്ന് നോക്കുക. പ്രകാശം അത്യധികമായില്ലാത്തതിൽ നിഴലും കട്ടി കുറഞ്ഞതാണ്.

ചിത്രം 5-ൽ ഒരു പോലീസ് ഉദ്യോഗസ്ഥന്റെ ശിരസ്സിൽ പിൻഭാഗത്തുനിന്ന് പ്രകാശം പതിക്കുന്നു. അയാളുടെ മുഖത്തുള്ള നിഴലും, ചുവരിൽ പതിക്കുന്ന കറുത്ത പ്രതിബിംബവും നോക്കുക. ഈ മുഖം വെറും കടലാസിലെ ചിത്രീകരണമെന്നതിനേക്കാൾ കൂടുതൽ യഥാർത്ഥമായി തോന്നുന്നില്ലേ? ഇതിന്റെ രഹസ്യം നിഴലുകളാണ്.

ചിത്രം 6 ഒരു പഠാണിയുടേതാണ്. അയാളുടെ ഇടതുവശത്ത് വീഴുന്നതു് അതിശക്തമായ പ്രകാശമാണ്. അതുകൊണ്ട് അയാളുടെ മുഖത്തിന്റെ വലതുവശത്തുള്ള നിഴൽ നല്ല കറുപ്പാണ്. ഇതു് മുഖഭാവത്തെ കൂടുതൽ വ്യക്തമാക്കുന്നു.

ചിത്രം 7-ൽ ഒരു കള്ളൻ ഓടുന്നു. പിറകിൽനിന്നും മുകളിൽനിന്നും അയാളുടെ ശരീരത്തിൽ പ്രകാശം പതിക്കുന്നു. അതുകൊണ്ട് നിഴൽ അയാളുടെ ശരീരത്തിന്റെ അടിഭാഗത്തും തറയിലും ആണ് വീഴുന്നതു്. തറയിലെ നിഴൽ അയാൾ ഓടുന്ന വേഗത്തെ വ്യക്തമാക്കുന്നില്ലേ?

ചിത്രം 8-ൽ മേശക്കരികിൽ ഇരുന്നു വായിക്കുന്ന ആളിന് തലയ്ക്ക് മുകളിൽനിന്ന് പ്രകാശം ലഭിക്കുന്നു, അയാളുടെ മുഖത്തും ശരീരത്തിലെ മുൻഭാഗത്തും വെളിച്ചമുണ്ട്. ശരീരത്തിന്റെ ബാക്കി ഭാഗം നിഴൽകൊണ്ട് മൂടിയിരിക്കുന്നു.

ചിത്രം 9 ശ്രദ്ധിച്ചു മനസ്സിലാക്കണം. ഒരാൾ വീട്ടിന് മുമ്പിൽ പടികൾക്ക് താഴെ നില്ക്കുന്നു. അയാളുടെ മേൽ സൂര്യപ്രകാശം പതിയുന്നതുകൊണ്ട് നിഴൽ പടികളിൽ പതിക്കുന്നു. പടികളിൽ വീണ നിഴൽ എങ്ങനെയിരിക്കുന്നു എന്ന് നോക്കുക. ഇതുകാരണം പടിയും അതിനടുത്തു നില്ക്കുന്ന മനുഷ്യനും വ്യക്തമായി അവതരിക്കപ്പെട്ടിരിക്കുന്നു.

ചിത്രം 10 ഒരാൾ ചുവരിൽ കൈവെച്ചു നില്ക്കുന്നു, പ്രകാശം വലതുവശത്തുനിന്നും വരുന്നു. നിഴൽ ചുവരിൽ ലംബമായും പരപ്പായി തറയിലും വീണിരിക്കുന്നു. ഇതിൽനിന്ന് അയാൾക്കും മതിലിനും തമ്മിലുള്ള അകലം വ്യക്തമാണ്.

ഇവിടെ കൊടുത്തിരിക്കുന്ന ചിത്രങ്ങൾ മാത്രമല്ല, മററു സാധനങ്ങൾ വെളിച്ചമുള്ള സ്ഥലങ്ങളിൽ വച്ച് അതിന്റെ നിഴലുകൾ നോക്കി വരയ്ക്കണം.

**ചോദ്യം : മീശയുള്ള ഒരു വലിയ മുഖം നമ്മെ നോക്കിയിരിക്കുന്നു. പ്രകാശം വലതുവശത്തുനിന്ന് പതിക്കുന്നു. മുഖം മാത്രം വരയ്ക്കുക.**

# പാഠം 29

## അതിശയോക്തി : ഒരു പ്രവൎത്തിയെ വിപുലീകരിക്കുക.

പാഠം 25-ൽ സ്ത്രീകളുടെ ശിരസ്സിനെപ്പററി പറഞ്ഞപ്പോൾ അതിശയോക്തിയെപ്പററി ഞാനല്പം വിശദീകരിച്ചു. ഈ പാഠത്തിൽ ഇതിനെപ്പററി കൂടുതൽ വിശദമായി പ്രതിപാദിക്കാം. ചിത്രകാരൻ ഇതിനെ അത്ഭുതകരമായ ഫലങ്ങൾ ഉണ്ടാക്കുമാറു് ഉപയോഗിക്കാം. ചിത്രങ്ങൾക്കു് വികാരതീവ്രതയും സംഭവബഹുലതയും കൊടുക്കാനും മററുള്ളവരെ ചിരിപ്പിക്കാനും ഇതിനു കഴിയും.

"മിക്കി മൗസ്," "ഡൊനാൾഡ് ഡക്ക്" മുതലായ അമേരിക്കയിലെ പ്രസിദ്ധ ചിത്രകാരൻ വാൾട്ട് ഡിസ്നിയുടെ ഹാസ്യ ചലചിത്രങ്ങൾ നിങ്ങൾ കണ്ടിരിക്കും. ഇവയിൽ അദ്ദേഹം അതിശയോക്തിയെ ബുദ്ധിപൂൎവ്വം ഉപയോഗപ്പെടുത്തിയിരിക്കുന്നു. ഡിസ്നിയുടെ ചലചിത്രങ്ങൾ കണ്ടാൽ നാം ആദ്യന്തം ചിരിച്ചു തലതല്ലും.

അടുത്ത പേജിൽ ഞാൻ ചില ചിത്രീകരണങ്ങൾ കൊടുത്തിട്ടുണ്ടു്. പ്രവൎത്തികളിൽ അതിശയോക്തിയെ എങ്ങനെ ചിത്രീകരിക്കുന്നു എന്നു് അല്പം ആഴത്തിൽ നോക്കി മനസ്സിലാക്കി ഇതിനെ വരച്ചു ശീലിച്ചാൽ നിങ്ങൾക്കും അതിവേഗം ഈ രീതി മനസ്സിലാകും.

ചിത്രം 1. ഒരാൾ ഓടുന്നു. ഇതു് ഒരു സാധാരണ ഓട്ടം. വേഗതയോ, വികാരമോ, തീരെയില്ല. ഇതിൽ അതിശയോക്തി കലൎത്തി എങ്ങനെ ചിത്രീകരിക്കാം ? ഇതിൻെറ ഉത്തരമാണു് ചിത്രം 2. ചിത്രത്തെ സംബന്ധിച്ചിടത്തോളം രണ്ടും ഒന്നുതന്നെ. രണ്ടാമത്തേതിൽ പ്രവൎത്തിയിൽ വേഗത അടങ്ങിയിരിക്കുന്നു. മുഖത്തെ വികാരം ചിത്രത്തിനു് ജീവൻ കൊടുക്കുന്നു. ഒന്നാം ചിത്രത്തിലെ നിൎജ്ജീവമായ ഓട്ടവും, രണ്ടാം ചിത്രത്തിലെ കാററിൻെറ വേഗതയും തമ്മിൽ താരതമ്യപ്പെടുത്തുക. ഇതാണു് യഥാൎത്ഥ അതിശയോക്തി.

ചിത്രം 3-ൽ ഒരു മനുഷ്യൻ വിറകു വെട്ടുന്നു. നമ്മുടെ ശ്രദ്ധയെ ആകൎഷിക്കത്തക്കതായി ഈ ചിത്രത്തിൽ ഒന്നുമില്ല. എന്നാൽ ചിത്രം 4......... എന്തൊരു കാഴ്ച ! മഴുവിൻെറ വേഗത മരത്തെ തകൎക്കുന്നു. ഇത്രമാത്രം ശക്തി പ്രയോഗിക്കുന്നതിനാൽ ആ മനുഷ്യൻ മേലോട്ടു് ഉയരുന്നു. ഈ ചിത്രം വാസ്തവത്തിൽ സരസവും നിങ്ങളെ ചിരിപ്പിക്കുന്നതുമല്ലേ ?

ചിത്രം 5-ൽ ഒരു മനുഷ്യൻ മുകളിൽനിന്നും തറയിൽ വീഴുന്നതാണു്. യാതൊരു വ്യത്യാസവുമില്ലാതെ നേരെ നില്ക്കുന്ന കൈകാലുകൾ അയാൾക്കു് യാതൊരു തരം വികാരവും കൊടുക്കുന്നില്ല. എന്നാൽ ചിത്രം 6 നോക്കുക. വീഴ്ചയുടെ ശക്തി അയാളുടെ താടിയെല്ലിനെ ചമ്മന്തിയാക്കുന്നു, കഴുത്തിനെ ഒടിക്കുന്നു, കൈകാലുകൾ മേല്പോട്ടു് ഉയൎത്തുന്നു.

ചിത്രം 7 ഒരു ഗുസ്തിയാണു്. ഒരു ഫയൽമാൻ മററവനെ ഇടിക്കുന്നു. ഇതിൽ വേഗതയോ വികാരമോ പ്രദൎശിപ്പിക്കപ്പെട്ടിട്ടില്ല. ഇതു് ഒരു സാധാരണ ചിത്രമാണു്. എന്നാൽ ഇതേ ചിത്രം അതിശയോക്തി കലൎത്തിയപ്പോൾ എങ്ങനെയിരിക്കുന്നു എന്നു് നോക്കുക. (ചിത്രം 8) അടിവെപ്പുകളുടെ വേഗതയും പ്രവൎത്തിയുടെ ചൊറുചുറുക്കും. ഫയൽമാൻ കൈ ചുരുട്ടി പല്ലു് കടിച്ചുകൊണ്ടു് ഒരിടി ഇടിക്കുന്നു. ഇതു് എതിരാളിയുടെ മുഖത്തിൽ പതിക്കുന്നു. ഠ്ഠം ! അയാൾ മറിഞ്ഞുവീഴുന്നു. അയാളുടെ മുഖത്തിനടുത്തുള്ള നക്ഷത്രങ്ങളും വിയൎപ്പുതുള്ളികളും ഇടിയുടെ വേഗതയെ പതിന്മടങ്ങാക്കുന്നു.

പ്രവൎത്തി ചെയ്യുന്ന മനുഷ്യൻെറ ചിത്രത്തിൽ മാത്രമെ അതിശയോക്തി കലൎത്താവു എന്നില്ല. ചിത്രം 9ലെ മനുഷ്യൻ അതിശയമായി എന്തോ നോക്കിനില്ക്കുന്നു. ഈ ചിത്രത്തെയും അതിശയോക്തിയോടെ കാണിക്കാമെന്നു് ചിത്രം 10-ൽനിന്നു് മനസ്സിലാകും. ആശ്ചൎയ്യത്തിൽനിന്നുളവാകുന്ന വിവിധ വികാരങ്ങൾ ആ മുഖം കാണിക്കുന്നില്ലേ ?

ചിത്രം 11-ൽ ഒരാൾ ഒരു കുളത്തിലേയ്ക്കു് ചാടുന്നതാണു്. ഈ ചിത്രം യാതൊരു വേഗതയുമില്ലാതെ വിരസമായിരിക്കുന്നു. എന്നാൽ അടുത്ത ചിത്രമോ ? അയാളുടെ വീഴ്ച വെള്ളത്തെ നാലുപാടും തെറിപ്പിക്കുന്നു. വീഴുന്ന സ്ഥലത്തെ ജലം ഒരു പൂവുപോലെ ഉയൎന്നുപൊങ്ങുന്നു.

**ഇതാ ഒരു ചോദ്യം :** സാധാരണ ഒരു ചിത്രവും അതിശയോക്തി കലൎത്തിയ ഒരു ചിത്രവും വരയ്ക്കുക.

**ചോദ്യം : ഒരാൾ നമ്മെ നോക്കുന്നു. ഒരു പന്തു് അയാളുടെ തലയിൽ അടിക്കുന്നു.**

**N. B:** ദയവായി ആദ്യം പരീക്ഷയ്ക്കു് വേണ്ട പടങ്ങളെ മാത്രം വരയ്ക്കുക. നിങ്ങൾ അയച്ചുതരുന്ന ചിത്രങ്ങൾ 5 ദിവസങ്ങൾക്കുള്ളിലും, 20 ദിവസങ്ങൾക്കുള്ളിലും ഇവിടെ എത്തിയിരിക്കണം.


1
2


3
4


5
6


7
டப்!
8


9
10


11
12

# പാഠം 30

## ആൺകുട്ടികൾ, പെൺകുട്ടികൾ, ശിശുക്കൾ

പ്രായമായ സ്ത്രീപുരുഷന്മാരുടെ ചിത്രങ്ങൾ വരയ്ക്കുന്നതു് അത്ര വിഷമകരമല്ല. എന്നാൽ ആൺകുട്ടികൾ, പെൺകുട്ടികൾ, ശിശുക്കൾ എന്നിവരെ വരയ്ക്കുന്നതു് കഠിനതരമാണ്. വളരെ ചുരുക്കം ചിത്രകാരന്മാരെ ഇതു് മനസ്സിലാക്കി അതിനനുസരിച്ചു് തങ്ങളുടെ കഴിവിനെ ചിത്രീകരിയ്ക്കുന്നുള്ളു.

മിക്ക ചിത്രകാരന്മാരും കുട്ടികളുടേയും ശിശുക്കളുടേയും ചിത്രങ്ങൾ വരയ്ക്കാൻ മിനക്കെടാറില്ല. സ്ത്രീപുരുഷന്മാരുടെ ചിത്രങ്ങൾ വരയ്ക്കാൻ വിനിയോഗിയ്ക്കുന്നത്ര സമയവും ഇതിനായി ചെലവിടാറില്ല. ശിശുക്കളെ ചിത്രീകരിയ്ക്കാൻ അഭ്യസിയ്ക്കുന്നതുകൊണ്ടു് എന്തു് ഫലം എന്ന ചിന്താഗതിക്കാരാണ് ഇവർ. ഇതുകൊണ്ടാണ് പരിചയസമ്പന്നരായ പല ചിത്രകാരന്മാരും ശിശുക്കളുടെ ചിത്രം വരയ്ക്കാൻ അറിവില്ലാത്തവരായിത്തന്നെയിരിയ്ക്കുന്നതു്. ഇത്തരം ചിത്രകാരന്മാരുടെ ചിത്രങ്ങളിൽ ശിശുക്കളുടെ മുഖവും തലയും പ്രായമായവരുടേതുപോലെയും ശരീരം മാത്രം ശിശുവിൻേറതുപോലെയും ഇരിയ്ക്കുന്നു. ഇതെത്ര വൃത്തിഹീനമാണെന്നു് നിങ്ങൾക്കുതന്നെ ഊഹിയ്ക്കാം.

ചെറുപ്പംമുതൽക്കേ കുട്ടികളോടു് എനിയ്ക്കു് പ്രത്യേക വാത്സല്യമാണ്. പ്രായമായതോടെ ഈ സ്നേഹവും വളൻവന്നു. അതുകൊണ്ടുതന്നെയാണ് ചിത്രരചന അഭ്യസിച്ചപ്പോൾ ഞാൻ ആൺകുട്ടികളുടേയും പെൺകുട്ടികളുടേയും ശിശുക്കളുടേയും ചിത്രങ്ങൾ വരയ്ക്കുന്നതിൽ പ്രത്യേകം ശ്രദ്ധ ചെലുത്തിയതു്. മറെറാന്നുംതന്നെ എനിയ്ക്കു് ഇത്രയും സന്തോഷം തന്നിട്ടമില്ല.

ഇപ്പോൾ എന്നെക്കൊണ്ടു് ചിത്രങ്ങൾ വരപ്പിയ്ക്കുന്ന പത്രമാസികക്കാർ എൻെറ ചിത്രങ്ങളിൽ ശിശുക്കളേയും ഉൾക്കൊള്ളിയ്ക്കാൻ ആവശ്യപ്പെടാറുണ്ടു്. ഒരുപക്ഷേ ഈ ചിത്രങ്ങൾ വരയ്ക്കാൻ ഞാൻ അതീവ സമത്ഥനാണെന്നായിരിയ്ക്കാം അവരുടെ അഭിപ്രായം.

ഇക്കാലത്തു് ധാരാളമായി കുട്ടികളുടെ പുസ്തകങ്ങളും മാസികകളും പ്രസിദ്ധീകരിയ്ക്കപ്പെടുന്നുണ്ടു്. നമ്മുടെ ദേശീയ ഗവണ്മെണ്ടു് ഇതിനായി ഒരു പ്രത്യേക വിഭാഗംതന്നെ ഏപ്പെടുത്തിയിട്ടുണ്ടു്. അതുകൊണ്ടു് ശിശുക്കളുടെ ചിത്രങ്ങൾ ശരിയായി വരയ്ക്കാൻ കഴിയുന്ന ചിത്രകാരന്മാക്കു് ഒരു നല്ല ഭാവിയുണ്ടു്.

എൻെറ ചിത്രവിദ്യാലയത്തിലെ വിദ്യാത്ഥികൾ ഈ ചെറിയ കാൎയ്യത്തെ (വാസ്തവത്തിൽ ഇതു് അതിപ്രധാനമാണു്) അവഗണിയ്ക്കണമെന്നു് എനിയ്ക്കു് ആശയില്ല. അതിനാൽ ഇതിനെപ്പററി വളരെ വിശദമായിത്തന്നെ ഞാൻ ഇവിടെ പ്രതിപാദിച്ചിരിയ്ക്കുന്നു.

അടുത്ത പേജിലെ ചിത്രം 1 ഒരു കുട്ടിയാണ്. ഈ അളവിനനുസരിച്ചു് ആറേഴ വയസ്സുമുതൽ പത്തുപതിനൊന്നു വയസ്സുവരെ പ്രായമുള്ള കുട്ടികളെ ചിത്രീകരിയ്ക്കാം. സ്കെയിലിൽ നോക്കിയാൽ അവൻെറ ശരീരത്തിൻെറ നീളം തലയുടെ 5 ഇരട്ടിയാണെന്നു് കാണാം.

ചിത്രം 2 ഒരു മൂന്നുവയസ്സുള്ള കുട്ടിയുടേതാണ്. ഇതിൻെറ ഉയരം ശിരസ്സിൻെറ 4 മടങ്ങാണ്. കുട്ടി എത്ര ആരോഗ്യമുള്ളതാണെന്നു് നോക്കുക.

ശിശുക്കളുടെ ചിത്രങ്ങൾ വരയ്ക്കുമ്പോൾ മുഖ്യമായി ഒരു കാൎയ്യം ഓമ്മവയ്ക്കേണ്ടതുണ്ടു്. ഒരു ശിശുവിൻെറ ശിരസ്സ് സാധാരണ വലിയതും ശരീരം ഉയരം കുറഞ്ഞതുമായിരിയ്ക്കും. പ്രായമാകുന്തോറും ശരീരത്തിൻെറ നീളം കൂടിവരുന്നു. കൂടാതെ പ്രായമായവരുടേതുപോലെ ശിശുക്കളുടെ ശരീരം നിവന്നതോ, മാംസപേശികൾകൊണ്ടു് ദൃഢമോ ആയിരിയ്ക്കുകയില്ല. ചെറുതും മനോഹരവുമായ കുഞ്ഞു വിരലുകളേയും ശ്രദ്ധിച്ചു മനസ്സിലാക്കുക.

ചിത്രം 3 ആൺകുട്ടിയുടെ മുഖം വരയ്ക്കുന്ന രീതിയാണ്. ആദ്യം ഒരു വൃത്തം വരയ്ക്കുക. ഇതു് ശരിയായ വൃത്തംതന്നെയായിരിയ്ക്കണമെന്നില്ല. ചിത്രത്തിൽ കാണിച്ചിരിയ്ക്കുന്നതുപോലെ ഇതിനെ രണ്ടു് വരകളിട്ടു് മൂന്നായി ഭാഗിയ്ക്കുക. താഴത്തെ വരയിൽ നേക്കനേരെ കണ്ണുകൾ വരയ്ക്കുക. ഇതിനു താഴെയുള്ള സ്ഥലത്തു് മൂക്കു്, വായു് എന്നിവ വരയ്ക്കണം. കണ്ണുകൾക്കു് മുകളിലുള്ള ഇടത്തിൽ തല വരയ്ക്കുക. ശിരസ്സ് വൃത്തത്തിൻെറ മൂന്നിൽ രണ്ടുഭാഗം ഉണ്ടായിരിയ്ക്കുന്നതു് നോക്കുക. അതായതു് കുട്ടികളുടെ ശിരസ്സുകൾ അസാധാരണ വലിപ്പമുള്ളവയാണ്.

ചിത്രം 4 ഒരു ആൺകുട്ടിയുടെ പാൾപവീക്ഷണമാണ്. മേൽവിവരിച്ച അളവിലാണ് ഇതു് വരയ്ക്കപ്പെട്ടിരിയ്ക്കുന്നതു്. B എന്നതു് പൂണ്ണമായ ചിത്രം ആണ്.

ചിത്രം 5 നോക്കുക. ഇതൊരു ശിശുവാണ്. ഇതിൻെറ ചെറിയ മൂക്കും, വലിയ കണ്ണുകളും നെററിയിലേയ്ക്കു് വീണിരിയ്ക്കുന്ന തലമുടിയും നോക്കുക. ചിത്രം 6 ഇതേ ശിശുവിൻെറ തന്നെയാണ്. എന്നാൽ തലമുടി വരച്ചിരിയ്ക്കുന്ന രീതി ഇതിനെ ഒരു പെൺകുട്ടിയാക്കി മാററിയിരിയ്ക്കുന്നു.

ചിത്രം 7 ഒരു വിദ്യാത്ഥിയുടേതാണ്. ചിത്രം 8 ഒരു പെൺകുട്ടി. ഞാൻ നേരത്തേ പഠിപ്പിച്ച സ്കെലിട്ടൺ വരകൾ ഈ ചിത്രീകരണങ്ങൾക്കു് ഉപയോഗിയ്ക്കാം. ആൺകുട്ടിയുടേയും പെൺകുട്ടിയുടേയും വേഷത്തിലുള്ള വ്യത്യാസം ശ്രദ്ധിയ്ക്കുക.

ചിത്രം 9-ഉം 10-ഉം വിവിധ വേഷങ്ങളിലുള്ള രണ്ടു കുട്ടികളാണ്. ചിത്രം 10-ലെ കുട്ടിയുടെ പാതി ക്ഷൗരം ചെയ്ത ശിരസ്സ് നോക്കുക.

ചിത്രം 11-ൽ മൂന്നു കുട്ടികൾ കളിയ്ക്കുന്നു. ഒരുത്തൻ വട്ടു് ഉന്നം വെയ്ക്കുകയാണ്. മററു് രണ്ടുപേരും അവൻ അടിയ്ക്കുമോ എന്നു് അതിശയിയ്ക്കുകയാണ്, അല്പം അകലെ ഒരു പെൺകുട്ടി ഓടുന്നു.

ചിത്രം 12-ൽ ഒരു ശിശു തുണിതൊട്ടിലിൽനിന്നു് എത്തിനോക്കിക്കൊണ്ടു് അമ്മയെ വിളിയ്ക്കുകയാണ്. ഇതിൻെറ മുഖഭാവം വിരലുകൾ എന്നിവ ശ്രദ്ധിയ്ക്കുക.

**ചോദ്യം: ഒരു കുട്ടി ഒരു വടിയുടെ സഹായംകൊണ്ടു് തെരുവിൽകൂടി കമ്പിവളയം ഉരുട്ടിക്കൊണ്ടു് പോകുന്നു.**

# മനുഷ്യരൂപങ്ങൾ നേരിൽ കണ്ടു് വരയ്ക്കൽ

ചിത്രവിദ്യാലയത്തിൽ സ്ത്രീ പുരുഷന്മാരെ മാതൃകകളാക്കി ഉപയോഗപ്പെടുത്തി വിദ്യാർത്ഥികളോടു് ഇവരെ കണ്ടു് ചിത്രീകരിക്കുവാൻ പറയുന്നു. ഈ മാതൃകകൾ എത്രതന്നെ ശ്രമിച്ചാലും അവരുടെ ഭാവങ്ങൾ സ്വാഭാവികമായിരിക്കുകയില്ല. അതുകൊണ്ടു് ഇങ്ങനെ വരക്കുന്ന ചിത്രങ്ങൾ കൽബിംബങ്ങൾ വരച്ചപോലെ ഇരിക്കുമെന്നല്ലാതെ അവയിൽ സ്വാഭാവികമോ, ജീവൻെറ തുടിപ്പോ ഉണ്ടായിരിക്കുകയില്ല.

അങ്ങിനെ യുള്ളവയല്ല ഈ പാഠത്തിലെ ചിത്രങ്ങൾ. ഇതിൽ ആരെയും നമുക്കുവേണ്ടി ഇരിക്കുവാനോ നില്ക്കുവാനോ പറഞ്ഞുവരച്ചതല്ല. 1) എന്ന ആളെ മദിരാശി മൂർ മാർക്കററിലും, 2) 4) എന്നീ സ്ത്രീകളെ നീന്തൽ കുളക്കരയിലും 3) 5) എന്നിവരെ കടൽതീരത്തും 6) എന്ന കുട്ടിയെ തെരുവിലും നോക്കി വരച്ചതാണു്.

നാം വരക്കുന്നുണ്ടു് എന്നു് ഇവർക്കറിയുകയില്ല. അവരവർ ചെയ്യുന്ന പ്രവൃത്തികൾ ചെയ്തുകൊണ്ടിരിക്കുമ്പോൾ വരക്കുന്നതുകൊണ്ടു് നമുക്കു് സ്വാഭാവികമായ രൂപത്തെ ചിത്രീകരിക്കുവാൻ സാധിക്കുന്നു.

നാം ചിത്രം വരച്ചു് കഴിയുന്നതുവരെ അവർ അങ്ങിനെതന്നെ ഇരിക്കുമോ? കുറച്ചു് ഇളകിയാലും ചിത്രം എങ്ങിനെ പൂരിപ്പിക്കുവാൻ സാധിക്കും? എന്നെല്ലാം നിങ്ങൾ ചോദിച്ചേക്കാം. ഈ ചോദ്യങ്ങൾ ശരിയാണു്. എന്നാൽ ഇതുപോലെ ചിത്രങ്ങൾ തുടങ്ങുമ്പോൾ ആദ്യമായി 'സ്കെലിടൻ' വരച്ചു്, അതിനു് ശേഷം കൈ, കാൽ എന്നിവകൾ അതിവേഗമായി വരക്കണം. പിന്നീടു് വീട്ടിൽചെന്നശേഷം അവയെ ക്ഷമയോടു കൂടി പൂരിപ്പിക്കണം.



# പാഠം 31

**ആകാശക്ഷേപം (Perspective):** അകലെയും അടുത്തും നിന്ന് വസ്തുക്കളെ വീക്ഷിയ്ക്കുന്നതു്.

ചിത്രരചനയിൽ ഈ പാഠം ഒരു വഴിത്തിരിവാണ്. ചുററുപാടുകളെ കണക്കാക്കി ശരിയായ അനുപാതത്തിൽ പൂർണ്ണചിത്രങ്ങൾ എങ്ങനെ വരയ്ക്കാമെന്നാണ് നാം ഇപ്പോൾ പഠിയ്ക്കേണ്ടതു്. ഈ പാഠം ചിത്രരചനാവൃക്ഷത്തിൻെറ നാരായവേരാണെന്ന് പറയാം.

പല വസ്തുക്കളെ ചുററുപാടിൽ നിരത്തിവച്ച് ഒരു പൂർണ്ണചിത്രം ഒരാൾ വരച്ച നിങ്ങളെ കാണിയ്ക്കുന്നു എന്നിരിയ്ക്കട്ടെ. അല്പം ആഴ്ന്ന് പരിശോധിച്ചാൽ ഇതിലെ ദൃശ്യങ്ങൾ ഒന്നിനൊന്ന് ചേരാത്തവയും അനുപാതമില്ലാത്തവയും ആണെന്ന് കാണാം. ഇതിന് കാരണം ഈ പാഠത്തിലെ പ്രതിപാദ്യമായ ആകാശക്ഷേപം (Perspective) എന്നതു് അറിയാത്തതുതന്നെ.

കാർട്ടൂണുകളും ഹാസ്യചിത്രങ്ങളും വരയ്ക്കുന്നതിന് നിശ്ചിതമായ യാതൊരു തത്വങ്ങളുമില്ലായെന്ന് ചില ചിത്രകാരന്മാർ വിളിച്ചുകൂവാറുണ്ട്. ഹാസ്യചിത്രങ്ങളെന്നും ഹാസ്യാനുകരണങ്ങളെന്നും പറഞ്ഞ് പല വൃത്തികേടുകളും ഇവർ വരച്ചു വയ്ക്കുന്നു. ഇതു് അക്ഷന്തവ്യമായ ഒരു തെററാണ്. ഭാവങ്ങളെ അതിശയോക്തി കലർത്തി ചിരിയ്ക്ക് വക നൽകാം. എന്നാൽ ഇവിടേയും തത്വങ്ങളെ മറന്നുകൂടാ. തത്വദീക്ഷയാണ് ഒരു ചിത്രകാരൻെറ കഴിവും വലിപ്പവും കാണിയ്ക്കേണ്ടതു്.

പാഠത്തിലേയ്ക്കു കടക്കാം. ആകാശക്ഷേപം എന്നാൽ എന്താണ്? ഒരു വസ്തുവിനെ അടുത്തുനിന്നും, അകലെ നിന്നും വീക്ഷിയ്ക്കുമ്പോൾ ഒരേമാതിരി തോന്നുന്നില്ല. അതിൻെറ രൂപവും അളവും നിറംപോലും വ്യത്യാസപ്പെടുന്നു. ഇരുനൂറടി ഉയരമുള്ള ഒരു ഗോപുരം, അതിന് സമീപത്തു് നിന്നുകൊണ്ടു് തല ഉയർത്തി നോക്കിയാൽ അതിലെ ഓരോ അംശങ്ങളും വ്യക്തമായി കാണാം. എന്നാൽ ഇതേ ഗോപുരത്തെ ഒരു ഫർലോംഗ് അകലെനിന്ന് നോക്കുന്നു എന്ന് വിചാരിയ്ക്കുക. ഇതു് ചെറുതായും ഇതിലെ വസ്തുക്കൾ അവ്യക്തമായും നിറം തീരെ മങ്ങിയതുപോലെയും തോന്നും.

ഇതാണ് ആകാശക്ഷേപത്തിൻെറ ഒരു ഉദാഹരണം. ഇതനുസരിച്ച് അടുത്തുള്ള വസ്തുക്കളെ ചിത്രീകരിയ്ക്കുമ്പോൾ, അവയെ വ്യക്തമായും വിശദമായും കാണിച്ചിരിയ്ക്കണം. അകലെയുള്ള വസ്തുക്കൾ നേരിയ വരകൾകൊണ്ടു് ചിത്രീകരിച്ചാൽ മതി. (ഇതിനേപ്പററി പാഠം 32ൽ കൂടുതൽ വിശദീകരിയ്ക്കാം.)

രണ്ടാമത്തേതരം ആകാശക്ഷേപമാണ് കൂടുതൽ പ്രധാനം. ഇതാണ് ഈ പാഠത്തിലെ പ്രതിപാദ്യം. നാം കരയിൽനിന്നുകൊണ്ടു് കടലിലേയ്ക്കു് നോക്കുന്നു എന്ന് വിചാരിയ്ക്കുക. വളരെയകലെ ആകാശവും കടലും ഒന്നുചേരുന്നതായി തോന്നും. ആ സ്ഥലത്തിനാണ് ചക്രവാളമെന്ന് പറയുന്നതു്. ചക്രവാളത്തെ കുറിയ്ക്കുന്ന നേർവര നോക്കുന്ന ആളിൻെറ കണ്ണിനു നേരെയാണ്. അടുത്ത പേജിലെ ഒന്നാം ചിത്രം ഇതു് വ്യക്തമാക്കുന്നു. ചക്രവാളരേഖയിൽനിന്ന് കാഴ്ചക്കാരൻെറ കണ്ണിന് നേരെ എതിർവശത്തായി ഉള്ള ഒരു ബിന്ദുവിനാണ് ചിത്രകാരന്മാർ Vanishing point (V.P.) എന്ന് പറയുന്നതു്. അതായതു് ആകാശവും കടലും കണ്ണിൽനിന്ന് മറയുന്ന ബിന്ദു. അതിനപ്പുറം കാണാൻ സാദ്ധ്യമല്ല. അവിടെ ആകാശവും കടലും ഉണ്ടോ? എന്നതന്നെ നിങ്ങൾ ആശ്ചര്യപ്പെടും. തീർച്ചയായും ഉണ്ടു്. ഇല്ല എന്നതു് ഒരു വെറും തോന്നൽ മാത്രമാണ്.

ചിത്രം 2 ഒരു പ്രത്യേകതരമാണ്. ട്രെയിൻ പാളങ്ങൾക്ക് നടുവിൽ നിന്നുകൊണ്ടു് മുമ്പോട്ടു നോക്കുന്നു എന്ന് വിചാരിയ്ക്കുക. ദൂരം കൂടുന്തോറും പാളങ്ങളുടെ അകലം കുറയുന്നതായി തോന്നും. അവസാനം രണ്ടു് പാളങ്ങളും ഒന്നുചേർന്ന് ഒരു ബിന്ദുവിൽ നമ്മുടെ കണ്ണിൽനിന്ന് മറയുന്നു. ആ ബിന്ദുവാണ് V.P. വാസ്തവത്തിൽ പാളങ്ങളുടെ അകലം കുറയുന്നുണ്ടോ? നിശ്ചയമായും ഇല്ല. ഇതു് വെറും ഒരു തോന്നൽ മാത്രമാണ്.

അതായതു് ഈ പാഠത്തിലെ ഒരു തത്വം ഇതാണ്. നമ്മുടെ ചുററുപാടിൽ നേർവരകൾ എവിടെനിന്ന് ഉത്ഭവിച്ചാലും Vanishing point ൽ അവസാനിച്ചു കണ്ണിൽനിന്ന് മറയുന്നു.

ചിത്രം 3-ൽ രണ്ടു ഭാഗത്തും വീടുകൾ ഉള്ള ഒരു തെരുവു് കാണാം. ഇതിനെയെങ്ങനെ സ്വാഭാവികമായി ചിത്രീകരിയ്ക്കാമെന്നു നോക്കാം. ആദ്യം ചക്രവാളരേഖ വരയ്ക്കുക. അതിനു നടുവിൽ V.P. വരയ്ക്കുക. അതിനുശേഷം V.P. യിൽനിന്ന് പല കോണുകളിലായി നേർവരകൾ വരച്ച് ഇരുവശങ്ങളിലുമുള്ള വീടുകൾ വരയ്ക്കണം.

ഇവിടെ രണ്ടു് വ്യക്തികളുടെ ഉയരം ഒന്നാക്കിക്കാണിയ്ക്കാൻവേണ്ടി ചക്രവാളരേഖ ഇവരുടെ കണ്ണുകൾക്ക് സമാന്തരമായി വരച്ചിരിയ്ക്കുന്നു. ശിരസ്സ് ഈ രേഖകൾക്ക് അടിയിലാണെങ്കിൽ ഉയരം കറഞ്ഞതായും മുകളിലാണെങ്കിൽ ഉയരം കൂടിയതായും തോന്നും.

ഇതേ തത്വത്തിൽ ഒരു വീട്ട് ശരിയായി ചിത്രീകരിയ്ക്കാം.

അടുത്ത ചിത്രത്തിൽ (4) ചക്രവാളരേഖ മുൻചിത്രത്തിലേതുപോലെ വരച്ചിരിയ്ക്കുന്നു. എന്നാൽ V.P. ഇതിന്റെ മദ്ധ്യത്തിലല്ല. രണ്ടററങ്ങളിലുമാണ്. കാരണം വീടിന്റെ രണ്ടു വശങ്ങളുമാണ് നമുക്ക് വരയ്ക്കേണ്ടതു്. രണ്ടു് V.P. കളിൽനിന്നും നേർവരകൾ ഉത്ഭവിച്ച് പല കോണുകളിലേയ്ക്കു് പോകുന്നു. ഈ വരകൾകൊണ്ടു് വീട്ട് എത്ര ശരിയായി ചിത്രീകരിച്ചിരിയ്ക്കുന്നു എന്ന് നോക്കുക. ഇതു് അത്ര വിഷമമുള്ള കാര്യവുമല്ല.

മനുഷ്യരുടെ ചിത്രങ്ങൾ വരയ്ക്കുമ്പോഴും ഈ രീതി സ്വീകരിയ്ക്കാം. ചിത്രങ്ങൾ വൃത്തിയുള്ളവയും ചിത്രകാരന്റെ കഴിവിനെ വിളിച്ചറിയിയ്ക്കുന്നവയും ആയിരിയ്ക്കും.

ചിത്രം 5 ഒരു കാവൽഭടനാണ്. അയാളുടെ കാലുകൾ ഒരു നദിയുടെ രണ്ടു് കരയിലുമായി ഊന്നിയിരിയ്ക്കുന്നു. ഈ പാഠത്തിലെ ആകാശക്ഷേപത്തിന്റെ തത്വം ഈ ചിത്രത്തെ സ്വാഭാവികമാക്കുന്നു. നദിയുടെ അങ്ങേക്കരയിലുള്ള കാൽ ചെറുതും വണ്ണവും നീളവും കറഞ്ഞതുമാണ്. ആ വശത്തെ കൈയ്യും താരതമ്യേന ചെറുതാണ്.

എന്നാൽ ഇങ്ങേപ്പുറത്തുള്ള കാൽ വളരെ വലിപ്പത്തിൽ ഒരു രാക്ഷസന്റേതു് പോലെയിരിയ്ക്കുന്നു. അതുപോലെതന്നെ കൈയ്യും ഭുജവും. ഒരു വ്യക്തിയുടെ കൈകാലുകൾ രണ്ടു് രൂപത്തിൽ ഇരിയ്ക്കുന്നെങ്കിലും ചിത്രം ആകർഷകമായിരിയ്ക്കുന്നു. കാരണം മേൽപ്പറഞ്ഞ തത്വംതന്നെ.

6-ാം ചിത്രവും ഇതേ രീതിയിലുള്ളതാണ്. ശിരസ്സും ശരീരത്തിന്റെ മുകൾഭാഗവും ദൂരെയിരിയ്ക്കുന്നതിനാൽ അവ ചെറുതായി തോന്നുന്നു. കാലുകൾ അപ്പോൾ കൂടുതൽ അടുത്തിരിയ്ക്കുന്നതിനാൽ അവ വലുതായി തോന്നുന്നു. ഇതേ തത്വം അയാൾ വായിയ്ക്കുന്ന വൈദ്യുത വിളക്കിനേയും ബാധിയ്ക്കുന്നു.

ഈ പാഠം അല്പം കഠിനതരമായി തോന്നിയേക്കാം. തുടക്കത്തിൽ ആദ്യമേ തന്നെ ഇവയെല്ലാം ശരിയായി ചിത്രീകരിയ്ക്കാൻ കഴിയാത്തതിനാൽ നിങ്ങൾ നിരാശരാവരുതു്. ഈ പാഠം വീണ്ടും വീണ്ടും വായിച്ച് പലതവണ സ്കെച്ച് ചെയ്തു് പരിശീലിച്ചാൽ ക്രമേണ നിങ്ങൾ ഇതഭ്യസിയ്ക്കും. അതിനു ശേഷം ചിത്രം 5, 6 എന്നിവയിൽ കാണുന്നതുപോലെയുള്ള ചിത്രങ്ങൾ വളരെ വേഗം നിങ്ങൾക്ക് വരയ്ക്കാൻ സാധിയ്ക്കും.

**ചോദ്യം: ഒരു ചക്രവാളരേഖ വരയ്ക്കുക. ഒരു തീവണ്ടി ഇടതു വശത്തുനിന്ന് പുറപ്പെട്ടു് വലതുവശത്തേയ്ക്കു് പോകുന്നു. എൻജിൻ സ്കെച്ച് മാത്രം മതി.**

# പാഠം 32

## ചിത്രരചനാ വിധികൾ : ചിത്രത്തെ സുന്ദരമാക്കുന്നതെങ്ങനെ ?

ചിത്രങ്ങളുടെ ശരിയായ ചുററുപാടുകളെ പററി ചില അതിപ്രധാന കാര്യങ്ങളെ ഈ പാഠത്തിൽ ഞാൻ പ്രതിപാദിയ്ക്കാം.

മനുഷ്യ നിർമ്മിതവും പ്രകൃതിയിലുള്ളവയുമായി പല ആകർഷകമായ വസ്തുക്കൾ നാം ദിവസവും കാണുന്നുണ്ട്. ഇവയെ എല്ലാം പകർത്തുക എന്നതു് അസാദ്ധ്യമാണ്. മാത്രവുമല്ല, നമ്മുടെ മനസ്സിൽ ഇവയെല്ലാം എപ്പോഴും തങ്ങിനിന്നെന്നും വരുകയില്ല. അതുകൊണ്ടു് ഓർമ്മശക്തിയിൽനിന്നു് ഏതു ചിത്രവും എപ്പോൾ വേണമെങ്കിലും ഒരു ചിത്രകാരനു് വരയ്ക്കാൻ സാധിയ്ക്കുമെന്നു് വിചാരിയ്ക്കരുതു്.

ഈ പ്രയാസത്തെ തരണം ചെയ്യുന്നതിനു് ബ്രിട്ടണിലും അമേരിയ്ക്കയിലുമുള്ള കലാവിദ്യാലയങ്ങളിൽ ആദ്യംതന്നെ മോർഗ് (morgue) എന്ന പാഠം ആണു് പഠിപ്പിയ്ക്കുന്നതു്. അതായതു് ചിത്രരചനാ വിദ്യാർത്ഥി താൻ കാണുന്ന എല്ലാ നല്ല ചിത്രങ്ങളേയും ശേഖരിയ്ക്കുന്നു. പത്രമാസികകളിൽ കാണുന്ന ഏതു ചിത്രവും, വിമാനമോ, സൈക്കിളോ, കാണ്ടാമൃഗമോ എന്തുമാകട്ടെ, ഉടനെ വെട്ടിയെടുത്തു് പിന്നീടു് എപ്പോഴെങ്കിലും ഉപയോഗപ്പെടുത്താമെന്ന ഉദ്ദേശത്തിൽ സൂക്ഷിച്ചുവെയ്ക്കണം. ചിത്രകാരനു് ഒരു കണ്ടാമൃഗത്തെ വരയ്ക്കണമെന്നുവന്നാൽ ഉടനെ ആസ്സാമിലെ കാടുകളിലേയ്ക്കോ ആഫ്റിക്കയിലേയ്ക്കോ ഓടാൻ സാധിയ്ക്കുകയില്ല. അതിനു പകരം തൻെറ മോർഗ് എടുത്തു് അതിൽ കാണ്ടാമൃഗത്തിൻെറ ചിത്രം തെരഞ്ഞെടുത്തു് സ്കെച്ച് ചെയ്താൽ മാത്രം മതി.

ഒരു വലിയ മോർഗ് ശേഖരണം ഉള്ള ചിത്രകാരനു് തൻെറ ജീവിതവൃത്തി സുഗമമായിരിയ്ക്കും. അയാൾ വിജയിയും അയാളുടെ ചിത്രങ്ങൾ അംഗീകരിയ്ക്കപ്പെടുന്നവയുമായിരിയ്ക്കും. വിജയരഹസ്യം മോർഗ് ആണെന്നുമാത്രം.

ചിത്രം 1 നോക്കുക. ഇതു് ഒരു മുറിയുടെ അകവശമാണ്. ഒരു മേശയുണ്ടു്. അതിനുമേൽ ഒരു വിരി ഇട്ടിരിയ്ക്കുന്നു. തുണിയിലെ ചതുരഖണ്ഡങ്ങൾ അതിനെ കൂടുതൽ ഭംഗിയാക്കുന്നു. മേശപ്പുറം ഒഴിച്ചിടുന്നതിനു പകരം ഒരു പുഷ്പ കലശം വെച്ചിരിയ്ക്കുന്നു. മേശയ്ക്കു് എതിർവശത്തു് ഒരു കസേരയുണ്ടു്. ചുവരിനെ ഒരു ചിത്രം അലങ്കരിയ്ക്കുന്നു. ഇതെല്ലാമാണ് ഒരു മുറിയെ ചിത്രീകരിയ്ക്കുമ്പോൾ കണക്കാക്കേണ്ട പ്രധാന ചുററുപാടുകൾ.

ചിത്രം 2 ഒരു കുളം ആണ്. ജലത്തെ ചിത്രീകരിയ്ക്കുന്ന വരകൾ നോക്കുക. ജലാശയത്തെ ചിത്രീകരിയ്ക്കുമ്പോൾ അതിൽ കുറെ താറാവുകളെ കാണിയ്ക്കുന്നതിൽ യാതൊരു തെററുമില്ല. ഇതു് ചിത്രത്തെ കൂടുതൽ ഭംഗിയാക്കുകയും ചെയ്യും. ഒരു താറാവിൻെറ ജലത്തിൽ പതിയ്ക്കുന്ന നിഴൽ ചിത്രത്തിൽ നോക്കുക. ചിത്രം 3 ഇതിൽനിന്നു് വ്യത്യസ്തമാണ്. സമുദ്രതീരത്തെ ഒരു വേലിക്കെട്ടിലേയ്ക്കു് ചാരിനിന്നുകൊണ്ടു് ഒരാൾ അകലെ പോകുന്ന ഒരു കപ്പൽ നോക്കുന്നു. വേലിയിലെ മരക്കഷണങ്ങൾ നോക്കുക. അതിൽ പതിയ്ക്കുന്ന ആ മനുഷ്യൻെറ നിഴലും ശ്രദ്ധിയ്ക്കുക.

ഞാൻ മുൻപാഠത്തിൽ പറഞ്ഞ ആകാശക്ഷേപത്തിൻെറ ചില തത്വങ്ങൾ ഇവിടെ പ്രയോഗിച്ചിരിയ്ക്കുന്നു. കപ്പൽ അതിദൂരെയായതിനാൽ വ്യക്തമായി കാണുന്നില്ല. വലിയ ഒരു കപ്പൽ എത്ര ചെറുതായി തോന്നുന്നു എന്നു് നോക്കുക. വഞ്ചിയിലിരിയ്ക്കുന്ന മനുഷ്യരുടേയും സ്ഥിതി ഇതുതന്നെ. മറെറാരു മുഖ്യ കാര്യം കടൽ ചിത്രീകരിയ്ക്കാൻ ഞാൻ വളരെ കുറച്ച വരകളേ ഉപയോഗിച്ചിട്ടുള്ളു. എന്തുകൊണ്ടു്? അലകളെ ചിത്രീകരിയ്ക്കാൻ ധാരാളം വരകൾ ഉപയോഗിച്ചാൽ കപ്പലും വഞ്ചിയും തീരെ ദൃശ്യമായിരിയ്ക്കുകയില്ല. ഇതുതന്നെയാണ് ചിത്രരചനയിലെ ഒരു വിധി. ഈ രീതിയിൽ ചെറിയ ചെറിയ കാര്യങ്ങൾകൊണ്ടു് വലിയ കാര്യങ്ങൾ ഉളവാക്കാം.

ഈ പാഠത്തിൽ മറെറാരു പ്രധാന കാര്യംകൂടി മനസ്സിലാക്കേണ്ടതുണ്ടു്. കഴിഞ്ഞ പാഠത്തിൽ ചക്രവാളരേഖ, കടൽക്കരയിൽ നില്ക്കുന്ന മനുഷ്യൻെറ കണ്ണിനുനേരെയായിരുന്നു. എന്നാൽ ഇവിടെ അങ്ങനെയല്ല. ഇതു് അയാളുടെ തലയ്ക്കുമുകളിലാണ്. എന്തുകൊണ്ടു്? ഈ മനുഷ്യൻ ഉയരം കുറഞ്ഞവനാണ്. ചക്രവാളരേഖയെ കണ്ണുകൾക്കു നേരെ വരത്തക്കവണ്ണം ഈ മനുഷ്യനെ വരയ്ക്കുന്നു എന്നു വിചാരിയ്ക്കുക. അപ്പോൾ അയാളുടെ നീളം ഇതിനെക്കാൾ കൂടുതലായിരിയ്ക്കും.

ചിത്രം 4 തിരമാലകളിലകപ്പെട്ട ഒരു വഞ്ചിയുടേതാണ്. അതിനകത്തുള്ള മനുഷ്യൻ ഭയന്നു വിറയ്ക്കുന്നു. കഴിഞ്ഞ ചിത്രത്തിലെപ്പോലെ ദൂരെനിന്നുള്ള ദൃശ്യത്തിൽ ഇതു വരച്ചാൽ യാതൊന്നും ദൃശ്യമായിരിയ്ക്കുകയില്ല. ഇവിടെ അലകളെ വലുതാക്കി വരച്ചു് വഞ്ചിയേയും സമീപത്തായി ചിത്രീകരിച്ചിരിയ്ക്കുന്നു. ഇതുകൊണ്ടാണ് ആ മനുഷ്യൻെറ മുഖത്തെ ഭാവങ്ങളെ വ്യക്തമായി ചിത്രീകരിയ്ക്കാൻ കഴിഞ്ഞതു്.

ചിത്രം 5-ൽ ഒരു മരം കാണിച്ചിരിയ്ക്കുന്നു. ചെറിയ ചെടികൾ അതിനു ചുവട്ടിൽ കാണാം. ഇലകളും തടിയും ചിത്രീകരിയ്ക്കാനുപയോഗിച്ചിരിയ്ക്കുന്ന വരകളെ ശ്രദ്ധിയ്ക്കുക. അവിടവിടെ ഇലകൾക്കിടയിൽ കാണുന്ന കറുത്ത പാടുകൾ ഇടതൂർന്ന ഇലകളെ കാണിയ്ക്കുന്നു. തെങ്ങു് വരയ്ക്കാൻ ഉപയോഗിച്ചിരിയ്ക്കുന്ന പലതരം വരകളേയും മനസ്സിലാക്കുക.

ചിത്രം 6-ൽ ഒരു പഴയ ഓടിട്ട വീടു് കാണാം, ഓടുകളെ ചിത്രീകരിയ്ക്കുന്നതു് നോക്കുക. പലയിടങ്ങളിലും കുമ്മായം ഇടിഞ്ഞു് ചുവരിനുള്ളിലെ കല്ലുകൾ വെളിയിൽ കാണാം. നിങ്ങൾ കാണുന്ന വീടുകളുടെയെല്ലാം സ്കെച്ചുകൾ വരച്ചു് പരിശീലിച്ചാൽ അതു് പ്രയോജനപ്രദമായിരിയ്ക്കും.

ചിത്രം 7-ൽ ഒരാൾ വളരെ വേഗം കാറോടിയ്ക്കുന്നു. കാറിൻെറ വേഗതയെ കാണിയ്ക്കാൻ ഉപയോഗിച്ചിരിയ്ക്കുന്ന വരകൾ ശ്രദ്ധിയ്ക്കുക. കാറോടിയ്ക്കുന്ന ആളിൻെറ തലമുടിയും തോളിലെ തുണിയും പിന്നോട്ടു് പറക്കുന്നു. ചക്രങ്ങൾ രണ്ടും അതിവേഗം കറങ്ങുക മാത്രമല്ല തറയിൽ നിന്നല്പം ഉയരത്തിലുമാണ്. "മദ്രാസ് — 16 മൈൽ" എന്നെഴുതിയ ഒരു ബോർഡ് ചിത്രത്തിൽ കാണുന്നതു് അതിനെ കൂടുതൽ സ്വാഭാവികമാക്കുന്നു.

അടുത്ത പാഠത്തിലും കുറേക്കൂടി ചിത്രങ്ങൾ കൊടുത്തു് ചിത്രരചനയുടെ സാങ്കേതികവശങ്ങളെപ്പററി കൂടുതൽ പ്രതിപാദിയ്ക്കാം. ഈ രണ്ടു പാഠങ്ങളിലേയ്ക്കു് വേണ്ടുന്ന ചോദ്യങ്ങൾ അതിനുശേഷം കൊടുക്കാം.

# പാഠം 33

## ചിത്രരചനാവിധികൾ : കുറേക്കൂടി

ഇതു് മുൻപാഠത്തിന്റെ തുടർച്ച മാത്രമാണ്. കഴിഞ്ഞ പാഠത്തിൽ ഞാൻ ചില ചിത്രങ്ങൾ വരച്ച് അതിന്റെ രീതിയും നിങ്ങൾക്ക് വിവരിച്ചുതന്നു. ഈ പാഠത്തിൽ ഞാൻ കുറേകൂടി പുതിയ രീതികൾ പറഞ്ഞുതരാം. ഇവയെ വരച്ച് പഠിച്ചുവയ്ക്കുക മാത്രമല്ല ഇവയിലെ തത്വങ്ങളെയും നിങ്ങൾ എപ്പോഴും മനസ്സിൽ ഉറപ്പിച്ചിരിയ്ക്കണം. മുമ്പ് പറഞ്ഞതുപോലെ ആവശ്യമെന്നുതോന്നുന്ന ചിത്രങ്ങളെയെല്ലാം നിങ്ങളുടെ മോർഗിൽ ശേഖരിച്ചു വയ്ക്കുക.

അടുത്ത പേജ് നോക്കുക. ആദ്യചിത്രം ഒരു സിനിമാകൊട്ടകയുടെ അകവശമാണ്. അവിടെയിരിയ്ക്കുന്ന പലരും പടം കണ്ട് ആസ്വദിയ്ക്കുകയാണ്. ചിത്രം ഓടുന്നതു് വെള്ളിത്തിരയിൽ കാണാം. ഇതു് ഘനം കുറഞ്ഞ വരകൾകൊണ്ടു് ചിത്രീകരിച്ചിരിയ്ക്കുന്നതു് നോക്കുക. തിരശ്ശീലയിൽ ആവശ്യത്തിനു വെളിച്ചവും ആളുകൾ ഇരിയ്ക്കുന്നിടത്തു് വേണ്ടിടത്തോളം ഇരുട്ടും കൊടുക്കാൻവേണ്ടി മെലിഞ്ഞ ചെറിയ വരകൾ ഉപയോഗപ്പെടുത്തിയിരിയ്ക്കുന്നു. ഇതിനെ അവലംബിച്ച് നിങ്ങൾക്കും സിനിമാശാലയുടെ ഉൾഭാഗം വരയ്ക്കാം.

ചിത്രം 2-ൽ ഒരു മഴയുടെ കാഴ്ചയാണ്. അതിശക്തിയായ മഴയാണ്. രണ്ടു പേർ ഒരു മരത്തിനടിയിൽ അഭയം തേടിയിരിയ്ക്കുന്നു. അവർക്കു ചുററും കെട്ടിനില്ക്കുന്ന വെള്ളം മെലിഞ്ഞ വരകൾകൊണ്ടു് ചിത്രീകരിച്ചിരിയ്ക്കുന്നു. ഇതിനു പുറകിലുള്ള മരങ്ങൾ കാററിൽ ആടുന്നു.

ചിത്രം 3 ഒരു രാത്രിയാണ്. കറുത്ത ആകാശത്തിൽ നക്ഷത്രങ്ങളും ചന്ദ്രക്കലയും തിളങ്ങുന്നു. ആ ദമ്പതികൾ ഈ ദൃശ്യം ആസ്വദിയ്ക്കുകയാണ്. ഇരുണ്ട രാത്രിയിൽ കാണപ്പെടുന്നതുപോലെ അവരുടെ മുഖങ്ങളും അവയവങ്ങളും ചിത്രീകരിച്ചിരിയ്ക്കുന്നതു് ശ്രദ്ധിയ്ക്കുക. വരകൾ മാത്രം ഉപയോഗിച്ച് രാത്രിയെ ചിത്രീകരിയ്ക്കുക അത്ര എളുപ്പമല്ല. എന്നാൽ അല്പം ശ്രമപ്പെട്ടാൽ ചിത്രം പരിപൂർണ്ണവും ആകർഷകവുമായിരിയ്ക്കും.

ചിത്രം 4-ൽ ഒരു മലഞ്ചരുവ് കാണിച്ചിരിക്കുന്നു. വ്യക്തമായ നടപ്പാതയും അതിൽക്കൂടി നടക്കുന്ന ഏകാകിയായ യാത്രക്കാരനും ഈ ചിത്രത്തിന്റെ ഭംഗി കൂട്ടുന്നു. മലയേയും പാറക്കെട്ടുകളേയും ചിത്രീകരിയ്ക്കുന്ന വരകൾ പ്രത്യേകം ശ്രദ്ധിയ്ക്കുക.

ചിത്രം 5 ഒരു ഗ്രാമപ്രദേശമാണ്. ഒരു വലിയ മരം വഴിയരുകിൽ നില്ക്കുന്നു. അങ്ങിങ്ങായി കൊച്ചു വീടുകളും കാണാം. ഇതിന്റെ പുരോഭാഗത്തു് അകലെയായി ചെറിയ കുന്നുകൾ ഉണ്ടു്. മാവിന്റെ ഇലയും കുടിലുകളുടെ മേൽക്കൂരകളും വരച്ചിരിയ്ക്കുന്നതു് നോക്കുക. നിങ്ങൾ സാധാരണ നടക്കാനിറങ്ങുമ്പോൾ കാണുന്ന കാഴ്ചകളെയെല്ലാം സ്കെച്ചു ചെയ്തു പഠിച്ചാൽ ക്രമേണ പ്രകൃതി ദൃശ്യങ്ങൾ വരയ്ക്കാനുള്ള കഴിവ് നിങ്ങൾക്ക് ഉണ്ടാകും.

ഈ ആവശ്യത്തിലേക്കായി ഒരു ഇടത്തരം നോട്ടുബുക്ക് എപ്പോഴും കരുതിവയ്ക്കുക. വൈകുന്നേരം നടക്കാനിറങ്ങുമ്പോൾ ഈ ബുക്കും ഒരു പെൻസിലുംകൂടി കൈയ്യിലെടുക്കുക. നിങ്ങളെ ആകർഷിയ്ക്കുന്ന കാഴ്ചകളും പ്രകൃതി ദൃശ്യങ്ങളും ഉടനടൻ ബുക്കിൽ വരച്ചുവെയ്ക്കുക. ഒരു വസ്തുവിനെ കണ്ടു് അതിനെ ചിത്രീകരിയ്ക്കുന്നതു കൊണ്ടുണ്ടാവുന്ന സന്തോഷം മറെറാന്നുകൊണ്ടും ഉണ്ടാവുകയില്ല. കാരണം ഒന്നാമതു് അധികം തെററുകൾ വരാൻ തരമില്ലെന്നുള്ളതാണ്. കൂടാതെ കൂടുതൽ സ്വാഭാവികതയും ഉണ്ടായിരിയ്ക്കും.

എല്ലാവർക്കും ഇത്തരമൊരു സായാഹ്നസവാരി സാദ്ധ്യമായി എന്നു് വരില്ല. അഥവാ സാദ്ധ്യമായാൽതന്നെ ചിത്രരചനയ്ക്ക് അനുയോജ്യമായ ചുററുപാടുകൾ കണ്ടില്ലെന്നു വരും. കടൽക്കരയിൽ ഇരുന്നു ചിത്രം വരയ്ക്കാൻ തുടങ്ങിയാൽ ഒരുപക്ഷെ ആളുകൾ കാണാൻകൂടും. വരുന്നവർ അവരവരുടെ അഭിപ്രായങ്ങൾ പറയാൻ തുടങ്ങും. പിന്നെങ്ങനെ ചിത്രരചന തുടരാൻ നിങ്ങൾക്ക് സാധിയ്ക്കും ?

ഒരിയ്ക്കൽ ഒരു ചിത്രകാരനായ സ്നേഹിതനുമായി ഞാൻ മദ്രാസിലെ ഒരു ക്ഷേത്രത്തിൽ വൈകുന്നേരം പോയി. ഞങ്ങൾ അകത്തെ മുററത്തു് ഇരുന്നു വരയ്ക്കാൻ തുടങ്ങി. ഒരു കൂട്ടം ആളുകൾ തടിച്ചുകൂടിയതിനാൽ ഞങ്ങളുടെ ശ്രമം ഉപേക്ഷിയ്ക്കേണ്ടിവന്നു.

അതുകൊണ്ടാണ് ആധുനിക കലാകാരന്മാർ മോർഗ് രീതിയിൽ ചിത്രങ്ങളെ ശേഖരിയ്ക്കുന്നതു്. ഈ ശേഖരം യഥാർത്ഥത്തിൽ ഒരു ചിത്രകാരന്റെ ഉററ ചങ്ങാതിയാണ്. ഇവയെ നോക്കി വരയ്ക്കുകയും എളുപ്പമാണ്.

ചിത്രം 6 നഗരത്തിലെ ഒരു തെരുവീഥിയാണ്. ഒരാൾ ബസ് സ്റ്റോപ്പിൽ കാത്തുനില്ക്കുന്നു. അയാൾക്കു് പുറകിൽ പല വലിയ കെട്ടിടങ്ങളും ഉണ്ടു്. അകലത്തായി നടക്കുന്ന ആളുകളെ ശ്രദ്ധിയ്ക്കുക.

ചിത്രരചനാ പാഠത്തിന്റെ തുടക്കത്തിൽ (പാഠം 2) ഞാൻ വരകളെപ്പററിയും അവ വരയ്ക്കുന്ന വിധങ്ങളെപ്പററിയും പറഞ്ഞല്ലോ. ഈ പാഠത്തിൽ ഇതു് ധാരാളമായി ഉപയോഗിയ്ക്കപ്പെട്ടിരിയ്ക്കുന്നു. വരകൾ ശരിയായി വരയ്ക്കാൻ അഭ്യസിച്ചിട്ടുള്ള വിദ്യാർത്ഥികൾക്ക് ഈ പാഠം അത്ര ശ്രമകരമായിരിയ്ക്കുകയില്ല.

**ചോദ്യം: നിങ്ങളുടെ സ്ഥലത്തുള്ള ഒരു കുളം വരയ്ക്കുക. സാധാരണമോ കല്പടവുകൾ കെട്ടിയതോ ആയ വശങ്ങൾ വരയ്ക്കാം. ഒരാൾ കുളത്തിൽ കുളിയ്ക്കുന്നു. മറെറാരാൾ നടന്നുപോകുന്നു.**

# പാഠം 34

## മൃഗങ്ങൾ: പട്ടി, പൂച്ച, കുതിര, ആന മുതലായവ

മൃഗങ്ങൾ പലതരം ഉണ്ട്. എന്നാൽ ഈ പാഠത്തിലേയ്ക്കായി രണ്ട് വളർത്തുമൃഗങ്ങളേയും രണ്ട് കാട്ടുമൃഗങ്ങളേയും ഞാൻ വരച്ചിരിക്കുന്നു.

ഈ ചിത്രങ്ങളെ വരച്ചിരിക്കുന്ന വിധം മനസ്സിലാക്കുകയും ഇതിലെ തത്വം നിങ്ങൾ സ്വീകരിക്കുകയും ചെയ്താൽ ഏതു് മൃഗത്തെ വരയ്ക്കാനും നിങ്ങൾക്ക് കഴിയും.

മനുഷ്യരൂപങ്ങളെപ്പോലെ മൃഗങ്ങളെ വരയ്ക്കാൻ വിഷമമില്ലതന്നെ. മനുഷ്യരെ വരയ്ക്കാൻ കഴിവുള്ള ചിത്രകാരന്മാർക്ക് മൃഗങ്ങളെ വരയ്ക്കാനും എളുപ്പം സാധിക്കും. ഇതിന് യാതൊരു പ്രത്യേക വിധികളും ഇല്ല. ഞാൻ മുമ്പ് പഠിപ്പിച്ചവയെല്ലാം അല്പം ബുദ്ധിപൂർവ്വം കൈകാര്യം ചെയ്യണമെന്നു മാത്രം.

ഒരു വൃത്തം വരച്ച് അതിനകത്ത് മനുഷ്യശിരസ്സ് സ്കെച്ച് ചെയ്യണമെന്ന് ഞാൻ പഠിപ്പിച്ചു. അതേ വൃത്തവും അതേ സ്കെലിട്ടൺ വരകളും തന്നെയാണ് വളർത്തുമൃഗങ്ങളേയും കാട്ടുമൃഗങ്ങളേയും വരയ്ക്കാനും നിങ്ങൾക്ക് മാർഗ്ഗദർശനം ചെയ്യുന്നതു്.

അടുത്ത പേജിൽ നോക്കുക. ആദ്യ ചിത്രം ഒരു പട്ടിയുടേതാണ്. തലയ്ക്ക് ഒരു വൃത്തവും ശരീരത്തിന് രണ്ട് വൃത്തങ്ങളും വരച്ചിരിക്കുന്നു. അതായതു് ഈ മൂന്ന് വൃത്തങ്ങളാണ് ഒരു നായുടെ ചിത്രീകരണത്തിന്റെ പ്രാരംഭം. തലയിൽനിന്ന് ആരംഭിക്കുന്ന സ്കെലിട്ടൻ വര ശരീരത്തിൽകൂടി കടന്നുവരുന്നു. മുൻകാലുകളും പിൻകാലുകളും വരയിൽനിന്ന് എങ്ങനെ ഉത്ഭവിക്കുന്നു എന്ന് നോക്കുക. ഞാൻ മുമ്പ് പറഞ്ഞതുപോലെ ഈ ചിത്രവും ആദ്യം പെൻസിൽകൊണ്ടാണ് വരയ്ക്കേണ്ടതു്.

ചിത്രം 2 പൂർണ്ണമാണ്. വേണ്ട വരകളെല്ലാം മഷിയിട്ടതിനുശേഷമേ മററു വരകൾ റബ്ബർകൊണ്ട് മായ്ക്കാവൂ. ഇപ്പോൾ നിങ്ങൾക്ക് ഒരു സംശയം ഉണ്ടായേക്കാം, "പട്ടിയെ ചിത്രീകരിക്കാൻ പഠിപ്പിച്ചതു് ശരിതന്നെ. എന്നാൽ ഇതേ രീതിയിൽ തന്നെ ഒരു കുറുനരിയേയും വരയ്ക്കാൻ സാധിക്കുമോ? കഴിയും. എന്നാൽ ഒരു കുറുനരി എങ്ങനെയിരിക്കുന്നു എന്ന് നിങ്ങൾ ആദ്യം അറിഞ്ഞിരിക്കണം. എന്തെന്നാൽ കുറുനരി എങ്ങനെയിരിക്കുമെന്നറിയാതെ വരയ്ക്കാൻ എങ്ങനെ കഴിയും? ഒന്നുകിൽ മൃഗശാലയിൽ പോയി ഒരു കുറുനരിയെ നേരിൽ കണ്ടിട്ടു വരിക. അല്ലെങ്കിൽ മോർഗിൽനിന്ന് ഒരു പടം എടുത്തു നോക്കുക. അതിനുശേഷം നിങ്ങൾ സ്കെച്ചുചെയ്യാൻ തുടങ്ങുക. ഇത്രയും പറഞ്ഞതിൽനിന്ന് ഏതു മൃഗത്തെ വരയ്ക്കാനും ഉള്ള അടിസ്ഥാനപരമായ അറിവ് നിങ്ങൾക്ക് ഈ പാഠത്തിൽനിന്ന് ലഭിക്കുന്നു എന്നതു് സ്പഷ്ടമാണല്ലോ.

ചിത്രം 3 മറെറാരു വീട്ടുമൃഗത്തിന്റേതാണ്—പൂച്ച. ഇതിനും ആദ്യം 3 വൃത്തങ്ങൾ ആണ് വരയ്ക്കേണ്ടതു്. പൂച്ച ചിത്രത്തിൽ ഇരിക്കുകയാണ്. ഇതിനു വേണ്ട സ്കെലിട്ടൺ വരകൾ മനസ്സിലാക്കുക. നാലാം ചിത്രം പൂർണ്ണമാണ്.

ഈ ചിത്രങ്ങളിലെല്ലാം മൃഗങ്ങളുടെ മുഖഭാഗം ഹാസ്യരസപ്രധാനമാണ്. ഇതു് പ്രത്യേകം ശ്രദ്ധാർഹമാണ്.

ചിത്രം 5 ഒരു കുതിരയാണ്. ഈ സ്കെച്ചിൽ അല്പവ്യത്യാസം ഉണ്ട്. തലയുടെ ഭാഗത്ത് രണ്ട് വൃത്തങ്ങൾ ഉണ്ട്. ഇവയ്ക്ക് നല്ല വൃത്താകൃതിയും ഇല്ല. ശരീരത്തിന് ഒരു വൃത്തമേ ഉള്ളു. ഇതു് ഒരു ദീർഘവൃത്തവുമാണ്. പല രീതിയിലുള്ള വൃത്തങ്ങൾ ആവശ്യാനുസരണം വരയ്ക്കുക എന്നതു് നമ്മുടെ കൈയ്യിലാണ് ഇരിക്കുന്നതു്. കുതിരയുടെ ശരീരത്തിൽകൂടി പോകുന്ന സ്കെലിട്ടൺ വരകളെ ശ്രദ്ധിക്കുക. ചിത്രം 6-ൽ ഇതു് പൂർത്തിയാക്കിയിരിക്കുന്നു.

ചിത്രം 7-ൽ ഒരു ആനയാണ്. തലയ്ക്കും ശരീരത്തിനും ഓരോ വൃത്തങ്ങൾ മാത്രം. ഇങ്ങനെ രണ്ട് വൃത്തങ്ങളിലായി ആനയുടെ രൂപം വരച്ചിരിക്കുന്നു. അടുത്ത ചിത്രത്തിൽ രൂപം പൂർത്തിയാക്കിയിരിക്കുന്നു. ശരീരത്തിന്റേയും കാലുകളുടേയും ഘടന പ്രത്യേകം ശ്രദ്ധിച്ചിരിക്കണം. കൂടാതെ ഇതിനൊരു പ്രത്യേക അവയവംകൂടിയുണ്ട്—തുമ്പിക്കൈ. ഇതു് മറെറാരു മൃഗത്തിലും കാണുന്നില്ല.

ചിത്രം 9, 10, 11, 12 ഇവയിലും ഇതേ രീതിയിലുള്ള ചിത്രങ്ങൾ തന്നെയാണ്. ഈ പക്ഷികളേയും നിങ്ങൾ വരച്ചു പഠിക്കുക.

താറാവിന്റെ ചിത്രത്തിന് 3 വൃത്തങ്ങൾ വേണം വരയ്ക്കാൻ. ഇതിന് സ്കെലിട്ടൺ വരകൾ ഉണ്ട്. ചിത്രം 11-ലെ കാക്കയും ഇതേ രീതിയാണ്. എന്നാൽ ഈ ചിത്രം 2 വൃത്തങ്ങളിൽ അടങ്ങി നില്ക്കുന്നു. വൃത്തങ്ങൾ വരച്ചിരിക്കുന്നതും ചിത്രം പൂർത്തിയാക്കിയിരിക്കുന്നതും നോക്കി മനസ്സിലാക്കുക. ഈ രീതിയിൽ ഏതു് പക്ഷിയുടെ ചിത്രവും വരയ്ക്കാൻ നിങ്ങൾക്ക് കഴിയും.

**ചോദ്യം: നാമെല്ലാം കണ്ടിട്ടുള്ള ഒരു വളർത്തുമൃഗമാണ് പശു. ഞാൻ ഇതിന്റെ ചിത്രം വരച്ചിട്ടില്ല. എന്തുകൊണ്ടെന്നറിയാമോ? കാരണം നിങ്ങൾ തന്നെ അതു് വരച്ച് എനിക്കയച്ചു തരണമെന്നുതന്നെ.**

# പാഠം 35

## മൃഗങ്ങളെ വേഷം കെട്ടിയ്ക്കുക

ഇതു് ഹാസ്യരസം നിറഞ്ഞ ഒരു പാഠമാണ്. മനുഷ്യരെ ചിരിപ്പിയ്ക്കാൻ തക്ക ചിത്രങ്ങൾ വരയ്ക്കാൻ നിങ്ങളെ അഭ്യസിപ്പിയ്ക്കുക എന്നതാണ് എൻെറ ലക്ഷ്യം.

മൃഗങ്ങളേയും പക്ഷികളേയും മനുഷ്യരെപ്പോലെ വേഷംകെട്ടിച്ചാൽ ആരാണ് ചിരിയ്ക്കാത്തതു്? ആധുനിക ലോകത്തിൽ ഈമാതിരി ചിത്രങ്ങൾക്ക് നല്ല മതിപ്പാണ്. പാശ്ചാത്യരാജ്യങ്ങളിൽ പ്രത്യേകിച്ച് അമേരിക്കയിൽ, പ്രതിമാസം ഇത്തരം ചിത്രങ്ങളോടുകൂടി പുറപ്പെടുന്ന മാസികകൾക്ക് കണക്കില്ല. ആ രാജ്യത്ത് മാത്രമല്ല, ലോകത്തിൽ എല്ലായിടത്തും ഇവ വില്ക്കപ്പെടുന്നു. പ്രസിദ്ധ ഹാസ്യചിത്രകാരനായ വാൾട്ട് ഡിസ്നിയുടെ പക്ഷിമൃഗാദികളെ ഇഷ്ട പ്പെടാത്ത ഒററ വ്യക്തിപോലും കാണുമെന്ന് തോന്നുന്നില്ല. ഇവ ഹാസ്യ ചലചിത്രങ്ങൾ വഴിയായി സിനിമാ മണ്ഡല ത്തിലും കടന്നിട്ടുണ്ട്.

ഈ ചിത്രങ്ങളെ ഏററവും കൂടുതൽ ഇഷ്ടപ്പെടുന്നതു് കുട്ടികളാണ്. അതുകൊണ്ടു് ഈ ചിത്രീകരണങ്ങളിൽ നൈപുണ്യമുള്ള ചിത്രകാരനു് ബാലമാസികാലോകത്തു് നല്ല ബഹുമതി കിട്ടുന്നു. അനുവാചകരിൽ ഏറിയ പങ്കം പക്ഷിമൃഗാദികൾ നായികാനായകന്മാരായുള്ള തുടർച്ചിത്രങ്ങൾ ഇഷ്ടപ്പെടുന്നു. ഇതു് എൻെറ അനുഭവത്തിൽനിന്നും നിരീക്ഷണത്തിൽനിന്നും പറയുന്നതാണ്. ഇവയെ വെറും പട്ടിയും പൂച്ചയും എന്നു കരുതി തള്ളിക്കളയേണ്ടാ. "മിക്കിമൗസ്" എന്ന ഒരു എലിയും "ഡൊനാൾഡ് ഡക്ക്" എന്ന ഒരു താറാവും വാൾട്ട് ഡിസ്നിക്ക് കോടിക്കണക്കിൽ പണം ഉണ്ടാക്കിക്കൊടുത്തു.

അതായതു് നിങ്ങൾ വരയ്ക്കുന്ന വിവിധ ചിത്രങ്ങളിൽ ഒന്നും താഴ്ന്നവയെന്നു് തള്ളിക്കളയാവുന്നവയല്ല. ഓരോ നിലയിൽ എല്ലാം ഉയർന്നവ തന്നെ. ഹാസ്യരസപ്രധാനമോ, അത്യാകർഷകമോ, അഥവാ വെറും കത്തിവരച്ചവയോ ആവട്ടെ, ഇവയെ വരച്ചിരിയ്ക്കുന്നതു് ശരിയായ രീതിയിലാണെങ്കിൽ, നിങ്ങളുടെ വരവ് കൂടുകയും ഒരിയ്ക്കലും വററാതെ നിലനില്ക്കുകയും ചെയ്യും.

അടുത്ത പേജിലെ ചിത്രങ്ങളിലേയ്ക്കു് കടക്കാം. ചിത്രം 1 ഒരു ആനവാദ്ധ്യാരാണ്. ഒരു അദ്ധ്യാപകൻ ആനയെ പോലിരുന്നാൽതന്നെ വളരെ രസകരമായിരിയ്ക്കും. എന്നാൽ ഒരു ആനതന്നെ ആദ്ധ്യാപകൻ ആകുകയാണെങ്കിൽ അതെത്ര സരസമായിരിയ്ക്കുമെന്ന് ഊഹിച്ചുനോക്കൂ. പുറമെ, ഇതു് ഒരു വെറും അദ്ധ്യാപകനല്ല, ഒരു കോളേജ് പ്രൊഫ സറാണ്. അവൻെറ വേഷവും, കണ്ണട ധരിച്ചിരിയ്ക്കുന്ന രീതിയും നോക്കുക. അവൻ വരച്ച ചിത്രം ബോർഡിൽ കാണാം.

ബോർഡിൽ കാണുന്നതു് ഒരു ബുൾഡോഗ് ആണ്. ഇവൻ ആളു് അല്പം പിശകാണ്. അതേ! ഒരു റൗഡിതന്നെ. ഈ ബുൾഡോഗ്റൗഡിയുടെ വേഷം നോക്കുക.

അടുത്തതു് താറാവ് വിദ്യാർത്ഥിയാണ്. ഇവൻ ബുൾഡോഗ് റൗഡിയുടെ ചിത്രം വരയ്ക്കുകയാണ്. ഈ ചിത്ര ങ്ങൾ വാസ്തവത്തിൽ സരസവും നിങ്ങളെ ചിരിപ്പിയ്ക്കുന്നതുമല്ലേ? ഇതുപോലെ നിങ്ങളുടെ ഭാവനയെ സ്വതന്ത്രമായി വ്യാപരിയ്ക്കാൻ അനുവദിച്ചാൽ ആകർഷകമായ ചിത്രങ്ങൾ വരയ്ക്കാൻ സാധിയ്ക്കും.

ചിത്രം 2 ഒരു കഴുതയാണ്. വിഴുപ്പു ചുമക്കുന്ന കഴുതയും നവീനവസ്ത്രങ്ങൾ അണിഞ്ഞു ചൊടിയുള്ളവനായിരിക്കാൻ സാധിയ്ക്കും. വിഢിത്തവും മഠയത്തരവും ചിത്രീകരിയ്ക്കാൻ സാധാരണ ചിത്രകാരന്മാർ കഴുതയെ ആണ് ഉപയോഗിയ്ക്കുന്നതു്.

അടുത്ത ചിത്രം ഒരു കുറുനരിപ്പെണ്ണിൻെറതാണ്. ഇവൾ ഒരു ഭരതനാട്യം നൃത്തം ചെയ്താൽ കാണാൻ വളരെ യാളുകൾ തടിച്ചുകൂടും. ഇവളെ വസ്ത്രങ്ങൾ അണിയിച്ചിരിയ്ക്കുന്നതു് നോക്കുക.

ചിത്രം 4-ൽ ശ്രീമാൻ പന്നി നിങ്ങളെ ഉററുനോക്കുന്നു. അവൻെറ മുഖഭാവത്തിൽനിന്നും മുമ്പിലിരിയ്ക്കുന്ന പിഞ്ഞാണങ്ങളുടെ എണ്ണത്തിൽനിന്നും ഇവൻെറ കഴിവ് നമുക്കു മനസ്സിലാക്കാം.

ചിത്രം 5-ൽ രണ്ടു് നായ്കൾ ഒരു മേശയ്ക്കരികിൽ ഇരിയ്ക്കുന്നു. നമ്മോടു കൂടുതൽ അടുത്തിരിയ്ക്കുന്ന മാന്യൻ വളരെ ഗൗരവക്കാരനും സന്തുഷ്ടനുമാണ്. എന്നാൽ മറേറ മാന്യൻ വിരസനും വിഷാദനുമാണ്. ഇതിൽനിന്നു തന്നെ ഹോട്ടൽ ബിൽ ആരാണ് കൊടുക്കാൻപോകുന്നതെന്ന് നമുക്ക് മനസ്സിലാക്കാം.

ചിത്രം 6-ൽ ഒരു സുന്ദരനായ പൂവൻകോഴിയെ കാണാം. ഇവൻ നന്നായി വസ്ത്രധാരണം ചെയ്യുവനും ഗർവ്വിയുമാണ്.

**ചോദ്യം: സൂട്ടു ധരിച്ചു നില്ക്കുന്ന ഒരു പട്ടിയെ വരയ്ക്കുക. കൈയ്യിൽ ഒരു വാക്കിങ്ങ് സ്റ്റിക്കും.**

# പാഠം 36

## ഓരോ രാഷ്ട്രത്തേയും പ്രതിനിധീകരിക്കുന്ന മനുഷ്യരൂപങ്ങൾ

രാഷ്ട്രീയ ഹാസ്യചിത്രങ്ങൾ വരയ്ക്കാനാശിക്കുന്ന ചിത്രകാരന്മാർക്ക് ഈ പാഠം വളരെ ഉപയോഗപ്രദമായിരിക്കും. ചില സമയങ്ങളിൽ മററു ചിത്രകാരന്മാർക്കും ഇതു് പ്രയോജനപ്രദമായിരിക്കും. ഒരു രാഷ്ട്രത്തെ ചിത്രീകരിക്കണമെങ്കിൽ അവിടത്തെ സംസ്കാരത്തേയും സ്വഭാവവിശേഷങ്ങളേയും പ്രതിനിധീകരിക്കുന്ന ഒരു രൂപം ചിത്രീകരിച്ചാലേ പററൂ. അടുത്ത പേജിൽ ഇങ്ങനെയുള്ള ചില പ്രധാന രൂപങ്ങൾ ഞാൻ കൊടുത്തിരിക്കുന്നു. സാധാരണ ഇതേ ചിത്രങ്ങൾ തന്നെയാണ്, എല്ലാ ചിത്രകാരന്മാരും ഉപയോഗപ്പെടുത്തുന്നതു്. ചില ചിത്രങ്ങൾ അപരിഷ്കൃതമായിരിക്കാം. എന്നാൽ ഇക്കാരണത്തിനാൽ തങ്ങളുടെ പാരമ്പര്യ രീതികളെ കൈവെടിയാൻ ചിത്രകാരന്മാർ തയ്യാറാവുകയില്ല. ഈ രൂപങ്ങൾ തന്നെയാണ് ആ രാജ്യങ്ങളുടെ യഥാർത്ഥ സംസ്കാരത്തെ കാണിക്കുന്നതെന്ന് ഇവർ പൂർണ്ണമായി വിശ്വസിക്കുന്നു.

ഇൻഡ്യ എന്ന നാമം തന്നെ, നമ്മുടെ കൺമുമ്പിൽ നിർദ്ധനനും, നിരാലംബനുമായ കർഷകൻെറ ചിത്രം വരയ്ക്കുന്നു. ഒരു കാർഷികരാജ്യമെന്നതിനാൽ കർഷകൻെറ ചിത്രം നമുക്ക് അനുയോജ്യമായതുതന്നെ. അടുത്ത പേജിലെ ഒന്നാംചിത്രം ഇതാണ്. പാവപ്പെട്ട മനുഷ്യൻെറ വസ്ത്രങ്ങൾ ശ്രദ്ധിക്കുക.

ചിത്രം 2 ബ്രിട്ടനിലെ ഒരു സാധാരണക്കാരനാണ്. ഈ മനുഷ്യൻ സാധാരണ ജോൺ ബുൾ എന്ന പേരിൽ അറിയപ്പെടുന്നു. ബ്രിട്ടനിൽ എന്തെന്തു വ്യത്യാസങ്ങൾ വന്നാലും ജോൺ ബുൾ കലുങ്ങുകയില്ല. ബ്രിട്ടനിലെ സാധാരണക്കാരനെ കാണിക്കാൻ ലോകത്തിലെങ്ങുമുള്ള ചിത്രകാരന്മാർ ജോൺബുള്ളിനെയാണ് ചിത്രീകരിക്കുന്നതു്.

3-ാം ചിത്രത്തിലെ ഈ ശാന്താടിക്കാരൻ വലിയ ധനികനാണ്. ഈയാൾ അമേരിക്കയെ പ്രതിനിധീകരിക്കുന്നു. അമേരിക്കയിലെ സാധാരണക്കാരനെന്നല്ല അങ്കിൾ സാം എന്നാണ് ഈ മനുഷ്യൻ അറിയപ്പെടുന്നതു്. ധനികനായതു കൊണ്ടാണ് അങ്കിൾ എന്ന പദവി. രാഷ്ട്രീയ ഹാസ്യചിത്രങ്ങളിൽ സാധാരണ ഈ രൂപമാണ് ചിത്രീകരിക്കപ്പെടുന്നതു്.

ചിത്രം 4-ൽ ഒരു യുവതിയെ കാണാം. ഫ്റാൻസിനെ ചിത്രീകരിക്കാനാണ് ഇവളെ ഉപയോഗിക്കുന്നതു്. ഫ്റാൻസിലെ സുന്ദരികൾ ലോകപ്രസിദ്ധരാണ്. കൂടാതെ അവിടെ സ്ത്രീകൾക്കാണ് കൂടുതൽ അധികാരവും. ജോൻ ഓഫ് ആർക്ക് എന്ന ഒരു യുവതി സ്വാതന്ത്ര്യ സമരത്തിൽ ഏർപ്പെട്ട് കീർത്തി സമ്പാദിച്ചവളാണ്. ഇങ്ങനെ പല കാരണങ്ങളാണ് ഫ്റാൻസിനെ പ്രതിനിധീകരിക്കാൻ യുവതിയെ ചിത്രീകരിക്കുന്നതിനുള്ളതു്.

അഞ്ചാം ചിത്രം ഒരു ജപ്പാൻകാരനാണ്. കാഴ്ചയിൽതന്നെ ഇതു് അറിയാം. ഈ മനുഷ്യൻ ഉയരം കുറഞ്ഞവനും പല്ലിൻെറ കാര്യത്തിൽ പ്രസിദ്ധനുമാണ്. അതുകൊണ്ടാണ് പല്ലിനെ സുപ്രധാനമായി വരച്ച് ജപ്പാനെ ചിത്രീകരിക്കുന്നതു്.

ചിത്രം 6-ൽ ഒരു ചൈനാക്കാരനെ കാണാം. ചെറിയ കണ്ണുകൾ, പരന്ന മൂക്ക്, എലിവാലുപോലെ പിന്നിയിട്ട തലമുടി ഇവയെല്ലാം ചേർത്ത് ഇതിനെ പരിഹാസദ്യോതകമാക്കുന്നു. പന്നിവാലും അയഞ്ഞ വസ്ത്രങ്ങളും ചൈനയിൽ ഇപ്പോൾ അതിവേഗം മറഞ്ഞുകൊണ്ടിരിക്കുകയാണ്. എന്നാൽതന്നെ ഈ പഴയ രീതിയാണ് ചിത്രീകരണത്തിന് ഉത്തമമെന്ന് പറയാം.

ചിത്രം 7 ഒരു റഷ്യൻ തൊഴിലാളിയുടേതാണ്. വ്യാവസായിക പുരോഗതി അടഞ്ഞ രാഷ്ട്രങ്ങളുടെ മുമ്പന്തിയിലാണ് കമ്മ്യൂണിസ്റ്റ് റഷ്യ. അവിടെ ഒരുതരത്തിൽപെട്ട മനുഷ്യരേ ഉള്ളു—തൊഴിലാളികൾ. അതുകൊണ്ടു് തൊഴിലാളിയാണ് ആ രാഷ്ട്രത്തെ പ്രതിനിധാനം ചെയ്യുന്നതു്.

ചിത്രം 8-ൽ ഒരു അറബിയാണ്. ഈയാളുടെ വേഷം ഒരു പ്രത്യേകതരമാണ്. ഈ ചിത്രം എല്ലാ അറേബ്യൻ രാജ്യങ്ങളേയും കാണിക്കുന്നു, ഈ വേഷം ശ്രദ്ധിച്ച മനസ്സിലാക്കുക.

ചിത്രം 9-ലെ മനുഷ്യനെ വിവരിച്ചതരേണ്ടതില്ല. ഇതാണ് ആഫ്റിക്കൻ നീഗ്രോ. ഇയാളുടെ നീണ്ട തലയും, വലിയ മൂക്കും, തടിച്ച ചിറികളും എല്ലാ നീഗ്രോകളുടേയും പ്രത്യേകതയാണ്. കൂടാതെ കറുത്ത നിറവും.

ഇതേ രീതിയിൽ മററു രാജ്യങ്ങളെപ്പററിയും ചിന്തിച്ചാൽ അവയെ ചിത്രീകരിക്കാനുള്ള പുതിയ ആശയങ്ങൾ നിങ്ങൾക്ക് കിട്ടും.

**ചോദ്യം: ചിത്രം 9-ലെ നീഗ്രോയിക്ക് സൂട്ട് അണിയിച്ച് ചിത്രം വരച്ച് എനിക്കയയ്ക്കുക.**

# പാഠം 37

## ഹാസ്യാനുകരണം (Caricature) : മുഖഭാവങ്ങളെ അതിശയോക്തി കലർത്തി ചിത്രീകരിയ്ക്കുക.

ഹാസ്യാനുകരണം (caricature) ഇക്കാലത്ത് പത്രലോകത്തും പരസ്യങ്ങളിലും പരക്കെ ഉപയോഗിയ്ക്കപ്പെടുന്ന ഒരു ചിത്രരചനാരീതിയാണ്.

ചിലർക്ക് ഈ പുതിയ രീതിയെപ്പററി പല തെററിദ്ധാരണകളും ഉണ്ട്. ഇവർ വിചാരിയ്ക്കുന്നത് ഈ രീതിയിൽ വരയ്ക്കുന്ന ചിത്രങ്ങൾ അനാവശ്യമായ അതിശയോക്തികൊണ്ട് വ്യക്തികളുടെ മുഖഭാവത്തെ വൃത്തിഹീനമാക്കുന്നു എന്നാണ്. ഈ അഭിപ്രായം ശരിയല്ല.

മുഖഭാവങ്ങളെ അതിശയോക്തി കലർത്തി കാണിയ്ക്കുന്നു എന്നത് സമ്മതിയ്ക്കാം. എന്നാൽ മറെറാരു മാർഗ്ഗത്തിലും മനുഷ്യൻെറ തനിനിറം ചിത്രീകരിയ്ക്കാനാവില്ല. മുഖഭാവങ്ങളിൽ ഇതിനെ അതിശയോക്തി കലർത്തുന്നതു കൂടാതെ മനസ്സിനകത്തുള്ള വികാരങ്ങളേയും ഈ മാർഗ്ഗത്തിൽ വ്യക്തമായി വെളിപ്പെടുത്താം.

നിങ്ങളുടെ ഒരു സ്നേഹിതൻ നിങ്ങളെ കാണാൻ വരുമ്പോൾ നിങ്ങൾ ചിത്രകല അഭ്യസിയ്ക്കുന്നുണ്ടെന്നറിഞ്ഞ് "എന്നെ നോക്കി ഒരു ചിത്രം വരയ്ക്കുക" എന്ന് പറയുന്നു എന്നു വിചാരിയ്ക്കുക. അപ്പോൾ നിങ്ങൾ എന്തുചെയ്യും?

ഒരു വ്യക്തിയുടെ ഫോട്ടോഗ്രാഫ് പോലെയുള്ള ചിത്രം വരയ്ക്കാൻ കുറെ മണിക്കൂറുകൾതന്നെ വേണ്ടിവരും. എന്നാൽതന്നെ മുഖത്തെ ഭാവഭേദങ്ങൾ ഫോട്ടോഗ്രാഫിലെപ്പോലെ ഒത്തു എന്നു വരികയില്ല. അതുകാരണം ആ വ്യക്തിയുടെ ശരിയായ സ്വഭാവം ചിത്രീകരിയ്ക്കാൻ സാദ്ധ്യമാകുന്നില്ല.

കൂടാതെ തൻെറ ചിത്രം വരയ്ക്കണമെന്ന് ആവശ്യപ്പെടുന്ന വ്യക്തി, ചിത്രകാരൻ ചിത്രം മുഴമിയ്ക്കുന്നതുവരെ ക്ഷമാപൂർവ്വം ഇരുന്നുകൊടുത്തു എന്നും വരില്ല. ബോറടിച്ച് ചിത്രം പാതിയാകുന്നതിനുമുമ്പ് അയാൾ സ്ഥലം വിടും ഇത്തരുണത്തിൽ ഈ നവീനരീതി കാരിക്കേച്ചർ (ഹാസ്യാനുകരണം) ഈ വിഷമത്തെ തരണം ചെയ്യാൻ നിങ്ങളെ സഹായിയ്ക്കുന്നു. ഈ രീതിയിൽ ഏതു വ്യക്തിയുടെ മുഖവും ചില നിമിഷങ്ങൾക്കകം സ്കെച്ചുചെയ്യാൻ സാധിയ്ക്കും.

നിങ്ങളുടെ മുമ്പറഞ്ഞ സ്നേഹിതൻെറ മുഖത്തെ നോക്കുമ്പോൾ ആദ്യംതന്നെ ആ മുഖത്തിൽ ഉള്ള മുഖ്യവും പ്രത്യേകവുമായ എല്ലാ അംശങ്ങളും മനസ്സിലാക്കണം. ആരംഭത്തിൽ ഇതെല്ലാം പ്രയാസമായിതോന്നും. എന്നാൽ പരിചയത്തിൽനിന്ന് ഇതു വേഗം അഭ്യസിയ്ക്കാം, ഒരു മുഖത്തെ ഭാവങ്ങളെ അതിശയോക്തിയോടെ ചിത്രീകരിയ്ക്കുന്നതുകൊണ്ട് ആ വ്യക്തിയുടെ സ്വഭാവവിശേഷങ്ങൾ വെളിവാക്കാം. പരന്ന നെററി, നീണ്ടുവളഞ്ഞ മൂക്ക്, കഴിഞ്ഞ വായ്, ഉന്തിയ താടിയെല്ല് ഇതെല്ലാമാണ് നിങ്ങളുടെ സ്നേഹിതൻെറ വിശേഷതകളെങ്കിൽ അയാളെ കാണാൻ നിങ്ങൾ ഇഷ്ടപ്പെടുമോ?

അടുത്ത പേജിലെ ചിത്രം 1 നോക്കുക. ഇതു ആ മനുഷ്യൻെറ സ്വാഭാവികമായ രൂപമാണ്. ചിത്രം 1-Aൽ മുമ്പറഞ്ഞ പ്രത്യേകതകളെല്ലാം പൂർണ്ണമല്ലാത്ത ചില വരകൾകൊണ്ട് (rough sketch) രണ്ടു നിമിഷത്തിൽ വരച്ചിരിയ്ക്കുന്നു. 1-Bൽ സ്കെച്ച് പൂർണ്ണമായിരിയ്ക്കുന്നു. ഇതിന് 10 മിനുട്ടുകൂടി എടുത്തിട്ടില്ല. അതായതു 15 മിനിട്ടു കൊണ്ട് അയാളുടെ ചിത്രം ഞാൻ പൂർണ്ണമായി വരച്ചിരിയ്ക്കുന്നു,

ചിത്രം 1-B മനുഷ്യൻ ചിത്രം 1-ൽ കാണുന്ന ആൾ തന്നെയല്ല എന്നു പറയാൻ സാധിയ്ക്കുമോ? ഭാവങ്ങളിൽ അതിശയോക്തി കലർത്തിയിട്ടുണ്ടെന്നതു വാസ്തവം തന്നെ. അതു മാത്രമാണ് വ്യത്യാസം. ഇതിൽ നിന്ന് കൂടുതൽ പ്രയോജനമേ ഉണ്ടായിട്ടുള്ളു. വ്യക്തിയുടെ മുഖഭാവത്തെ വിശദമായി ചിത്രം 1-Bൽ വെളിപ്പെടുത്തിയിരിയ്ക്കുന്നു. നീണ്ട മൂക്കും, താടിയും, കഴിഞ്ഞ വായ് ഇവയെല്ലാം ഈ വ്യക്തിയെ നല്ലവണ്ണം ചിത്രീകരിയ്ക്കുന്നു. ഈയാൾ ഒരു മാന്യനാണ്.

ചിത്രം 2-ൽ ഒരു കണ്ണടക്കാരനെ കാണാം. അതേ ആളിൻെറ കാരിക്കേച്ചറാണ്, ചിത്രം 2-A. അയാളുടെ മുഖഭാവങ്ങളും എങ്ങനെ വ്യക്തമാക്കിയിരിയ്ക്കുന്നു എന്ന് നോക്കുക. ഈ മനുഷ്യൻ ദുഃഖിതനും ചിന്താഗ്രസ്തനുമാണ്.

ചിത്രം 3-ലെ തടിച്ച മുഖം ചിത്രം 3-Aൽ കാരിക്കേച്ചറാക്കിയിരിയ്ക്കുന്നു. ഈ മനുഷ്യൻ കുലുക്കമില്ലാത്തവനാണ്. ശരീരം മാത്രമല്ല മനസ്സുകൂടി അചഞ്ചലമായ മനഃശക്തിയെ ആ മുഖം കാണിയ്ക്കുന്നു.

ചിത്രം 4-ൽ ഉള്ള അതേ മനുഷ്യൻ ചിത്രം 4-Aലും ഇരിയ്ക്കുന്നു. ഈ മനുഷ്യൻ വളരെ ഗൗരവക്കാരനാണ്. മേൽകണ്ട കാരിക്കേച്ചറുകളിലെല്ലാം അവരവരുടെ ശരീരംകൂടി ചെറുതായി വരച്ചാൽ എത്ര രസകരമായിരിയ്ക്കുമെന്ന് ആലോചിയ്ക്കുക.

ചിത്രം 5-ലെ സ്ത്രീ നല്ലവളും, സ്വാഭിമാനിയുമാണെന്നതു വ്യക്തമല്ലേ?

ചിത്രം 6-ൽ ഒരു സാധാരണ മനുഷ്യനെ കാണാം. ഈ മുഖത്തെ അതിശയോക്തി കലർത്തി ചിത്രീകരിച്ച് ആ കാരിക്കേച്ചർ എനിയ്ക്കയച്ചുതരുക. കഴിയുമെങ്കിൽ ശരീരവും വരയ്ക്കുക. ഈ പാഠത്തിലെ ചോദ്യം ഇതാണ്.

# പാഠം 38

**ഉത്തമമായ ചിത്രങ്ങൾ:** സുന്ദരമായ പുരുഷരൂപങ്ങൾ വരയ്ക്കുന്നതു്.

പാഠം 17-ൽ ഒരു മനുഷ്യരൂപം വരയ്ക്കുന്നതെങ്ങനെയെന്നു് ഞാൻ വിവരിച്ചിട്ടുണ്ടു്. അതിൽ നാം ദിവസവും കണ്ടുവരാറുള്ള ഉയരം ഉള്ളവരേയും, ഉയരം കുറഞ്ഞവരേയും, രണ്ടിനും മദ്ധ്യത്തിലുള്ളവരേയുംപററി നാം പഠിച്ചുകഴിഞ്ഞു. ഇപ്പോൾ സൗന്ദര്യമുള്ളവരും, ശാരീരിക ദാർഢ്യമുള്ളവരുമായ വ്യക്തികളെ എങ്ങനെ വരയ്ക്കണമെന്നു് പറയാം. ഇതാണു് ഈ പാഠത്തിലെ പ്രതിപാദ്യം.

പാഠം 24 പല ചിത്രങ്ങളുടെ സഹായത്തോടെ ഒരു സ്ത്രീയുടെ ചിത്രം എങ്ങനെ ശരിയായും ആകർഷകമായും വരയ്ക്കാമെന്നു് വിശദമായി വിവരിച്ചതന്നു. ഇതിനു വേണ്ട ഒരു അളവും ഞാൻ പഠിപ്പിച്ചു. ഇതനുസരിച്ചു് ഒരു സ്ത്രീയുടെ ഉയരം ശിരസ്സിൻെറ 7½ മടങ്ങായിരിയ്ക്കണം. ശരീരസൗകമാര്യമുള്ള പുരുഷന്മാരെ വരയ്ക്കാനും ഇതേ അളവാണു് പിൻതുടരേണ്ടതു്.

അടുത്ത പേജിൽ നോക്കുക. ആദ്യചിത്രത്തിൽ ഒരു യുവാവു് ഇടുപ്പിൽ കൈകൾ ഊന്നിക്കൊണ്ടു് നിവന്നു നില്ക്കുന്നു. അയാളുടെ സമീപമുള്ള സ്കെയിലിൽനിന്നു് അയാളുടെ നീളം ശിരസ്സിൻെറ 7½ ഇരട്ടിയാണെന്നു് കാണാം.

ഇവിടെ അതിപ്രധാനമായ ഒരു കാര്യം നിങ്ങൾ മനസ്സിലാക്കണം. ഒരു സുന്ദരിയായ സ്ത്രീയുടെ ചിത്രം വരയ്ക്കുമ്പോൾ ശരീരം തടിച്ചോ മാംസപേശികൾ ദൃഢമായോ ഇരിയ്ക്കരുതു്. നേരെമറിച്ചു് മൃദുലവും കാണാൻ സുഖപ്രദവുമായിരിയ്ക്കണം. ഇതിൽനിന്നു് നേരെ വിരുദ്ധമായ തത്വമാണു് പുരുഷന്മാരെ വരയ്ക്കുമ്പോൾ സ്വീകരിയ്ക്കേണ്ടതു്. ദൃഢമായ മാംസപേശികളോടെ ചിത്രീകരിച്ചാലേ പൗരുഷം മുഴുവൻ വെളിപ്പെടുകയുള്ളു. എങ്കിലേ ചിത്രം ആകർഷകവും സുന്ദരവുമായിരിയ്ക്കുകയുള്ളു.

അടുത്ത പേജിലെ ചിത്രങ്ങളിലേയ്ക്കു് കടക്കാം. ആദ്യവരിയിലെ രണ്ടാം ചിത്രം ഒരു പാർശ്വവീക്ഷണവും മൂന്നാമത്തേതു് പിന്നിൽനിന്നുള്ള കാഴ്ചയുമാണു്. ഈ മൂന്നു ചിത്രങ്ങളിലും പൂർണ്ണവളർച്ചയെത്തിയ ഒരു മനുഷ്യൻെറ മാംസപേശികളും മററും എല്ലാ അവയവങ്ങളേയും വ്യക്തമായി കാണിയ്ക്കാൻവേണ്ടി എത്രമാത്രം യഥാർത്ഥമായി ചിത്രീകരിച്ചിരിയ്ക്കുന്നു എന്നു നോക്കുക. ഇതിനെ ഞാൻ ഒന്നുകൂടി വിവരിയ്ക്കാം. തോളിലെ മാംസപേശികളുടെ വടിവു് കൈകളിലേതുപോലെയല്ല. അതു് വ്യത്യസ്തമായിരിയ്ക്കും. വിരിഞ്ഞ മാറിലെ പേശികൾ വയററിലെ മടക്കമടക്കായവയിൽനിന്നു് വ്യത്യസ്തമാണു്. ഇതേമാതിരി തന്നെയാണു് തുട, കണങ്കാൽ, ഭുജങ്ങൾ എന്നിവിടങ്ങളിലെ പേശികളും. അതുകൊണ്ടു് പലതരം പേശികൾ കൊണ്ടു് എങ്ങനെ ശരീരം രൂപപ്പെടുത്തിയിരിയ്ക്കുന്നു എന്നതു് നല്ലവണ്ണം ശ്രദ്ധിച്ചു മനസ്സിലാക്കണം.

ആദ്യമാദ്യം ശരീരഘടനയ്ക്കു് ചേന്നവിധം പേശികളെ ചിത്രീകരിയ്ക്കുക അല്പം വിഷമകരമായി തോന്നാം. ഈ പാഠം നന്നായി പരിശീലിച്ചതിനുശേഷം ഇതു് വളരെ എളുപ്പമായിരിയ്ക്കും. കൂടാതെ ഫയൽമാന്മാർ തുടങ്ങിയവരുടെ ചിത്രങ്ങൾ വെട്ടിയെടുത്തു സൂക്ഷിച്ചു് അവയെ മോഡലാക്കി വരച്ചു പഠിയ്ക്കണം. ഇതു് ശരിയായ രീതി മനസ്സിലാക്കുന്നതിനു നിങ്ങളെ സഹായിയ്ക്കും. നിങ്ങളുടെ സ്നേഹിതരിൽ ആക്കെങ്കിലും ശരിയായ ശരീരഘടന ഉണ്ടെങ്കിൽ അവരെയും മാതൃകയാക്കി ഉപയോഗിയ്ക്കാം.

രണ്ടാം ചിത്രത്തിൽ വലതുകൈ മടക്കിപ്പിടിച്ചു് മാംസപേശികളെ ഉയത്തിക്കാട്ടിയിരിയ്ക്കുന്നു, ഉയന്ന പേശിയുടെ ചിത്രീകരണത്തിനു് ഉപയോഗിച്ചിരിയ്ക്കുന്ന ചെറിയ വരകൾ നോക്കുക. ആദ്യപാഠത്തിൽ പഠിപ്പിച്ച വരകളെ ഇവിടെ ഉപയോഗിച്ചിരിയ്ക്കുന്നതായി കാണാം. ഒരുപക്ഷേ നിങ്ങൾ അന്നു് ചിന്തിച്ചിരിയ്ക്കാം " വെറും വരകളല്ലെ, വലിയ പ്രയോജനമില്ല " എന്നാൽ അതേ വരകൾ ഇതാ ചില അത്ഭുതകൃത്യങ്ങൾ ചെയ്യുന്നു. നിങ്ങളിൽ പലരും പ്രസിദ്ധ ബ്രിട്ടീഷ് ഫലിത മാസികയായ " പഞ്ച് " കണ്ടിരിയ്ക്കും. ഇതിൽ ബർനാർഡ് പാർട്രിജ് എന്നൊരാൾ രാഷ്ട്രീയ ഹാസ്യചിത്രങ്ങൾ വരച്ചിരുന്നു. ഇദ്ദേഹം വരകൾ വരയ്ക്കുന്നതിൽ അതീവ നിപുണനായിരുന്നു. ഇദ്ദേഹത്തിൻെറ ചിത്രങ്ങളിൽ വെറും വരകളല്ലാതെ മറെറാന്നുമില്ല. എന്നാൽ ഇവ ഫോട്ടോഗ്രാഫ് പോലെയിരിയ്ക്കും. അതായതു് വരകൾ ശരിയായി അഭ്യസിച്ചാൽ ചിത്രം ഒന്നാന്തരത്തിൽ പെട്ടതുതന്നെയാകും.

ചിത്രം 3-ൽ ഒരു " സാൻഡോ " സ്പ്രിംഗ് വലിച്ചു നീട്ടുന്നു. ഇയാളുടെ ദേഹത്തിലെ മാംസപേശികൾ ഉരുണ്ടു ഉയന്നുനില്ക്കുന്നു. ഭുജങ്ങൾ. മാറു്, വയറു് എന്നിവിടങ്ങളിലെ പേശികൾ കല്ലുകൾപോലെ ദൃഢമായിരിയ്ക്കും. ചിത്രം 4-ൽ കഴുത്തിലെ പേശികളെ കാണിയ്ക്കുന്നു.

ചിത്രം 5-ലെ സാൻഡോ ഒരു സ്പ്രിംഗ് പിൻഭാഗത്തു വലിച്ചുനീട്ടി പുറകിലെ മാംസപേശികളെ കാണിയ്ക്കുന്നു. ഇവയ്ക്കു് മാറിലെ പേശികളിൽനിന്നുള്ള വ്യത്യാസം നോക്കുക.

ചിത്രം 6-ൽ ഒരു നീന്തൽ വിദഗ്ധനെ കാണാം, ഇയാളുടെ മാംസപേശികൾ വടിവൊത്തതും ആകർഷകവുമാണു്. മററു കായികാഭ്യാസികളെപ്പോലെ ഇയാൾ തടിച്ചവനും അല്ല.

**ചോദ്യം:** ഒരു ആരോഗ്യമുള്ള മനുഷ്യൻ ഇരുമ്പുണ്ടയെ കൈകൊണ്ടുയത്തി തലയ്ക്കുമീതെ പിടിച്ചിരിയ്ക്കുന്നു. ഇടതു കൈ ഇടുപ്പിൽ ഊന്നിയിരിയ്ക്കുന്നു. ഇടുപ്പുവരെ മാത്രം വരയ്ക്കുക.

# പാഠം 39

## ചിത്രീകരണം ; കഥകൾ ചിത്രീകരിയ്ക്കുന്നതെങ്ങനെ ?

ചിത്രകല അഭ്യസിയ്ക്കുമ്പോൾ അറിഞ്ഞിരിയ്ക്കേണ്ട മിക്ക കാര്യങ്ങളും കഴിഞ്ഞ 38 പാഠങ്ങളിലായി ഞാൻ നിങ്ങൾക്ക് പറഞ്ഞുതന്നു. ഈ കലയുടെ അടിസ്ഥാനതത്വങ്ങളും, ഇതിനെ നിലനിൽത്തിയ്ക്കുന്നതക്ക നിയമങ്ങളും നിങ്ങൾ ഇതിനകം പഠിച്ചുകഴിഞ്ഞു.

നിങ്ങൾ പഠിച്ചതിനെ എങ്ങനെ പ്രയോജനപ്പെടുത്താമെന്നതാണ് ഇനിമേൽ നാം നോക്കേണ്ട പ്രശ്നം. ഈ കാര്യത്തിലെ ആദ്യപാഠമാണ് ഇതു്.

ചിത്രീകരിയ്ക്കപ്പെടാത്ത കഥകൾ വായിയ്ക്കാൻ ഇക്കാലത്തു് ആരും ഇഷ്ടപ്പെടാറില്ല. ഈയ്യിടെ ചിത്രങ്ങൾ ഇല്ലാതെ വെറും എഴുത്തുകൾ കൊണ്ടുമാത്രം അവതരിപ്പിയ്ക്കപ്പെടുന്ന കഥകൾ മരുഭൂമിപോലെ വിരസമായിരിയ്ക്കുന്നു. ചിത്രത്തിൻെറ ആകർഷകത്വമാണ് വാസ്തവത്തിൽ വായനക്കാരനെ ആകാംക്ഷാഭരിതനാക്കുന്നതു്. അതുകൊണ്ടു് എല്ലാ മാസികക്കാരും ചിത്രങ്ങൾ ഇല്ലാതെ കഥകൾ പ്രസിദ്ധീകരിക്കാറില്ല. എന്നിരിക്കെ നല്ല ഒരു ചിത്രകാരനു് ജീവിതവൃത്തി ഒരു പ്രശ്നമാകുന്നില്ലെന്നു് പറയേണ്ടതില്ലല്ലോ.

പതിവായി ഇങ്ങനെയുള്ള ചിത്രങ്ങൾ വരയ്ക്കുന്ന ഒരു കൂട്ടം ബുദ്ധിമാന്മാരായ ചിത്രകാരന്മാർ ഉണ്ടു്. ഇങ്ങനെ വരുന്ന ചിത്രങ്ങൾ കറെ മുറിച്ചെടുത്തു് സൂക്ഷിച്ച് ഇവർ ഉപയോഗപ്പെടുത്തിയിരിയ്ക്കുന്ന രീതിയെ നന്നായി മനസ്സിലാക്കുക. ഓരോരുത്തർക്കും മിക്കവാറും വ്യത്യസ്തമായ രീതികൾ ഉണ്ടായിരിയ്ക്കും. സൂക്ഷ്മമായ നിരീക്ഷണത്തിൽനിന്നു് ഇവരുടെ ഓരോരുത്തരുടെ രീതിയും നിങ്ങൾക്കു് മനസ്സിലാക്കാം.

അമേരിക്കയിൽനിന്നു വരുന്ന ഇംഗ്ലീഷ് കഥാമാസികകളിൽ എല്ലാതരത്തിലും പരിപൂർണ്ണമായ ചലച്ചിത്രീകരണങ്ങളും കാണാം. ഇവയും നിങ്ങൾക്കു് പഠിയ്ക്കാം. എൻെറ ഒരു സഹചിത്രകാരൻെറ മേശപ്പുറത്തു് ഇങ്ങനെയുള്ള ധാരാളം പുസ്തകങ്ങൾ ഞാൻ കാണാറുണ്ടു്.

ആദ്യമായി കഥകളെ പൂർണ്ണമായി പഠിച്ച് തിരഞ്ഞെടുത്ത നാലെണ്ണത്തിനു് മുമ്പറഞ്ഞ ചിത്രങ്ങളെ മാതൃകകളാക്കി വരയ്ക്കുക. അതു് അതേമാതിരി പകർത്തിവെയ്ക്കരുതു്. എന്നാൽ ഒരു സഹായി ആയി മാത്രം അവയെ നിങ്ങൾ ഉപയോഗിയ്ക്കുക. ഇവയിൽ ആശയം പൂർണ്ണമായും നിങ്ങളുടെ ഭാവനയിൽനിന്നായിരിയ്ക്കണം.

ഇവയെ ഒരു പത്രാധിപരുടെ അടുത്തു കാണിച്ചാൽ നിങ്ങളുടെ കഴിവിനെ അയാൾ അതിവേഗം മനസ്സിലാക്കും. നിങ്ങളുടെ ചിത്രീകരണരീതി തൃപ്തികരമാണെങ്കിൽ നിങ്ങളുടെ പക്കൽ ഒരു കഥ തന്നു് അതിൽനിന്നു് നല്ലൊരു രംഗം തെരഞ്ഞെടുത്തു് ചിത്രീകരിയ്ക്കാൻ പറയും.

നിങ്ങളുടെ കയ്യിൽ ഒരു കഥ കിട്ടിയാൽ ആദ്യമായി അതു് ശ്രദ്ധാപൂർവ്വം വായിച്ചുമനസ്സിലാക്കുക. അപ്പോൾ ചിത്രീകരിയ്ക്കാൻ രസകരമെന്നു നിങ്ങൾക്കു തോന്നുന്ന ഭാഗങ്ങൾ പെൻസിൽകൊണ്ടു അടയാളം ഇട്ടുവയ്ക്കുക. ഇതിനുശേഷം ഒരു ഡ്രായിംഗ് പേപ്പർ എടുത്തു നിങ്ങൾ തെരഞ്ഞെടുത്ത ദൃശ്യത്തെ സ്കെച്ച് ചെയ്യുക. ഇതു് മുഴമിച്ച ഉടനെ മഷിയിടരുതു്. സ്കെച്ച് ചെയ്ത ചിത്രം പത്രാധിപരുടെ അടുത്തു കൊണ്ടുപോയി അഭിപ്രായം ആരായുക. ഏതെങ്കിലും വ്യത്യാസങ്ങൾ വരുത്തേണ്ടതുണ്ടെങ്കിൽ അതിനുശേഷം മഷിയിടുക.

അടുത്ത പേജിൽ നിങ്ങൾക്കു് മാർഗ്ഗദർശകമായി ചില ചിത്രങ്ങൾ ഞാൻ കൊടുത്തിരിയ്ക്കുന്നു. ചിത്രം 1-ൽ ഒരു ആഫീസിൽ മാനേജർ ഇരിയ്ക്കുന്നു. ഇദ്ദേഹത്തിൻെറ ഒരു ശത്രു വാതിൽപ്പടിയിൽ കൈയ്യിൽ കൈത്തോക്കുമായി വന്നു നില്ക്കുന്നു. " സൂക്ഷിയ്ക്കുക. ശബ്ദിച്ചാൻ നിൻെറ കഥ കഴിയ്ക്കും." എന്ന ഭയപ്പെടുത്തലോടെ. ഇതു് ഒരു കഥയിലെ ഒരു പ്രധാന സന്ദർഭമാണു്. ഈ ചിത്രം എങ്ങനെ വരച്ചിരിയ്ക്കുന്നു എന്നു് നോക്കുക, ആഫീസ്മുറി, പടികൾ, പുറംതിരിഞ്ഞു നില്ക്കുന്ന റൌഡി, മാനേജരുടെ മുഖത്തെ ഭാവം എന്നിവ പ്രത്യേകം ശ്രദ്ധിയ്ക്കുക.

ചിത്രം 2 ഒരു രാത്രിയാണു്. പൂർണ്ണ ചന്ദ്രൻ ഉദിച്ചു നില്ക്കുന്നു. അതിദൂരെ ഒരു ക്ഷേത്രഗോപുരവും, ചില വീടുകളും കാണാം. ഒരാൾ ക്ഷേത്രത്തിലേയ്ക്കു് നടക്കുന്നു. അടുത്തും അകലത്തുമുള്ള വൃക്ഷങ്ങളുടെ ചിത്രീകരണം ശ്രദ്ധിയ്ക്കുക.

അടുത്തതു് " നർത്തകൻ " എന്നൊരു കഥയുടെ ചിത്രമാണു്. ഇതിൻെറ ചിത്രീകരണം നോക്കുക. നർത്തനത്തിൻെറ പരദേവതയായ നടരാജൻ ആണു് ചിത്രത്തിൻെറ പിന്നണി. മുമ്പിൽ നർത്തകിയുടെ ഒരു ചെറിയ ചിത്രം കൊടുത്തിരിയ്ക്കുന്നു. മുഴവൻ കറുത്ത വർണ്ണത്തിൽ നർത്തകിയെ ചിത്രീകരിച്ചിരിയ്ക്കുന്നതിനാൽ രണ്ടു ചിത്രങ്ങളും എത്രമാത്രം വ്യക്തമാണെന്നു് നോക്കുക.

ചിത്രം 4-ഉം 5-ഉം കഥകൾക്കു് ഉചിതമായ ചിത്രീകരണങ്ങളാണു്. ചിലപ്പോൾ കഥകൾക്കു് അതിലെ പ്രധാന ആശയം ഉൾക്കൊള്ളിച്ചു് ആദ്യം ചേർത്തക്ക പേരുമാത്രം എഴുതാൻ പറയും. ഇതിൽ പേരു ചിത്രീകരിയ്ക്കുന്നതോടൊപ്പം ചില രൂപങ്ങളും ചേർത്തു് വരയ്ക്കണം.

" അവളുടെ കാമുകൻ " ( Her sweet heart ) എന്ന കഥയ്ക്കുവേണ്ടി കമിതാവിൻെറ ഹൃദയസ്ഥാനത്തു് പേരു് എഴുതി ഒരു സുന്ദരിയെ ചിത്രീകരിച്ചിരിയ്ക്കുന്നു. ചിത്രം 4 ഇതാണു്. ഇതുപോലെ " ചതി " (Suspense) എന്ന കഥയ്ക്കു വേണ്ടി വേദനിയ്ക്കുന്ന ഒരു സ്ത്രീരൂപം ചിത്രം 5-ൽ കൊടുത്തിരിയ്ക്കുന്നു, ഇതിനു താഴെ ഒരാൾ മറെറാരുത്തനെ അടിയ്ക്കാൻ നോക്കുന്ന ചിത്രം. ഇതാണു് കഥയിലെ പ്രധാന ആശയം. ഈ കഥയുടെ കഥാകൃത്തിൻെറ പേരാണു് " രഘു ". കഥാകൃത്തിൻെറ പേരു് കഥയുടെ പേരിനു അടിയിൽ കൊടുത്തിരിയ്ക്കണം. ചിത്രകാരൻ, കഥാകൃത്തിൻെറ പേരു് ചെറിയ അക്ഷരത്തിൽ താഴെ ഒരു മൂലയിലും ചിത്രീകരിയ്ക്കാം.

**ചോദ്യം : ഭർത്താവു് കസേരയിൽ ഇരിയ്ക്കുന്നു. ഭാര്യ ഒരു കപ്പ് കാപ്പിയുമായി സമീപത്തു നില്ക്കുന്നു.**

പാഠം 40

# ചിത്രീകരണം:

## തമാശകളും ഫലിതോക്തികളും ചിത്രീകരിക്കുന്നതെങ്ങിനെ?

മാസികകൾക്ക് ഫലിതോക്തികൾ ചിത്രീകരിക്കുകയെന്നത് കഥകളെക്കാൾ ഈ കാലത്തു അതിപ്രധാനമാണ്. ഒരു മാസിക കൈയ്യിൽ കിട്ടിയാൽ ആദ്യമായി എല്ലാവരും എത്ര ഫലിതോക്തികൾ ചിത്രീകരിച്ചിരിക്കുന്നുവെന്നാണ് നോക്കുക.

ഒരു വലിയ പേജിൽ ഏതെങ്കിലും ഒരു മൂലയിൽ ചെറുതായി ഒരു തമാശ ചിത്രീകരിക്കുന്നു. വായനക്കാർ അതു കണ്ടുപിടിച്ചു വായിച്ചു ചിരിച്ചു രസിക്കുന്നു. തമാശ വളരെ നല്ലതെങ്കിൽ ചിലപ്പോൾ പൊട്ടിച്ചിരിച്ചേക്കാനും മതി.

ഈ കാലത്തു ജീവിതം വളരെ കഷ്ടതരവുമാണ്. നമ്മുടെ ദൈനംദിന ജീവിതത്തിലെ സംഭവങ്ങളെയാണ് ചെറുകഥകളായി അവതരിപ്പിക്കപ്പെടുന്നതു്. ഇതിൽ കഥാകാരൻെറ ഭാവനയും അല്പം കലരുന്നുവെന്നു മാത്രം. ഈ കഥകൾ നമ്മുടെ ചുററും കാണുന്ന സംഭവങ്ങളെക്കൊണ്ടു മെനഞ്ഞെടുത്തതുകൊണ്ടു വായനക്കാരൻ വായിക്കാൻ മടിക്കുന്നു. അതിനാലാണു ഇടക്കിടെ നമ്മ സംഭവങ്ങൾ ചിത്രീകരിക്കുന്നതു്. ഈ ചിത്രങ്ങൾ വരയുന്ന ചിത്രകാരൻ സ്വയം അഭിമാനിക്കുകയും മററുള്ളവരെ സന്തോഷിപ്പിക്കുകയും ചെയ്യുന്നു.

നമ്മചിത്രങ്ങൾ വരയുക വളരെ എളുപ്പമാണെങ്കിലും ആശയ രൂപീകരണം ശ്രമകരമാണ്. ഈ പ്രയാസം കാലക്രമത്തിൽ ഇല്ലായായിത്തീരുന്നു.

ഇതിൽ കൂടുതൽ പ്രാഗത്ഭ്യം സമ്പാദിക്കാൻ വിനോദ കഥകൾ വായിക്കുക; വിനോദ ചിത്രങ്ങൾ കാണുക; വിനോദസംഭവങ്ങളിൽ സംബന്ധിക്കുക എന്നിവ ആവശ്യമാണ്. ഇവക്കെല്ലാമുപരിയായി നിങ്ങൾ എപ്പോഴും ശ്രദ്ധാലുവായിത്തന്നെ ഇരിക്കണം. വീട്ടിൽ; ഓഫീസിൽ; പട്ടണത്തിൽ; പാക്കിൽ എന്നുവേണ്ട ബസ്സിൽ സഞ്ചരിക്കുമ്പോൾ കൂടേയും എത്രയൊ നമ്മസംഭവങ്ങൾ നാം കേൾക്കുന്നു. സന്ദർഭോചിതമായി നമ്മളിൽ പലരും അത് ആസ്വദിച്ചു ചിരിച്ചുപോകുന്നു. പലപ്പോഴും അടുത്ത നിമിഷത്തിൽ തന്നെ നാമതു മറന്നുപോകുന്നു. എന്നാൽ ഇത് ഓമ്മയിൽ വെക്കാൻ കഴിഞ്ഞാൽ നമ്മുടെ ഭാവനക്ക് ഒരിക്കലും ഭംഗം വരികയില്ല.

ഇതാ അടുത്ത പേജിലേക്ക് നോക്കുക. ചിത്രം 1 ഒരു ചതുരം. ഒരു സമചതുരം വരച്ചു അതിൽ വിനോദ ചിത്രം കൊണ്ടു നിറക്കരുതു്. കാരണം സ്വാഭാവികത ഇല്ലാതാക്കാൻ ഇതു് കാരണമായിരിക്കും. ചിത്രം 2 ലെ ദീർഘചതുരമാണ്. ഇതിന്നു കൂടുതൽ നല്ലതു്. ഇതിൻെറ നീളം വീതിയെക്കാൾ കൂടിയിരിക്കുന്നതു നോക്കുക. അല്ലെങ്കിൽ ചിത്രം 3 ലെ ചതുരവും ആകാം. ഇവിടെ വീതി ഉയരത്തെക്കാൾ കൂടിയിരിക്കുന്നു. അതായതു ഫലിത ചിത്രങ്ങൾക്ക് ചിത്രം 2 ഉം 3 ഉം കാണിക്കുന്ന ദീർഘ ചതുരമാണ് നല്ലതു്.

അടുത്തതു ചിത്രങ്ങൾ വരയുന്ന രീതിയാണ്. ചിത്രം 4–ൽ ചതുരത്തെ നെടുകെയും കുറുകെയും ഓരോ വരകൾ കൊണ്ടു വിഭജിച്ചിരിക്കുന്നു. ഈ വരകൾ സന്ധിക്കുന്ന സ്ഥലമാണ് ചതുരത്തിൻെറ മദ്ധ്യം. മദ്ധ്യ (centre) ഭാഗത്തു ഒരു മേശ വരച്ചു അതിന്നു ഇരുപുറവുമായി 2 വ്യക്തികളെ ചിത്രീകരിച്ചിരിക്കുന്നു. ഇങ്ങിനെ ചിത്രീകരിക്കാൻ പാടുള്ളതല്ല. അതായതു ചതുരത്തിൻെറ മദ്ധ്യഭാഗത്തു വരത്തക്കവണ്ണം ചിത്രങ്ങൾ വരയുന്നതു തത്വവിരുദ്ധമാണ്. കാരണം ഈ രീതിയിൽ വരഞ്ഞാൽ ചുററുപാടുകളെ ശരിയായി ചിത്രീകരിക്കാൻ വിഷമമാണ്. കൂടാതെ മനുഷ്യരൂപങ്ങൾ തറയിൽ ഇരിക്കുന്നതിന്നു പകരം പറന്നുപോകുന്നതായി നമുക്ക് തോന്നുന്നു. ചിത്രം 5–ൽ കാണിച്ചതുപോലെ മേശയും മനുഷ്യരൂപങ്ങളും ചതുരത്തിൻെറ പകുതിക്ക് താഴ്‌വശത്തായിരിക്കണം ഇതിന്നുശേഷം ചിത്രം 6 ലേതുപോലെ ബാക്കി എല്ലാം വരയാം. ഈ ചിത്രത്തിൽ ഒരു ചെറിയ വിനോദ സംഭവം. ഒരാൾ ചോദിക്കുന്നു "വിളമ്പുകാരനെവിടെ നാം എത്ര നേരം കാത്തിരിക്കണം.'', മറെറയാൾ മറുപടി പറയുന്നു "ഒരു പക്ഷെ കാശി ഹൽവാ കൊണ്ടു വരാൻ കാശിയിലേക്ക് പോയിരിക്കാം." ഇതിലെ ഫലിതം വ്യക്തമാണ്. രണ്ടു പേരും ചേന്നു പൊട്ടിച്ചിരിച്ചു രസിക്കുന്നു— ഇതുകൊണ്ടു നല്ലവരുമാനത്തെ ഉണ്ടാക്കാമെന്നു ആക്കെങ്കിലും അറിയാമോ? എന്നാൽ ഫലിത ചിത്രകാരൻ ഈ സന്ദർഭം കണ്ടിരുന്നുവെങ്കിൽ തീർച്ചയായും ആ ആശയം മനസ്സിൽ തറക്കുമായിരുന്നു. ചിത്രം 7 ഒരു വിനോദ സംഭവമല്ല. അതൊരു ദൃശ്യമാണ്. ഇതിൽ നേർവരകൾ കൊണ്ടാണ് മനുഷ്യരൂപം ചിത്രീകരിച്ചിരിക്കുന്നതു്. അതു ശരിയല്ല ഞാൻ മുമ്പ് പറഞ്ഞതുപോലെ ഈ ചിത്രം അസ്വാഭാവികവും, അരോചകവുമാണ്. ഇതെ ചിത്രം സ്വാഭാവികമായ തരത്തിൽ 8–ൽ സ്കെയിൽ ഉപയോഗിക്കാതെ ചിത്രീകരിച്ചിരിക്കുന്നു. ഇവിടെ വരകൾക്ക് ജീവനും ചിത്രത്തിന്നു സ്വാഭാവികതയും ഉണ്ട്. ഈ രീതിയാണ് നിങ്ങളും തുടരേണ്ടതു്.

ചിത്രം 9. ഒരു ഫലിതോക്തിയാണ്. ഇതിലെ ചതുരം ഉയരത്തേക്കാൾ നീളം അധികമാണ്. ഫോട്ടോഗ്രാഫർ ചോദിക്കുന്നു. "നിങ്ങളെന്തിനാണ് കണ്ണടച്ചിരിക്കുന്നതു്" ഗ്രാമീണൻ പറയുന്നു: "വെളിച്ചത്തിന്നു എന്തു ശക്തിയാണ്, ലൈററ് കെടുത്തൂ എന്നാൽ ഞാൻ കണ്ണു തുറക്കാം." ഇതൊരു ചെറിയ സംഭവമാണെങ്കിൽ കൂടെയും എത്ര ആസ്വാദ്യകരമാണ്.

ചിത്രം 10–ൽ ഒരു തമാശയെ 3 ഭാഗങ്ങളാക്കി കാണിച്ചിരിക്കുന്നു. ഇതിന്നു ഇംഗ്ലീഷിൽ "Strip joke" എന്നു പറയുന്നു. ഇതാണ് മാസികകൾക്കു കൂടുതൽ ഉത്തമം. ഇത്തരത്തിലുള്ള ഫലിത സംഭവത്തെ 3, 4 ചിത്രങ്ങളിലായി അവതരിപ്പിക്കാം.

**ചോദ്യം:** ഒരു ദീർഘചതുരം വരഞ്ഞു് താഴെ പറയുന്ന ഫലിതം ചിത്രീകരിക്കുക?

**ഒരു സ്ത്രീ:** ഇതെന്താ! ഇന്നു പാലിൽ ഇത്രയധികം വെള്ളം?

**പാൽക്കാരൻ:** ഇന്നലെ മുഴുവൻ പശു മഴയത്തു തന്നെയായിരുന്നു.

1

2

3






ഇന്ന്
സ്പെഷ്യൽ...
കാശി ഹൽവ
മസാല വട....








ഇപ്പോൾ വിജയം "കോറാസിംഗിനോ പിംഗ്പോങ്ങിനോ?
അതിനെന്താ സംശയം "പിംഗ് പോങ്ങ്" തന്നെ ജയിക്കും
ഇല്ല; സാദ്ധ്യമല്ല കോറാസിംഗ് ജയിക്കും. ആ മനുഷ്യമലയെ പൊടിയാക്കും പൊടി !! നല്ല പൊടി
ഛീ! മിണ്ടാതിരി! നിന്റെ കോറാക്കിവ എല്ക്കണ്ടിനെ പോലെ ചതച്ചുവിടും
നമ്മളേക്കാളും നല്ല ഇഷ്ടക്കാരാ!! നല്ല തമാശ! നമുക്ക് അതുകണ്ടു രസിക്കാം.

## പാഠം 41

# Lettering അക്ഷരങ്ങൾ (എഴുത്തുകൾ)

ചിത്രകലക്കുള്ളിൽ ഒതുങ്ങിയതെങ്കിലും ആക്ഷരരചന ഒരു പ്രത്യേക കലയാണ്. ഏതു വിധത്തിൽപ്പെട്ട ചിത്രരചന അഭ്യസിക്കുന്ന ചിത്രകാരനും ലെററിംങ്ങ് കൂടെ സാമാന്യം അറിഞ്ഞിരിക്കണം.

ലെററിംങ്ങ് മാത്രം പഠിച്ച ധാരാളം പണം സമ്പാദിക്കുന്ന ചിത്രകാരന്മാരും ഉണ്ട്. ബോർഡുകൾ; പരസ്യങ്ങൾ; പ്ലാക്കാഡുകൾ പേർ പലകകൾ (Name Board) എന്നിവ എഴുതുന്ന കലാകാരന്മാർ ഈ ഇനത്തിൽപ്പെടുന്നു. ഇവരിൽ പലർക്കും ചിത്രം വരയാൻ കഴിയുകയില്ല.

കഥകളെ ചിത്രീകരിക്കുന്ന ചിത്രകാരന്മാർ തീർച്ചയായും Lettering അറിഞ്ഞിരിക്കണം. കഥകളിൽ ചിത്രങ്ങളോടൊപ്പം പേരുകൾ എഴുതാനും ഇവർ നിയോഗിച്ചേക്കാം. ലെററിംഗ് എങ്ങിനെ ചെയ്യണമെന്നും അതിൻെറ അടിസ്ഥാനതത്വമെന്താണെന്നും ഞാൻ ഈ പാഠത്തിൽ വിവരിക്കാം:

അടുത്ത പേജ് നോക്കു. "A" എന്നതു "ചിത്രം" എന്ന വാക്കാണ്. 5 സമാന്തരരേഖയുടെ സഹായത്തോടെ അതു വരച്ചതു ശ്രദ്ധിക്കുക. ഇതിലെ ആദ്യത്തെ അക്ഷരം "ചി" യുടെ ഉയരം; വീതി; ഘനം എന്നിവ ശ്രദ്ധിക്കുക. ഇതെ അളവുകളിൽ മറെറഴുത്തുകളും എഴുതപ്പെട്ടതു നോക്കുക. "B" എന്നു കാണിച്ചിരിക്കുന്ന ഇടത്തു അക്ഷരങ്ങൾ പൂർത്തിയാക്കപ്പെട്ടിരിക്കുന്നു.

ആദ്യത്തെ ബാഹ്യരേഖകൾ മാത്രം മുനയുള്ള പെൻസിൽ കൊണ്ടു വരയുക. അതിനുശേഷം പേനയുപയോഗിച്ച മഷിയിടുക. കറുപ്പു നിറം കട്ടിയായി വേണ്ട സ്ഥലത്തു മാത്രം ബ്രഷ് ഉപയോഗിക്കുക.

അടുത്തായി അക്ഷരങ്ങൾ കൊണ്ടു തന്നെ ആശയം പ്രകടമാക്കുന്ന വിധത്തിലുള്ള എഴുത്തുകളാണ്. ഉദാഹരണം "നീയോ" എന്ന എഴുത്തു നോക്കുക. ഇതിനോടനുബന്ധിച്ചു ഒരു കൈ ചൂണ്ടിയ മാതിരി കൊടുത്തിരിക്കുന്നതുകൊണ്ട് സമീപമുള്ള ഒരു വ്യക്തിയെ നോക്കിയാണ്. "നീയോ" എന്നു പറയുന്നതുപോലെ തോന്നുന്നു. ഇതെ മാതിരിയാണ് "മൂടൽ മഞ്ഞു" എന്ന എഴുത്തും. ഇതിൽ മഞ്ഞു ഉരുകി ഒഴുകുന്ന ഭാവം പ്രകടിപ്പിച്ചിരിക്കുന്നു.

ഇതിന്നു താഴെ അജന്താ ശില്പം" എന്ന വാക്കിൽ "അ" — "ശി" — എന്നീ അക്ഷരങ്ങൾ ശില്പരൂപങ്ങൾ കലർത്തി ചിത്രീകരിച്ചിരിക്കുന്നു.

"വിനായകൻ" എന്ന വാക്കിൻെറ വളഞ്ഞ രൂപം തന്നെ ആനയുടെ രൂപത്തേയും "കൊടുങ്കാററ്" എന്ന വാക്കിലെ ചെറുവരകൾ അതിൻെറ വേഗതയേയും നമ്മെ മനസ്സിലാക്കിക്കുന്നു. അതുപോലെ "മുറുക്കിയ കയർ" എന്നതു കയർ കൊണ്ടു തന്നെ നിർമ്മിച്ച മാതിരി തോന്നുന്നു.

വസന്ത, ബാബു, നിലാവ് എന്നീ പദങ്ങൾ നാം സാധാരണയായി മാസികകളിൽ കണ്ടു വരുന്ന മാതൃകകൾ തന്നെ.

കീഴെ കൊടുത്തിരിക്കുന്ന "Ladies Club" എന്ന ഇംഗ്ലീഷ് വാക്ക്. മുകളിൽ കറുപ്പും കീഴെ പുള്ളികളോടുംകൂടെ ചിത്രീകരിച്ചിരിക്കുന്നു. ഇതുപോലെ "The Wooden Horse" എന്നതു മരക്കഷ്ണങ്ങൾ അടുക്കിയുണ്ടാക്കിയതാണ്. കൂടാതെ "My Treasure"—"Colour" എന്നിവയും നോക്കുക. ഇവയുടെ സ്വഭാവം വാക്കുകളുടെ അർത്ഥത്തിന്നു ഇണങ്ങിയ രൂപത്തിലാണ്. ഇവിടെ കൊടുത്തിരിക്കുന്നതിന്നു പുറമെ നിങ്ങൾക്കറിയാവുന്ന പല അക്ഷരങ്ങളും പല തരത്തിലും വരച്ചു പഠിക്കുക. ഇന്ന എഴുത്തു ഇന്ന തരത്തിലിരിക്കണമെന്നു യാതൊരു നിബന്ധനയും ഇല്ല. നിങ്ങളുടെ ഇഷ്ടംപോലെ വരയാം. എന്നാൽ അവ ഒന്നിനൊന്നു ചേർന്നവയും ആകർഷമുള്ളവയുമായിരിക്കണമെന്നു മാത്രം. നിങ്ങളുടെ വാസനക്കും ഭാവനക്കും അനുസരിച്ചു പല തരത്തിലും വരച്ചു ശീലിക്കുക.

*ചോദ്യം:* "പൂമാല" എന്ന വാക്കു് എഴുതി അയക്കുക?

N. B.: 300-ൽ പരം എഴുത്തുകൾ ഉള്ള ഇംഗ്ലീഷ്; തമിൾ; പുസ്തകങ്ങൾ ഇപ്പോളിവിടെ കിട്ടാനുണ്ട്. ആവശ്യമുള്ളവർ ഞങ്ങൾക്ക് എഴുതുക—

A

ചിത്രം

B

ചിത്രം

നീയോ?

മൂടൽ മഞ്ഞ്

അജന്താശില്പം

കൊടും കാറ്റ്



വസന്ത · ബാബു · നിലാവ്

LADIES CLUB M

THE WOODEN HORSE




COLOUR

## പാഠം 42 POLITICAL CARTOONS

# രാഷ്ട്രീയ ഹാസ്യചിത്രങ്ങൾ വരയ്ക്കുന്നതെങ്ങിനെ?

ഇന്നത്തെ പത്രലോകത്തു രാഷ്ട്രീയ ഹാസ്യചിത്രങ്ങൾക്കു് അതിപ്രധാനമായ ഒരു സ്ഥാനമാണു് ഉള്ളതു്. ഈ കാലത്തു ഈത്തരം ചിത്രങ്ങൾ ഇല്ലാത്ത ഒരു പത്രംകൂടെയില്ലെന്നു പറയാം. ഇതിന്നു കാരണം ജനങ്ങളുടെ രാഷ്ട്രീയ പ്രബുദ്ധതയും ചിത്രകാരന്മാരുടെ സ്വാധീനശക്തിയുമാണു്.

ഒരു പ്രത്യേക രാഷ്ട്രീയ ചിന്താഗതിയെ മററുള്ളവർക്കു മനസ്സിലാക്കാൻ നെട്ടനെട്ടങ്കൽ പ്രസംഗങ്ങൾ എഴുതേണ്ടി വരും. എന്നാൽ ഇതു ഒരു വെറും ചിത്രംകൊണ്ടു എളുപ്പത്തിൽ സാധിപ്പിക്കുകയും ചെയ്യാം.

അതുകൊണ്ടു രാഷ്ട്രീയ ഹാസ്യചിത്രം ഒരു ഉയന്ന ചിത്രകലതന്നെയാണു്. ഈത്തരം ചിത്രകാരന്മാരും രാഷ്ട്രീയ നേതാക്കളെപ്പോലെത്തന്നെ രാഷ്ട്രീയ വിജ്ഞാനം ഉള്ളവരായിരിക്കണം. ഇവർ പത്രങ്ങൾ പതിവായി വായിച്ചു രാഷ്ട്രത്തിന്നകത്തും പുറത്തുമുള്ള എല്ലാ രാഷ്ട്രീയ പരിവത്തനങ്ങളെയും മനസ്സിലാക്കിയിരിക്കണം. എങ്കിലെ ചിത്രംവരയാൻ വേണ്ട ആശയം മനസ്സിൽ ഉദയംചെയ്യും. ചിലപ്പോൾ പത്രാധിപർതന്നെ ചിത്രത്തിന്നു വേണ്ട ആശയങ്ങൾ കൊടുക്കാറുണ്ടു് എന്നാൽ സാധാരണയായി സ്വന്തമായി ആശയം രൂപീകരിച്ചു വരയുന്നവരെമാത്രമെ യഥാത്ഥ ഹാസ്യചിത്രകാരനായി (Cartoonist) കണക്കാക്കാറുള്ളു.

ഇത്തരുണത്തിൽ എന്നെപ്പററി അല്പം പ്രസ്താവിക്കുന്നതു ഈ പാഠവിശദീകരണത്തിന്നു സഹായകമായേക്കാം. ഞാൻ 1942 മധുരയിൽനിന്നു പുറപ്പെടുന്ന "തമിഴൻ" എന്ന തമിഴ്മാസികയിൽ ഒരു ചെറിയ കാർട്ടൂണിസ്റ്റായി എൻെറ 20–ാമത്തെ വയസ്സിൽ ചേന്നു പിന്നീടു അവിടുന്നുതന്നെ ആരംഭിച്ച "ദിനതന്തി"യിലും ചിത്രമെഴുതാൻ തുടങ്ങി. ഈ രണ്ടു മാസികകളുടെയും ഉടമയായ ശ്രീ. S. B. ആദിത്യൻ M. A. B. L അവർകൾ എന്നെ ഒരു നല്ല ചിത്രകാരനാക്കുന്നതിന്നു സഹായിച്ചിട്ടുണ്ടു്.

എൻെറ രാഷ്ട്രീയ പരിജ്ഞാനത്തെ ആദരിച്ചു സ്വന്തമായി ആശയം രൂപീകരിച്ചു ചിത്രംവരയാനുള്ള പരിപൂർണ്ണ സ്വാതന്ത്ര്യം അന്നെനിക്കു അനുവദിച്ചിരുന്നു. ഇതിനാൽ എനിക്കു് എൻെറ അറിവിനെ വളത്തിയെടുക്കാനും കഴിഞ്ഞു. അതിനാൽ അന്നുമുതൽ ഞാൻ വരഞ്ഞിരുന്ന ഹാസ്യചിത്രങ്ങൾ രാഷ്ട്രീയകാട്ടൂണുകൾ കഥാചിത്രങ്ങൾ മുതലായവക്കു് ഞാൻതന്നെ ആശയം രൂപീകരിച്ചുവന്നു. ആ രീതിയാണു് ഇന്നും ഞാൻ പിന്തുടരുന്നതു്.

ഞാൻ വരഞ്ഞ പാഠങ്ങളിൽനിന്നു എടുത്ത ചില പടങ്ങളാണു് മറുപുറം കൊടുത്തതു്. ഇവ "ദിനതന്തി"യിൽ പ്രസിദ്ധപ്പെടുത്തിയതാണു്. ചിത്രം 1 എന്നു അടയാളമിട്ടതു്. 1945–ൽ രാജാജി കോൺഗ്രസ്സുവിട്ടു പുറത്തുവന്നു. കോൺഗ്രസ്സധികാരമേറെറടുക്കണമെന്നും; നിസ്സഹകരണപ്രസ്ഥാനത്തെ കൈവെടിയണമെന്നും തീവ്രമായി വാദിച്ച സമയത്തു വരഞ്ഞതാണു്. ഗാന്ധിജിയും മററു കോൺഗ്രസ്സുകാരും ഇതിനെ എതിത്തു രാജാജി മധുരയിൽ വന്ന ദിവസമായിരുന്നു ഈ പടം "ദിനതന്തി"യിൽ വന്നതു്. അദ്ദേഹം "തൂത്തുക്കുടി"യിൽ വെച്ചു ചെയ്ത പ്രസംഗത്തിൽ ഈ പടത്തെ നന്നായി വാഴ്ത്തി സംസാരിക്കുകയും തമിഴ്നാട്ടിലെ പത്രങ്ങളിൽ മുഖ്യമായി അതു പരസ്യപ്പെടുത്തുകയും ചെയ്തു. തദ്വാരാ എനിക്കു അല്പം പ്രശസ്തി ആ പ്രസംഗം ഉണ്ടാക്കിത്തന്നു. പടം (2) 1947–ൽ ഇന്ത്യ സ്വതന്ത്രമായപ്പോൾ വരഞ്ഞതാണു്. ശ്രീകൃഷ്ണജയന്തിയും അതിന്നടുത്തായിരുന്നു. ഇവ രണ്ടും ചേത്തു ഞാനിതു വരഞ്ഞു. അന്നു മദിരാശിയിൽ ആയിരുന്ന ശ്രീ S. B. ആദിത്യൻ M. A. B. L അവർകൾ ഈ ചിത്രം കണ്ടു ഒരു അനുമോദന സന്ദേശവും 100ക യുടെ ചെക്കും എനിക്കയച്ചുതന്നു. സ്വന്തമായി ആശയം രൂപീകരിച്ചു ചിത്രം വരയുന്നതു മററുള്ളവരുടെ ആശയത്തെ പിന്തുടരുന്നതിനേക്കാൾ പതിന്മടങ്ങു നല്ലതാണു്.

ചിത്രം 3. 4. 5. എന്നിവ 1958 സപ്തംബർ മാസത്തിലെ രാഷ്ട്രീയവും ആന്തരാഷ്ട്രീയവുമായ നിലപാടുകളെ ചിത്രീകരിച്ചതാണു്. ക്യൂമോസ്സ്; മാക്ക്സ്സു് എന്നീ രണ്ടു ദ്വീപുകൾ ചിയാങ്ങ്കയാഷ് കൈക്കടക്കി ഭരിച്ചിരുന്നു. കമ്യൂണിസ്റ്റു ചീന ഇവരുടെനേരെ പീരങ്കി ഉപയോഗിച്ചു. ചിയാങ്ങ് അമേരിക്കയുടെ സഹായം തേടി ഇതാണു് ചിത്രം 3ലെ പ്രതിപാദ്യം.

അമേരിക്കയും ചീനയും തമ്മിലുണ്ടായ വഴക്കു് വലുതായിരുന്നുവെങ്കിൽ അതൊരു ലോക മഹായുദ്ധംതന്നെ ആകുമെന്നു എല്ലാവരും ഭയപ്പെട്ടു. എന്നാൽ "യുദ്ധരാക്ഷസൻ" ഇതിനെ പ്രതീക്ഷിച്ചും സന്തോഷിച്ചും ഇരുന്നു. ഇതാണു് ചിത്രം 4 കാണിക്കുന്നതു്.

പടം 5 നമ്മുടെ രാഷ്ട്രത്തെ സംബന്ധിച്ചതാണു്. 3–ാം പഞ്ചവത്സരപദ്ധതിക്കുശേഷം 4–ാം പദ്ധതി ആരംഭിച്ചു. ഇതു പൂത്തിയാകുന്നതിന്നുമുമ്പു് നമുക്കു് പല കഷ്ടപ്പാടുകളും സഹിക്കേണ്ടിവന്നു. ഇതെല്ലാം സഹിച്ചാലും പിന്നീടു് സുഖസമൃദ്ധിയുണ്ടാകുമെന്നു നാമെല്ലാം വിശ്വസിച്ചു.

ഈ ചിത്രങ്ങളെല്ലാം ഞാൻ മുമ്പു പറഞ്ഞപ്രകാരം ദീർഘചതുരത്തിൽ വരഞ്ഞതാണു്. ആദ്യമായിത്തന്നെ ആശയരൂപീകരണം അല്പം വിഷമംതോന്നിയേക്കാം. വലിയ ചിത്രകാരന്മാക്കും ആരംഭത്തിൽ അത്തരത്തിൽതന്നെയായിരിക്കും. കൂടുതൽ പഴക്കം സിദ്ധിക്കുന്നതിന്നു അനുസരിച്ചു അനുഭവത്തിൽ കൂടെ നിങ്ങൾക്കു് ആശയം എളുപ്പത്തിൽ രൂപീകരിക്കാനും കഴിയും. ഇതെൻെറ അനുഭവംകൂടെയാണു്.

ചോദ്യം:— ഈ പാഠം പഠിക്കുമ്പോൾ ഇൻഡ്യക്കു് അകത്തോ പുറത്തോ ഉള്ള ഏതെങ്കിലും ഒരു സംഭവം ഹാസ്യരൂപത്തിൽ ചിത്രീകരിക്കുക?

## പൊൻമാനും ജാനകിയും




## കംസ വധം




## അമേരിക്കയുടെ ധർമ്മസങ്കടം



## സാമീപ്യ സന്തോഷം




## നിരന്തര ശ്രമം



## പാഠം 43

# പരസ്യങ്ങൾക്ക് വേണ്ട ചിത്രം വരയ്ക്കുന്ന രീതി

39–ാം പാഠം മുതൽ ഞാൻ ചിത്രകലയുടെ വ്യവസായികവശത്തെപ്പററി പ്രതിപാദിക്കുന്നുണ്ട്. ഇതു് അത്തരത്തിൽപ്പെട്ട 5–ാമത്തെ പാഠമാണ്.

ആധുനിക ലോകത്തെ "പരസ്യങ്ങളുടെ ലോകം" എന്നു വിളിക്കുന്നതുകൊണ്ട തെററില്ല. എന്തിനും ഏതിനും പരസ്യങ്ങൾ കാണാം ദിനപത്രങ്ങൾ നോക്കിയാൽ പാതിക്ക് മേലും പരസ്യങ്ങളാണ്. സാധാരണയാളുകൾ ചെറിയ വരി പരസ്യങ്ങൾ (Classified line advertisements) അത്ര ഇഷ്ടപ്പെടുന്നില്ല. എന്നാൽ ചില പ്രത്യേക ഭാഗത്തു ആകർഷകമായ രീതിയിൽ പടത്തോടുകൂടിയ ചില വലിയ പരസ്യങ്ങൾ വായനക്കാരുടെ ശ്രദ്ധയെ പിടിച്ചുനിർത്തുന്നു. ഇതിൽനിന്നു ചിത്രങ്ങൾ പരസ്യങ്ങൾക്കു് ജീവനും ശക്തിയും നല്കുന്നുവെന്നതു വ്യക്തമാകുന്നു. ഇതു വരയ്ക്കുന്ന ചിത്രകാരനെപ്പററിയാണ് നാം ചിന്തിക്കേണ്ടതു്.

ദിനപത്രങ്ങളിൽ തുണി; മരുന്നു; വാച്ച്; പേന; കാഫി; കുട മുതലായ നിത്യോപയോഗസാധനങ്ങളെപ്പററിയും ആഭരണങ്ങൾ; പട്ടു്, കാറു മുതലായ ആഡംബരസാധനങ്ങളെപ്പററിയും ഉള്ള പരസ്യങ്ങൾ കാണാം. സിനിമാപരസ്യങ്ങളാണെങ്കിൽ പത്രങ്ങളിൽ നല്ലൊരു സ്ഥാനം കരസ്ഥമാക്കുന്നു. ഇതുകൊണ്ട പലരും പറയാറുണ്ട്. "പരസ്യത്തിനു മാത്രം 1 ലക്ഷം രൂപ ചിലവഴിച്ച പടം തീർച്ചയായും നന്നാകും" എന്നും ആധുനികലോകത്തു ഒരു വസ്തുവിൻെറ വില അതിൻെറ പരസ്യചിലവിൻെറ തുകയെ അടിസ്ഥാനപ്പെടുത്തിയാണ് നിർണ്ണയിക്കുന്നതു്.

പരസ്യങ്ങൾക്കുള്ള ചിത്രീകരണം ഒരു പ്രത്യേക കലയാണ്. ഇതിൽ പ്രാഗത്ഭ്യമുള്ള ചിലയാളുകൾ മദിരാശിയിൽ തന്നെ ആയിരക്കണക്കിനു രൂപ സമ്പാദിക്കുന്നുണ്ട്. ഇതിനു എന്താണ് പഠിക്കേണ്ടതു്. ആദ്യമായി വിവിധതരത്തിലുള്ള Lettering (ലെററിംങ്ങ്) അഭ്യസിക്കണം. നിങ്ങൾ വരയ്ക്കുന്നവ പൂർണ്ണതയും വൃത്തിയുമുള്ളവയുമായിരിക്കണം. രണ്ടാമതായി ചിത്രങ്ങൾ നന്നായി വരയ്ക്കാൻ അറിഞ്ഞിരിക്കണം. (ചില പരസ്യചിത്രകാരന്മാർ Lettering മാത്രം അറിഞ്ഞുകൊണ്ടുതന്നെ ഉയന്നിട്ടുണ്ട്) മൂന്നാമതായി നല്ല നല്ല ഡിസൈനുകൾ വരയ്ക്കാൻ കഴിവുണ്ടായിരിക്കണം ഇതാണ് മററുരണ്ടിനേക്കാളും പ്രധാനമായ കാര്യം— പരസ്യചിത്രങ്ങളുടെ ആകർഷത ഡിസൈനുകളിൽ അധിഷ്ഠിതമാണ്.

അവിടവിടെയായി ചില എഴുത്തുകൾ നടുവിലായി ഒരു ചിത്രം. ചുററും ബോർഡർ എന്നിവകൊണ്ടുമാത്രം ഒരു പരസ്യചിത്രം ഉണ്ടാകുന്നില്ല. ആകർഷകമായ രീതിയിൽ ഉള്ള ഡിസൈൻ ഉണ്ടായിരിക്കണം.

അമേരിക്കയും ബ്രിട്ടനുമാണ് ഈ കലയുടെ ജനനനാടുകൾ. LIFE; NEW YORKER; മുതലായ അമേരിക്കൻ മാസികകൾ എടുത്തുനിവർത്തിയാൽ നമ്മുടെ ശ്രദ്ധയെ പിടിച്ചുനിർത്താൻ കഴിവുള്ള ധാരാളം പരസ്യങ്ങൾ കാണാം. ഇന്ത്യയും ഈ കാര്യത്തിൽ ഇപ്പോൾ പിന്നണിയിലല്ല. ചിലപ്പോൾ അത്യാകർഷകമായ പരസ്യങ്ങൾ ഇവിടെയും പത്രങ്ങളിൽ കാണാറുണ്ട്.

അടുത്ത പേജിൽ ഞാൻ ചില പരസ്യങ്ങൾ സ്കെച്ച്ചെയ്തിട്ടുണ്ട്. ആദ്യചിത്രം നോക്കുക. ഇതൊരു സിഗരററിൻെറ പരസ്യമാണ്. ഇതിൻെറ ഡിസൈൻ ശ്രദ്ധിക്കുക. രണ്ടും മൂന്നും ബിസ്കററിൻെറയും സാരിയുടെയും പരസ്യമാണ്. കുടയുടെ പരസ്യമായ നാലാം ചിത്രം ശ്രദ്ധിക്കുക. അഞ്ചും ആറും സ്നോ; മീനെണ്ണ എന്നിവയുടെ പരസ്യങ്ങളാണ്. ഇവ നാം പലപ്പോഴും പത്രങ്ങളിൽ കാണാറുള്ളവയാണ് ഇതിലെ ഡിസൈനുകളെ ശ്രദ്ധിക്കുക.

നിങ്ങൾക്ക് ഒരു സാമാന്യ ആശയം ഉണ്ടാവാൻ വേണ്ടിയാണ്. ഞാനീ സ്കെച്ചുകൾ കൊടുത്തിരിക്കുന്നതു്. ഇതിനെപ്പററി കൂടുതൽ അറിയണമെന്നു ആഗ്രഹമുള്ളവർ ഇത്തരം പരസ്യങ്ങളെ ശേഖരിക്കുകയും "English Advertisetment designs" എന്ന പുസ്തകം വാങ്ങി വായിക്കുകയും ചെയ്യുക.

പരസ്യങ്ങൾ ശേഖരിച്ചതുകൊണ്ട മാത്രമാവില്ല. സ്വന്തഭാവനയിൽ കൂടെ പുതിയ ഡിസൈനുകൾ ചിത്രീകരിക്കാൻ നോക്കണം. ആദ്യപരിശ്രമത്തിൽ നിരാശരാകേണ്ട കാരണം ഞാൻ പറഞ്ഞതുപോലെ ഇതിനു പ്രത്യേകതകൾ ഒന്നും ഇല്ല. ചിത്രകാരൻ ദിവസവും പുതിയ ഡിസൈനുകൾ ഉണ്ടാക്കികൊണ്ടേ ഇരിക്കണം. പരിശ്രമിച്ചാൽ നിങ്ങൾക്കും ഇതു സാദ്ധ്യമാണ്. എന്നാൽ ഒന്നുമാത്രം. നിങ്ങളുടെ ഡിസൈനുകൾ ആകർഷകമായിരിക്കണം.

ചോദ്യം:— ഉചിതമായ ഡിസൈനുകളും ലെററിംഗും വരയ്ക്കുക. "ജയന്തി ഫോസ്സ്" പൌഡർ മുഖത്തെ ആകർഷകമാക്കുന്നു"

SWEET TIP

CIGARETTES

YOUR BABY LIKES

RAM RAM BISCUITS

DO YOU WANT TO BE Beautiful and ENCHANTING on DEEPAVALI DAY?

nylon SAREES FUL FILL YOUR DESIRES

HEAVY RAIN or HOT SUN Protect yourself WITH

MONKEY BRAND UMBRELLAS

A VELVET TOUCH!

NILGIRI SNOW BEST FOR THE SKIN

DAILY a tea spoon ful!

COD LIVER OIL

AND it gives you perfect health throughout the year

# പാഠം 44

## ആശയങ്ങൾ [Ideas] ശേഖരിക്കുന്നതെങ്ങിനെ? കാലത്തിന്നൊത്ത കരുത്തുക്കൾ (ആശയങ്ങൾ) ഏവ?

ഈ പാഠം 40—42, എന്നിവയുടെ തുടർച്ച മാത്രമാണ്. ആ പാഠങ്ങളിൽ നർമ്മചിത്രങ്ങളെപ്പററിയും ഹാസ്യ ചിത്രങ്ങളെപ്പററിയും പ്രതിപാദിച്ചിരുന്നതു് നിങ്ങൾ മറന്നിരിക്കയില്ല. അതിൻെറ കൂടെത്തന്നെ ചിത്രീകരണത്തിനു വേണ്ട ആശയങ്ങൾ എങ്ങിനെ ശേഖരിക്കാമെന്നും ഞാൻ പറഞ്ഞിരുന്നു. എന്നാൽ കുറെ വസ്തുതകൾ കൂടെ നിങ്ങൾ മനസ്സിലാക്കാനും സൂചനകൾ തരാനും വേണ്ടിയാണ് ഞാൻ ഈ പാഠം കൊണ്ട് ഉദ്ദേശിക്കുന്നതു്.

സ്വന്ത ആശയങ്ങളെ ശേഖരിക്കുകയും ചിത്രീകരിക്കുകയും ചെയ്യുക എന്നതാണ് നർമ്മ ചിത്രകാരന്മാർക്കും ഹാസ്യചിത്രകാരന്മാർക്കും കൂടുതൽ അഭികാമ്യമെന്നു് ഞാൻ നേരത്തെ പറഞ്ഞുവല്ലൊ. എന്നാൽ നിങ്ങളുടെ ആശയം മററുള്ളവർക്ക് ഇഷ്ടപ്പെടുകമോ ഇല്ലയോ എന്ന സംശയം നിങ്ങൾക്കുണ്ടായേക്കാം. നൂറിൽ തൊണ്ണൂറു പേരും നമ്മുടെ ആശയങ്ങൾ ഇഷ്ടപ്പെടുമെന്നതു് ഞാൻ എൻെറ അനുഭവത്തിൽനിന്നും എടുത്തു പറയാം. "ഒരു കലം ചോററിനു് ഒരു ചോറു് പതം" എന്ന തമിഴ് പഴമൊഴിയിലുള്ള ആന്തരാർത്ഥം നിങ്ങൾക്കറിയാമല്ലൊ. ഇതിൽ നിങ്ങളാണ് ഒരു ചോറു്. നമ്മെപ്പോലെ ചിന്തിക്കുന്നവരും നമ്മുടെ നിഗമനങ്ങളിൽ എത്തിച്ചേരുന്നവരുമായി ധാരാളം ആളുകൾ ഈ ലോകത്തുണ്ട്. അവരിൽ പലരും നമ്മുടെ ചിത്രങ്ങൾ ഇഷ്ടപ്പെട്ടേക്കാം.

ഉദാഹരണമായി നല്ല വെയിലുള്ള ഒരു ദിവസം നടുറോഡിൽ കൂടെ നഗ്നപാതനായി നടക്കുവാൻ കഴിയുമോ? ഇതു് നിങ്ങളുടെയല്ല, എല്ലാവരുടേയും അനുഭവമാണ്. അതിനാൽ ഒരു നർമ്മചിത്രമോ ഒരു ഹാസ്യചിത്രമോ നിങ്ങൾ വരഞ്ഞാൽ അതു തീച്ചയായും അഭിനന്ദിക്കപ്പെടും. ചിത്രം ഒന്നിലെ ഹാസ്യചിത്രം ഇത്തരത്തിൽപ്പെട്ടതാണ്. ഒരു കച്ചവടക്കാരൻ മുട്ട (Egg) കൊണ്ടു നടന്നു വില്ക്കുന്നു. വെയിലിൻെറ ആധിക്യത്താൽ അവ വിരിഞ്ഞു് കോഴിക്കുഞ്ഞായി തീരുന്നു. ഇതു കണ്ട കച്ചവടക്കാരൻ "കോഴിക്കുഞ്ഞു്, കോഴിക്കുഞ്ഞു്" എന്നു പറഞ്ഞു് വില്പനയാരംഭിക്കുന്നു. ഇതു് ഒരു തരം (അവസരോചിതമായ തമാശയാണ്.) ഇതിനെ (Timely Jokes) എന്നു പറയുന്നു.

ഇതുപോലെത്തന്നെ ഇടവിടാതെയുള്ള കാററു്, മഞ്ഞു കാലത്തെ തണുപ്പു് എന്നിവയേയും അതാതു കാലത്തെ ഹാസ്യചിത്രീകരണത്തിനുപയോഗപ്പെടുത്താം.

കാലഗതിക്കനുസരിച്ച ഹാസ്യചിത്രങ്ങൾ വേറൊരു തരമാണ്. ഇതിൻെറ ആവിഷ്കരണത്തെപ്പററിയോ, ആശയരൂപീകരണത്തെപ്പററിയോ, നിങ്ങൾ ചിന്തിക്കേണ്ട. നമ്മുടെ പ്രദേശത്തു് പല തരത്തിലുള്ള ഉത്സവങ്ങളും വിശേഷങ്ങളും ഉണ്ടാവാറുണ്ട്. അവയെ അടിസ്ഥാനമാക്കി നിങ്ങൾ ചിത്രം വരക്കുകയാണെങ്കിൽ അതാതു കാലത്തു് ആ ചിത്രങ്ങളെ സ്വാഗതം ചെയ്യുകയും അഭിനന്ദിക്കുകയും ചെയ്യും. വിനായകചതുർത്ഥി, ശ്രീകൃഷ്ണജയന്തി, നവരാത്രി, ദീപാവലി, റംസാൻ, ഓണം, കൃസ്തുമസ്സ് മുതലായ വിശേഷ ദിവസങ്ങളും കുതിരപ്പന്തയം, ക്രിക്കററു്, ഫുട്ബോൾ മുതലായ കളികളിലും, സ്വാതന്ത്ര്യദിനം, റിപ്പബ്ളിക്ക് ദിനം, മുതലായവയിലും, ചിത്രീകരണത്തിനും ആശയരൂപീകരണത്തിന്നും വേണ്ട ധാരാളം വഴികളുണ്ട്. കല്യാണസമയം നമുക്ക് നർമ്മചിത്രം വരക്കുവാനുള്ള അവസരം തരുന്നുണ്ട്. സ്കൂൾ തുറക്കുമ്പോൾ, പരീക്ഷാഫലം പ്രഖ്യാപിക്കുമ്പോൾ പരീക്ഷ നടക്കുമ്പോൾ, അവധി സമയങ്ങളിൽ എന്നിങ്ങനെ പലപ്പോഴും കാലത്തിനൊത്ത ചിത്രരചനക്കുള്ള അവസരങ്ങൾ നമുക്ക് ലഭിക്കുന്നുണ്ട്.

ചിത്രം രണ്ടു നോക്കുക. നവരാത്രി സമയത്തു് വീടു് ബൊമ്മകൾ കൊണ്ടു് അലങ്കരിക്കപ്പെട്ടിരിക്കുന്നു. (ഇതിനെ തമിഴർ കൊലുവ് എന്നു പറയുന്നു.) അതിൽ പല തരത്തിലുള്ള മൃഗങ്ങളുടെ ബൊമ്മകൾ വെച്ചിട്ടുണ്ട്. അപ്പോഴാണ് ഒരു പൂച്ച എലിയെ പിടിക്കുവാൻ ഓടിക്കൊണ്ടു വരുന്നതു്. എലിയാകട്ടെ കൊലുവിലിരിക്കുന്ന എലി (ബൊമ്മെ) യുടെ അടുത്തു് ഇരിക്കുന്നു. പൂച്ചക്ക് രണ്ടു എലിയെ കാണുമ്പോൾ യഥാർത്ഥ എലിയെ കണ്ടുപിടിക്കുവാൻ കഴിയുന്നില്ല.

ചിത്രം 3 നോക്കുക: രണ്ടു ഗുസ്തിക്കാരാണ്. ഗുസ്തിയിൽ ഒരുവൻ തോൽക്കുന്നു. ജയിച്ചവൻ സന്തോഷാധിക്യത്താൽ എടുത്തു ചാടുന്നു. തൽസമയം അവിടെ കെട്ടിയിരുന്ന കയർ തട്ടി വിജയി കീഴേ വീഴുന്നു. എഴുനേൽക്കുവാൻ സാധിച്ചില്ല. തൽസമയം തോററവൻ തന്നെ വിജയിയായി പ്രഖ്യാപിക്കുന്നു.

ചിത്രം 4 നോക്കുക. "ഇല്ലമ്മേ കോപിക്കാതെ, ഞങ്ങൾ 'കൃഷ്ണലീല' എന്ന നാടകം കളിക്കുവാൻ വേണ്ടി റിഹേഴ്സൽ നടത്തുകയാണ്" എന്നു് ഉറിയിൽനിന്നും വെണ്ണയെടുക്കുന്ന കുട്ടി തൻെറ അമ്മയോടു് പറയുന്നു. ഇതു് കൃഷ്ണജയന്തി സമയത്തു് പ്രസിദ്ധീകരിച്ചാൽ ആരും ഇഷ്ടപ്പെടുകയില്ലേ?

പടം 5 നോക്കുക:

ഒരുവൻ: സ്നേഹിതാ! ആ വരുന്ന ആളെ അറിയാമോ?

അപരൻ: നമ്മുടെ ഭക്ഷണ മന്ത്രിയല്ലെ?

*ചോദ്യം:* നിങ്ങൾക്കിഷ്ടമുള്ള ഒരു അവസരോചിത നർമ്മചിത്രം (Timely Joke) വരക്കുക?

# പാഠം 45

## നമ്മുടെ നേതാക്കന്മാർ: നെഹ്റു, രാജാജി, ഇ. എം. എസ്. രാധാകൃഷ്ണൻ മുതലായവർ

ഒരു വ്യക്തിയുടെ മുഖം നോക്കി 5 മിനുട്ടുകൊണ്ടു വരയ്ക്കുന്ന വിധത്തിന്നു കാരികേച്ചർ (Caricaturi) എന്നു പറയുന്നു. ഇതെപ്പററി പാഠം 37–ൽ വിവരിച്ചിരുന്നുവല്ലോ? ഈ രീതിയിൽ നമ്മുടെ രാഷ്ട്രീയ നേതാക്കളേയും റു വ്യക്തികളേയും ചിത്രീകരിക്കാൻ നിങ്ങൾ ശീലിച്ചിരിക്കണം.

കാരികേച്ചർ എന്ന രീതി അമേരിക്കയിലും ഇംഗ്ലണ്ടിലും വളരെ പ്രചാരത്തിലുള്ളതാണ്. ഇതിനെ ഒരു പ്രത്യേക കലയായും ഉപജീവനമാർഗ്ഗമായും ചില ചിത്രകാരന്മാർ ഉപയോഗപ്പെടുത്തുന്നു. ഉദാഹരണമായി ഒരു ചിത്രകാരൻ ഒരാളെ സമീപിച്ച അയാളുടെ മുഖം 5 നിമിഷം കൊണ്ടു വരഞ്ഞു കൊടുക്കുന്നു. ചിത്രീകരിക്കപ്പെടുന്ന ആൾ ഇതു വില കൊടുത്തു വാങ്ങി ഒരു ഫോട്ടോഗ്രാഫ് പോലെ ഫ്രെയിം ചെയ്തു ചുമരിൽ തൂക്കിയിടുന്നു. ചിത്രകാരനു തന്റെ കഴിവിന്നു അനുസരിച്ച വലുതൊ ചെറുതൊ ആയ പ്രതിഫലവും കിട്ടുന്നു.

ഈ രീതി നമ്മുടെ നാട്ടിൽ പ്രചാരത്തിലില്ലെങ്കിലും പത്രങ്ങൾ ഈ മാതിരി ചിത്രങ്ങളെ പ്രസിദ്ധീകരിക്കാറുണ്ട്. രാഷ്ട്രീയ ലേഖനങ്ങളിലും മററും കാണുന്ന നേതാക്കന്മാരുടെ ചിത്രങ്ങൾ ഇങ്ങിനെ വരയ്ക്കുന്നവയാണ്.

മറുപുറത്തു അല്പം ചില വരകൾ കൊണ്ടു നമ്മുടെയും അന്യരാജ്യത്തിന്റേയും ചില നേതാക്കന്മാരെ താൻ വരച്ചിരിക്കുന്നു. ഈ രീതി പിന്തുടന്നു നിങ്ങളും കഴിവുള്ളേടത്തോളം നേതാക്കന്മാരേയും മററും വരഞ്ഞു ശീലിക്കുക. തുടന്നുള്ള പരിശ്രമം കൊണ്ടു നിങ്ങൾക്കിവ വേഗം ചെയ്യാൻ കഴിയും.

1. നെഹ്റു, 2. രാജാജി, 3. ഇ. എം. എസ്സ്., 4. അണ്ണാദുരൈ, 5. മുഹമ്മദുകോയ, 6. രാധാകൃഷ്ണൻ, 7. നിജലിംഗപ്പ, 8. എ. കെ. ജി, 9. കെന്നഡി, 10. കൊസിജിൻ, 11. മവോ-സേ-തുങ്ങ്, 12. ചൌഎൻലായ്, 13. ചിയാങ്ങ് കൈയ് ഷേക്ക്, 14. നാസ്സർ, 15. ആയ്യൂബ്ഖാൻ എന്നിവരുടെ പടം അടുത്ത പേജിൽ കാണാം.

കാരിക്കേച്ചർ ശരിയായി വരയ്ക്കുന്നതിന്നു ആദ്യം തന്നെ ഇവരുടെ ഫോട്ടോഗ്രാഫുകൾ വാങ്ങുക. എന്നാൽ ഇവ അവരുടെ മുഖഭാവത്തെ ശരിയായി പ്രതിഫലിപ്പിക്കുന്നതായിരിക്കണം സാധാരണ പത്രങ്ങളിൽ ഉത്തരം ചിത്രങ്ങൾ കാണാം. നിങ്ങൾ വരക്കാനുദ്ദേശിക്കുന്ന നേതാവിന്റെ ഫോട്ടോ തിരഞ്ഞെടുത്തു ആ മുഖം നല്ലവണ്ണം മനസ്സിലാക്കുക. മുഖത്തിൽ ഏതേതു അംശങ്ങളാണ് കൂടുതൽ പ്രധാന്യമെന്നു ആദ്യം മനസ്സിലാക്കണം ഇതു മനസ്സിലായാൽ ഇവയെ അതിശയോക്തിയോടെ ചിത്രീകരിച്ച് മുഖം വരയ്ക്കുക. ഇതു ശരിയായൊ എന്നറിയുന്നതിന്നു ഒരു സ്നേഹിതനെ കാണിച്ചു. "ഇതാരേ പോലിരിക്കുന്നു" എന്നു ചോദിക്കണം. അവരുടെ ഉത്തരം നിങ്ങളുടെ കഴിവിനേയും ചിത്രീകരണത്തിലെ വിജയത്തേയും കുറിക്കുന്നു.

നിങ്ങളുടെ പുരോഗതിയിൽ താല്പര്യമുള്ളവരെ മാത്രമെ ചിത്രങ്ങൾ ആദ്യമായി കാണിക്കാൻ പാടുള്ളൂ. അവരെ ശരിയായ അഭിപ്രായം പറയുകയുള്ളൂ. ഫലിതപ്രിയരും മററുള്ളവരെ കളിയാക്കുന്നവരേയും കാണിച്ചാൽ ശരിയായ ഒരു ഉത്തരം നിങ്ങൾക്ക് കിട്ടുകയില്ല. കൂടാതെ അവരുടെ അഭിപ്രായം ചിലപ്പോൾ നിങ്ങളുടെ പുരോഗതിയെ തടഞ്ഞെന്നു വരും.

ചോദ്യം: താഴെ പറയുന്ന നേതാക്കന്മാരിൽ ഒരാളുടെ കാരിക്കേച്ചർ വരയ്ക്കുക.

ചവാൻ, വിനോബ, ജഗജീവറാം, വി. കെ. കൃഷ്ണമേനോൻ, ഇന്ദിരാഗാന്ധി.

# പാഠം 46

## WASH DRAWING (പൂശുന്ന ചിത്രരചന)

നമ്മുടെ വിദ്യാൎത്ഥികളിൽ ചിലർ വൎണ്ണചിത്രങ്ങൾ (Painting) വരക്കാൻ അത്യധികം ആഗ്രഹം കാണി ക്കുന്നു. ആദ്യം പാഠം പഠിക്കാൻ തുടങ്ങുമ്പോഴെ "എനിക്കു് വൎണ്ണചിത്രങ്ങൾ വരച്ചാൽ കൊള്ളാമെന്നുണ്ടു്. ദയവുചെയ്തു അതു പഠിപ്പിയ്ക്കുക" എന്നിവർ ചോദിക്കാൻ തുടങ്ങുന്നു.

ചിത്രം വരക്കാൻ കൂടി അറിയാത്തവൎക്കു ചായങ്ങളെപ്പററി എന്താണു് പറഞ്ഞു കൊടുക്കേണ്ടതു്. അതി നാൽ ആദ്യം തന്നെ ചിത്രം വരക്കാൻ പഠിപ്പിക്കുക എന്നു് ഞാൻ തീരുമാനിച്ചു.

പ്രകൃതിദൃശ്യങ്ങളെയും മൃഗങ്ങളെയും പക്ഷികളെയും വരയ്ക്കാൻ പഠിക്കുക അത്ര പ്രയാസമുള്ളതല്ല. ഇതു വളരെയെളുപ്പമാണു്. എന്നാൽ മനുഷ്യരൂപങ്ങളെ പ്രകൃതിയിൽ കണ്ടു വരുന്ന നൂറു നൂറു വ്യത്യസ്തങ്ങളോടെ സ്വാഭാവികമായി ചിത്രീകരിക്കുകയെന്നതു അല്പം വിഷമമുള്ളതാണു്. ഇതിനെ ലളിതമായ രീതിയിൽ എല്ലാ വൎക്കും മനസ്സിലാകത്തക്ക വിധത്തിൽ പഠിപ്പിക്കുന്ന ഒരേ ഒരു സ്ഥാപനം ഞങ്ങളുടെതാണെന്നുള്ള വാസ്തവം അഭിമാനത്തോടെ ഞാൻ പറഞ്ഞുകൊള്ളട്ടെ. ഇതിനാൽ തന്നെയാണു് ഇന്ത്യയിൽ നിന്നെന്നപോലെ മററു രാജ്യ ങ്ങളിൽനിന്നും ധാരാളമായി വിദ്യാൎത്ഥികൾ ചേൎന്നു പഠിച്ചുവരുന്നതും.

"വാഷ്ഡ്രായിങ്ങ്" എന്ന വിഷയത്തെപ്പററി ഈ പാഠത്തിൽ വിവരിക്കാം. ഇതു വൎണ്ണചിത്രങ്ങൾ വരക്കുന്നതിൻെറ ഒരു വഴി കാട്ടിയാണു്. ഇവയെ ശരിയായി വരക്കാൻ പഠിച്ചാൽ വൎണ്ണചിത്രീകരണം എളു പ്പത്തിൽ പഠിക്കാൻ കഴിയും. കാരണം ഇതിന്നും വൎണ്ണചിത്രത്തിന്നും ഒരേ ഒരു വ്യത്യാസം മാത്രമെയുള്ളു. അതാ യതു ഇതു കറുപ്പുനിറം കൊണ്ടു മാത്രം വാഷ് ചെയ്യുന്നു. വൎണ്ണചിത്രത്തിന്നു വിവിധ വൎണ്ണങ്ങൾ ഉപയോഗി ക്കുന്നു.

വാഷ് ഡ്രായിങ്ങ് (പൂശുന്ന ചിത്രങ്ങൾ) എന്നാൽ എന്താണു്? മാസികകളിൽ ഫോട്ടോ പോലെ ചില ചിത്രങ്ങളെ നിങ്ങൾ കാണാറില്ലേ ഇവ ചിത്രകാരന്മാർ പെൻ ഉപയോഗിക്കാതെ വെറും ബ്രഷ് കൊണ്ടു വരയ്ക്കുന്നതാണു്. ഇതിന്നു ഉപയോഗിക്കുന്ന മററു സാധനങ്ങൾ കട്ടയായ ഇന്ത്യൻ ഇങ്കോ അല്ലങ്കിൽ പോസ്റ്റർ ബ്ളാക്കോ (Poster Black) ആണു്. ഇതിൽ ഏതെങ്കിലും നിങ്ങളുടെ സൌകര്യം പോലെ ഉപയോഗിക്കാം.

ഇതിന്നുവേണ്ടി മഷി പടരാത്ത കട്ടിയുള്ള കടലാസ്സ് (What-man Drawing Sheet) വാങ്ങുക. പിന്നീടു നാം എന്തു വരക്കാൻ ഉദ്ദേശിക്കുന്നുവോ അതിനെ ശരിയായി പെൻസിൽ കൊണ്ടു സ്കെച്ചു ചെയ്യുക. ഇന്ത്യൻ ഇങ്കു് കട്ടയെ ഒരു കളിമൺ പ്ലെയിററിൽ അല്പം വെള്ളമൊഴിച്ചു് ചാലിച്ചു് ബ്രഷിൽ എടുത്തു ചിത്രത്തെ പൂശാൻ തുടങ്ങുക വളരെ നേരിയ (Thin) തായി മാത്രമെ പൂശാവൂ. പിന്നീടു ഏതേതു സ്ഥലങ്ങളിൽ കട്ടി (Thick ആവശ്യമോ അവിടങ്ങളിൽ എല്ലാം കൂടുതൽ പൂശുക. ഇതു അടുത്ത പേജിലെ ചിത്രം 1Aയിൽ കാണിച്ചിരി ക്കുന്നു. ഒരു പായക്കപ്പൽ ഓടുന്ന ചിത്രം പെൻസിൽ കൊണ്ടു വരഞ്ഞു വളരെ നേരിയ തരത്തിൽ ഇന്ത്യൻ ഇങ്ക (Indian Ink) തടവിയിരിക്കുന്നു. "B"യിൽ ചില പ്രത്യേക സ്ഥലങ്ങളിൽ കറുപ്പ് കൂടുതൽ പൂശിയിരിക്കുന്നു "C' ഇതു അല്പം കൂടെ അധികമാക്കിയിട്ടുണ്ടു് "D" എന്ന ചിത്രത്തിൽ കറുപ്പ് ആവശ്യമായ രീതിയിൽ ഉപയോഗിച്ച ചിത്രം പൂൎത്തിയാക്കപ്പെട്ടിരിക്കുന്നു. ഈ ചിത്രങ്ങളിൽ എവിടെയെങ്കിലും വെളുത്ത പാടുകൾ കാണിക്കണമെന്നുണ്ടെ ങ്കിൽ അവിടെയെല്ലാം പോസ്റ്റർവൈററ് (Poster white) തടവിയാൽ മതിയാകും. ഇവ നന്നായി ശ്രദ്ധിച്ചു മനസ്സില ക്കുക. ഇതിന്നടുത്ത രണ്ടു പടങ്ങളും ഇങ്ങനെത്തന്നെ വരഞ്ഞതാണു്.

ഈ പാഠം അല്പം വിഷമകരമാണു്. അതിവേഗം ശരിയായി പഠിക്കാൻ കഴിഞ്ഞില്ലല്ലോ എന്നു വിചാരിക്കരുതു് പല പ്രാവശ്യത്തെ ശ്രമംകൊണ്ടു പഠിക്കാൻ കഴിയും മാസികകളിൽകാണുന്ന ഈതരം ചിത്രങ്ങൾ നോക്കിവരഞ്ഞു ശീലിക്കുന്നതു നല്ലതാണു്.

ഈ പാഠം വരയ്ക്കാൻ വേണ്ട സാമഗ്രികൾ പലരുടെ പക്കലും ഇല്ലായിരിക്കാം. അതുകൊണ്ടു ചോദ്യം ഒന്നും കൊടു ക്കുന്നില്ല കഴിയുമെങ്കിൽ ഏതെങ്കിലുമൊരു ചിത്രം മേൽവിവരിച്ച പ്രകാരത്തിൽ വരഞ്ഞയച്ചാൽ ഞാൻ തിരുത്തി അയച്ചുതരാം.

കുറിപ്പ്: Poster Black (പോസ്റ്റർ ബ്ലാക്ക്) വേണ്ടവർ എഴുതിയാൽ ഞങ്ങൾ വാങ്ങി അയച്ചുതരാം. ആവശ്യമു ള്ളവർ റിപ്ലെകാർഡ് എഴുതുക.

## പാഠം 47

# പേനയും ബ്രഷും ഉപയോഗിക്കുന്നതിലുള്ള വ്യത്യാസം

കഴിഞ്ഞ പാഠത്തിൽ ബ്രഷ് ഉപയോഗിച്ച് Wash Drawing (വാഷ് ഡ്രായിങ്ങ്) വരയ്ക്കുന്നവിധം ഞാൻ വിവരിച്ചു. എന്നാൽ ആത്തരത്തിൽപ്പെട്ട ചിത്രങ്ങൾക്ക് മാത്രമേ ബ്രഷ് ഉപയോഗിക്കാൻ പാടുള്ളൂ. എന്നില്ല. കാർട്ടൂണുകൾ; കഥാചിത്രീകരണങ്ങൾ പരസ്യചിത്രങ്ങൾ എന്നിവയെല്ലാം പേനകൊണ്ടു വരയ്ക്കുന്നതുപോലെത്തന്നെ ബ്രഷുകൊണ്ടും വരക്കാം.

ഇതുകൊണ്ടാണ് ആരംഭത്തിൽതന്നെ പാഠം 2–ൽ പേനയും ബ്രഷും കൊണ്ടു വരയ്ക്കുന്ന രീതിയെ ഞാൻ പഠിപ്പിച്ചതും ഈ പാഠത്തിൽ ബ്രഷ്മാത്രം ഉപയോഗിക്കുന്നവിധം വിശദമായി വിവരിക്കാം. പേനകൊണ്ടു വരയ്ക്കുന്ന ചിത്രം ഒരുവിധവും ബ്രഷ്കൊണ്ടുവരയ്ക്കുന്നവ മറ്റൊരുവിധവുമാണ്. ഒരേചിത്രത്തിൽ ഇവരണ്ടും ഉപയോഗിച്ചാലോ അതു കാണാൻ ആകർഷകമുള്ളതുമായിരിക്കും.

പേനയും ബ്രഷും ഒരുപോലെ ഉപയോഗിക്കാൻ ഒരു ചിത്രകാരൻ അറിഞ്ഞിരിക്കണം. Pen (നിബ്ബ്) കട്ടിയുള്ളലോഹംകൊണ്ടു ഉണ്ടാക്കിയതാകയാൽ അല്പകാലത്തെ പരിശീലനംകൊണ്ടു ഇതു ഉപയോഗിക്കുന്ന രീതി മനസ്സിലാക്കാം. എന്നാൽ കട്ടികുറഞ്ഞ രോമംകൊണ്ടു ഉണ്ടാക്കപ്പെട്ടിരിക്കുന്ന ബ്രഷ് (Brush) ഉപയോഗിക്കുക അത്രയെളുപ്പമല്ല. ആദ്യമാദ്യം വരകൾതന്നെ ശരിയായി വരയാൻ പ്രയാസമായിത്തോന്നും ബ്രഷിന്റെ അഗ്രം മടങ്ങുകയും; വളയുകയും; പരക്കുകയും ചെയ്യുമെന്നതിനാൽ വരകൾ വളഞ്ഞും; വൃത്തിഹീനമായും പോയേക്കാം. വളരെയധികനാളത്തെ പരിശ്രമത്തിനുശേഷവും ഇത്തരത്തിൽ കാണുമ്പോൾ നാം അക്ഷമരായേക്കും. എന്നാൽ നിരന്തരമായ പരിശ്രമം ബ്രഷിനെ നിങ്ങളുടെ കൈവിരലുകൾ യഥേഷ്ടം നിയന്ത്രിക്കാനുള്ള കഴിവ് ഉണ്ടാവുകയും ചെയ്യും. പിന്നീട് വരയ്ക്കുന്ന ചിത്രങ്ങളുടെ ഭംഗി നിങ്ങളുടെ മനസ്സിനെ ആനന്ദസാഗരത്തിലാറാട്ടുകയും ചെയ്യും.

സാധാരണയായി എല്ലാ ചിത്രകാരന്മാർക്കും നമ്പ്ര് 1 മുതൽ 4 വരെയുള്ള ബ്രഷ് ഉണ്ടായിരിക്കണം ഇവയെല്ലാം നല്ല ഇനത്തിൽ പെട്ടവയും ആയിരിക്കണം. നമ്പ്ര് 1 ഘനം കുറഞ്ഞ ബ്രഷാണ്. ഇതു മുടിയിഴകൾ പോലുള്ള വരകൾക്ക് ഉപയോഗിക്കേണ്ടതാണ്. നമ്പ്ര് 2ഉം 3ഉം ക്രമേണ തടിച്ചവയാണ്. നമ്പ്ര് 4 നല്ലപോലെ തടിച്ചതാണ്. പക്ഷെ ഇതു തടിച്ച വരകൾ മാത്രമല്ല വളരെ മെലിഞ്ഞ (വണ്ണംകുറഞ്ഞ) വരകൾക്കുകൂടി ഉപയോഗിക്കാം. ഇവ 4ഉം ഉണ്ടായാൽ ഏതുതരം ചിത്രങ്ങളും വരയാൻ കഴിയും.

അടുത്ത പേജിലെ ചിത്രം 1ൽ ഒരാൾ ഒരു തലപ്പാവ് ധരിച്ചിരിക്കുന്നു. ഇതു് പേന (Pen) കൊണ്ടു മാത്രം വരഞ്ഞതാണ്. അടുത്ത ചിത്രം അതെ ആളെത്തന്നെ ബ്രഷുകൊണ്ടു വരഞ്ഞതുമാണ്. ഇവ രണ്ടും ഒരേതരത്തിൽ ആകർഷകമല്ലേ? തടിച്ച വരകൾ രണ്ടാംചിത്രത്തിന്നു അല്പംകൂടെ ശക്തികൊടുക്കുന്നു. ഇതിലെ മെലിഞ്ഞ വരകളും Brush (ബ്രഷ്) കൊണ്ടുതന്നെ വരഞ്ഞവയാണ്.

മൂന്നാം ചിത്രത്തിൽ ഒരാൾ ഒരു സോഫായിൽ ഇരിക്കുന്നു. ഇതും പേനകൊണ്ടു വരഞ്ഞതാണ്. ഇതിൽ പേന സഞ്ചരിച്ചിരിക്കുന്ന വിധവും, ചിത്രത്തിന്റെ ജീവന്റെ തുടിപ്പും ശ്രദ്ധിക്കുക–പേന ശരിയായി ഉപയോഗിച്ചാൽ ചിത്രം സജീവമാകും.

അടുത്ത ചിത്രത്തിൽ ഇതെ ആളെത്തന്നെ ബ്രഷുകൊണ്ടു വരച്ചിരിക്കുന്നു. തടിച്ച വരകൾ നിങ്ങളുടെ ശ്രദ്ധയെ ആകർഷിക്കുന്നില്ലേ? ഇതുപോലെത്തന്നെ ബ്രഷുകൊണ്ടു വരയ്ക്കുന്ന ചിത്രങ്ങൾ അനുവാചകരുടെ ശ്രദ്ധയെയും ആകർഷിക്കുമെന്നതിൽ സംശയമില്ല.

അവസാനചിത്രത്തിൽ ഞാൻ പേനയും ബ്രഷും ഉപയോഗിച്ചിട്ടുണ്ട്. പേനയുടെ മെലിഞ്ഞ വരകളും ബ്രഷിന്റെ തടിച്ച വരകളും ചേർന്ന് ഈ ചിത്രത്തിന്നു ഒരു പ്രത്യേക ഭംഗി കൊടുക്കുന്നു. പേനയുടെ വരകൾ ചിത്രത്തെ സജീവമാക്കുമ്പോൾ ബ്രഷിന്റെ വരകൾ ഇതിനെ ആകർഷകമാക്കുന്നു.

ഇങ്ങിനെ ചിത്രം വരയ്ക്കുമ്പോൾ ആദ്യം പേനകൊണ്ടു വൃത്തിയായി വരഞ്ഞശേഷം ആവശ്യമുള്ളേടത്തു ബ്രഷ് ഉപയോഗിക്കുക.

ഇന്നും ചില ചിത്രകാരന്മാർക്ക് പേന ഉപയോഗിക്കാനേ അറിയൂ. മററു ചിലർക്കു ബ്രഷ്മാത്രവും. ഇതിൽ ഒന്നുമാത്രം അഭ്യസിക്കുകയെന്നതു. ഈ കലയെ അപൂർണ്ണമായി അഭ്യസിക്കുകയെന്നതാണ്. രണ്ടും പഠിച്ചാലോ പരിധിയില്ലാത്തത്ര കഴിവിനെ വളർത്തിക്കൊണ്ടുപോകാനും കഴിയും. ഈ പാഠം പ്രത്യേകമായി കൊടുത്തിരിക്കുന്നതിന്റെ പ്രധാന ഉദ്ദേശം എന്റെ വിദ്യാർത്ഥികൾ പൂർണ്ണജ്ഞാനികളായിരിക്കണമെന്നുള്ളതുകൊണ്ടു മാത്രമാണ്.

സാധാരണ ക്രോകഹിൽ (Crow-quill) അഥവാ ഗില്ലററ് (Gillott) നിബ്ബുകളും വിൻസർന്യൂട്ടൻ (Winsor Newton) അല്ലെങ്കിൽ ജർമ്മൻ ബ്രഷുകളും ഉപയോഗിക്കാം.

**ചോദ്യം : ഒരാൾ നിവർത്തിയ കുടയുമായി നടന്നുപോകുന്നു?**

**(പാർശ്വവീക്ഷണം) മഴ പെയ്യുന്നുണ്ട്. പേനകൊണ്ടും ബ്രഷുകൊണ്ടും പ്രത്യേകമായി വരഞ്ഞയക്കുക.**

# പാഠം 48

## ജീവിതമാർഗ്ഗം: ഈ ജോലിയാൽ എങ്ങിനെ പണമുണ്ടാക്കാം?

ചിത്രരചനയെപ്പററിയെല്ലാം മനസ്സിലാക്കിയ നിങ്ങൾ ഇപ്പോൾ ഒരു തികഞ്ഞ ചിത്രകാരനാണ്. ഇത്തരുണത്തിൽ ഇതിനെ ഒരു ഉപജീവനമാർഗ്ഗമായി എങ്ങിനെ ഉപയോഗപ്പെടുത്താമെന്നു പ്രസ്ഥാവിക്കുന്നതു ആവശ്യമാണല്ലോ. ഈ പാഠത്തിന്റെ ഉദ്ദേശം അതാണ്. എന്റെ അനുഭവവും മററു ചില ചിത്രകാരന്മാരെപ്പററി ഞാൻ മനസ്സിലാക്കിയതുമാണ്. ഇവിടെ വിവരിക്കുന്നതു്. (ART) “ചിത്രകല” ഒരു വലിയ വൃക്ഷംപോലെയാണ് ഇതിന്നു പല ശിഖരങ്ങൾ ഉണ്ടു് ഓരോ കൊമ്പിലും പഴുത്ത പാകമായ ഫലങ്ങൾ (പണം) ഉണ്ടു — നിങ്ങളെപ്പോലുള്ള ചിത്രരചനാവിദ്യാർത്ഥികൾ ഈ മരത്തിൽ കയറിക്കഴിഞ്ഞു. ഏതു ശിഖരത്തിലേക്കു കടന്നാലും നിങ്ങൾക്കിനി ആവശ്യാനുസരണം പഴങ്ങൾ ഭക്ഷിക്കാം. എന്നാൽ ഏതു ശിഖരത്തിൽ കടക്കണമെന്നു ആദ്യമായി തീരുമാനിച്ചുറച്ചിരിക്കണം.

പ്രായോഗികമായി ഈ കലയെ 3 ആക്കി വിഭജിച്ചിരിക്കുന്നു. 1. കഥാചിത്രങ്ങളും മുഖചിത്രങ്ങളും (Story Illustrations and Cover Pictures) 2. രാഷ്ട്രീയ ഹാസ്യചിത്രങ്ങളും നർമ്മചിത്രങ്ങളും (Political Cortoons & Joke Bits) 3. അക്ഷരരചനയും പരസ്യചിത്രങ്ങളും (Letterings & Commercial Designs) ഇവ മൂന്നും പാഠം 39 മുതൽ 46 വരെ ഞാൻ വിശദമായി വിവരിച്ചിരിക്കുന്നു. ഇവയെ നന്നാക്കി മനസ്സിലാക്കി നിങ്ങൾ പരിശീലിച്ചിരിക്കും എന്നാലും ഓരോ ചിത്രകാരന്നും അവനവന്റേതായ പ്രത്യേകതാല്പര്യമുള്ള ഒരു വിഭാഗമുണ്ടായിരിക്കാം അതായതു ചിലക്കു കഥാചിത്രങ്ങൾ ചിത്രീകരിക്കുന്നതാണ് കൂടുതലിഷ്ടം മററു ചിലർ കാർട്ടൂണുകൾ ഇഷ്ടപ്പെടുന്നു. എന്നാൽ വേറെ ചിലർക്കോ അക്ഷരരചനയിലായിരിക്കാം കൂടുതൽ താല്പര്യം. ഈ വാസനയെ അനുയോജ്യമാക്കി ആ വിഭാഗത്തിൽ കൂടുതൽ പ്രാവീണ്യം സമ്പാദിച്ചാൽ ക്രമേണ നല്ല പുരോഗതി ഉണ്ടാക്കാൻ കഴിയും.

ഉദാഹരണത്തിന്നു ഞാനീ കല അഭ്യസിച്ചപ്പോൾ രാഷ്ട്രീയത്തിലുള്ള എന്റെ പ്രത്യേക വാസന ഒരു രാഷ്ട്രീയ ഹാസ്യചിത്രകാരനാക്കിയാണ് എന്നെ രംഗപ്രവേശനം ചെയ്യിച്ചതു്. പെട്ടെന്നു എനിക്കു നല്ല പേരും കിട്ടി. എനിക്കു ഫലിതവും; നർമ്മസംഭവങ്ങളുമാണ് കൂടുതൽ ഇഷ്ടം അതിനാലാണ് രാഷ്ട്രീയ ഹാസ്യചിത്രങ്ങളും നർമ്മചിത്രങ്ങളും എന്റെ ഉപജീവനമാർഗ്ഗമായി ഞാൻ തിരഞ്ഞെടുത്തതു്. എന്നാൽ എന്റെ ഒരു സ്നേഹിതന്നു ഭംഗിയുള്ള ചിത്രങ്ങൾ വരയ്ക്കുന്നതിലാണ് കൂടുതലിഷ്ടം ഇവയിൽ അയാൾ ആനന്ദവും ലാഭവും കണ്ടെത്തുകയും ചെയ്തു. ഇദ്ദേഹം ഇപ്പോൾ മദിരാശിയിൽ (ഇവിടെ) ഒരു വലിയ ചിത്രകാരനാണ്. സാധാരണ 99% ആളുകളും ഇങ്ങനെ ഓരോ വിഭാഗത്തിൽ പ്രത്യേകം നൈപുണ്യം നേടുന്നു. നൂറിൽ ഒരാൾക്കു് മാത്രമെ എല്ലാററിലും ഒരേമാതിരി പ്രാഗത്ഭ്യം നേടുവാൻ കഴിയുകയുള്ളു. എല്ലാവർക്കും ഇതു ഒരുപോലെ കൈകാര്യംചെയ്യാൻ സാദ്ധ്യവുമല്ല കൂടാതെ പലർക്കും ഇതു പുരോഗതിക്കു വിഘാതമായിതീർന്നിട്ടും ഉണ്ടു്.

ഒരു മരത്തിന്റെ 3 കൊമ്പുകളിലും ഒരേസമയം പിടിച്ചുനിന്നു പഴങ്ങൾ ഭക്ഷിക്കുകയെന്നതു അസാദ്ധ്യമാണ്. അതിനാൽ ഒന്നിൽതന്നെ ശ്രദ്ധ കേന്ദ്രീകരിക്കുകയായിരിക്കും ഉത്തമം പോരെങ്കിൽ പത്രാധിപന്മാർ ബുദ്ധിയുള്ളവരും അനുഭവശാലികളുമാണ് ഇവർ ചിത്രകാരന്റെ കഴിവുകളെ അതിവേഗം മനസ്സിലാക്കി ഏതു വിഭാഗത്തിൽ പ്രശോഭിക്കുമോ ആ വിഭാഗത്തിൽ മാത്രമെ പ്രോത്സാഹിപ്പിക്കുകയുള്ളു.

കഴിഞ്ഞ 20 വർഷങ്ങളായി ഞാൻ കാർട്ടൂണുകളും ഹാസ്യചിത്രങ്ങളും വരക്കുന്നു. പലപ്പോഴും കഥകളെ ചിത്രീകരിക്കാൻ എനിക്കു താല്പര്യം തോന്നിയിട്ടുണ്ടു്. ഞാൻ ജോലിചെയ്തിരുന്ന പത്രങ്ങളുടെ പത്രാധിപന്മാരെ സമീപിച്ചു് അതിന്നു എനിക്കു ഒരവസരം തരണമെന്നു ആവശ്യപ്പെട്ടിട്ടുമുണ്ടു്. എന്നാൽ അവർ ഉടനെ അതു നിരാകരിക്കയാണ് ചെയ്തതു്. “നിങ്ങൾക്കു് ഒരു പ്രത്യേകവിഭാഗത്തിൽ നല്ല കഴിവുമുണ്ടു്. അതിനെ വളർത്തുകയാണ് നല്ലതു്” ഇതായിരുന്നു അവരന്നു തന്നിരുന്ന ഉപദേശം ഇതു എന്നെ നിരാശനും കോപിഷ്ഠനുമാക്കിയിട്ടുണ്ടു്. എന്നാൽ പിന്നീടു ഞാൻ സത്യാവസ്ഥ മനസ്സിലാക്കി ഈ ഉപദേശങ്ങളെപ്പററി സന്തോഷിച്ചിട്ടുമുണ്ടു്.

ഒരു ഹാസ്യചിത്രകാരന്നു നല്ലൊരു കഥ ചിത്രീകരിച്ചുകൂടെന്നില്ല പല വർഷങ്ങളായി കാർട്ടൂൺ തന്നെ വരച്ചുകൊണ്ടിരിക്കുന്നു എന്നു വരികിലും ശ്രദ്ധയോടെ വരച്ചാൽ നല്ല നല്ല കഥകളും ചിത്രീകരിക്കാൻ സാധിക്കും എന്നാൽ തന്റെ സ്വന്തജോലിയിലുള്ള പ്രാവീണ്യം ഇതുകാരണം കുറഞ്ഞെന്നും വരും ഇതുപോലെതന്നെ കഥ ചിത്രീകരിക്കുന്ന ഒരു ചിത്രകാരന്നു ഒരു മാസത്തെ പരിശീലനംകൊണ്ടു ഒരു കാർട്ടൂണിസ്റ്റാകാനും കഴിയും. എന്നാൽ തദനന്തരം അയാളുടെ രീതി രണ്ടിലും ചേരാത്ത തരത്തിലായെന്നു വരാം അതുകൊണ്ടുതന്നെയാണ് ഒരു പ്രത്യേക വിഭാഗത്തിൽതന്നെ ചിത്രകാരന്മാർ ശ്രദ്ധമുഴുവൻ കേന്ദ്രീകരിക്കണമെന്നു പറയുന്നതു്. ഇതാണ് ഏററവും ഉത്തമമായമാർഗ്ഗം.

ഉദാഹരണത്തിന്നു ഗോപാലൻ എന്നൊരു വിദ്യാർത്ഥി കഥാചിത്രീകരണത്തിൽ തല്പരനായി നല്ല ചിത്രങ്ങൾ മാത്രം വരയ്ക്കാൻ ആഗ്രഹിക്കുന്നുവെന്നു വിചാരിക്കുക. അയാൾ എന്താണ് ചെയ്യേണ്ടതു്? തന്റെ പരിശ്രമംമുഴുവൻ ഇതിൽതന്നെ വിനിയോഗിച്ചു ആ വിഭാഗത്തിൽ കൂടുതൽ പ്രാവീണ്യം നേടാൻ ശ്രമിക്കണം. നല്ല നല്ല ചിത്രങ്ങൾ എവിടെക്കണ്ടാലും അവ മുറിച്ചെടുത്തു സൂക്ഷിക്കണം ഇവയെ നന്നായി ശ്രദ്ധിച്ചു് ഓരോ വരകളും എന്തുദ്ദേശത്താൽ വരഞ്ഞിരിക്കുന്നുവെന്നും മനസ്സിലാക്കണം. കഥകളിലെ ചില രംഗങ്ങളെ ഭാവനയിൽകണ്ടു നന്നായി ചിത്രീകരിക്കാൻ ശ്രമിക്കണം ഇങ്ങിനെയുള്ള ചിത്രങ്ങൾ ഒരാഴ്ചയിൽ ഒന്നെങ്കിലും വരഞ്ഞു സൂക്ഷിച്ചാൽ ഒരു ജോലിക്കുവേണ്ടി ഒരു പത്രാധിപരേയോമററൊ സമീപിക്കുമ്പോൾ ഇതവർക്കു കാണിച്ചുകൊടുക്കുവാൻ നിങ്ങൾക്കു സാധിക്കുകയും ചെയ്യും.

ഇതുപോലെതന്നെ കാർട്ടൂണുകൾ വരയാൻ ഇഷ്ടപ്പെടുന്നവരും ഈ രീതിയിലുള്ള രചനയിൽ കൂടുതൽ പരിചയം സമ്പാദിപ്പാൻ ശ്രമിക്കണം. ഈത്തരം ചിത്രങ്ങളെ ശേഖരിക്കുകയും വേണം ശ്രദ്ധയോടുകൂടിയ പ്രവർത്തനം

മാത്രമെ പുരോഗതിക്കു വഴിതെളിയിക്കുകയുള്ളു. എല്ലാ ചിത്രങ്ങളും കലയുടെ പല വിഭാഗമാണ്. ഇതിൽ ഒന്നിനെമാത്രം പിന്തുടരുന്നതിൽ യാതൊരു അപാകതയും തെററുമില്ല. കാരണം എല്ലാററിൻെറയും ലക്ഷ്യം ഒന്നുതന്നെയാണ്.....

വരുമാനം

ചിത്രകലയിൽ മാത്രമെ ഈത്തരത്തിൽ പല വിഭാഗങ്ങൾ ഉള്ളു എന്നു വിചാരിക്കണ്ട. സംഗീതത്തെസംബന്ധിച്ചും ഇങ്ങിനെത്തന്നെയാണ്. പാട്ടുകച്ചേരി, നാടകസംഗീതത്തിൽനിന്നും വിഭിന്നമാണ് ചലച്ചിത്രസംഗീതം ഇവരണ്ടിൽനിന്നും വ്യത്യസ്ഥപ്പെട്ട മറെറാരു രീതിയാണ്. ഇവ മൂന്നും ഒരേസമയം പരിശീലിച്ച് ധാരാളം പണം നേടാമെന്നു ഒരാൾ മോഹിച്ചാൽ അവസാനം അതു കുഴപ്പത്തിലെ കലാശിക്കുകയുള്ളു. ചില നല്ല സംഗീതവിദ്വാന്മാർ സിനിമയിൽ അഭിനയിക്കാനും സംഗീതസംവിധാനം നടത്താനും ശ്രമിച്ച് പരാജയമടഞ്ഞതു നമുക്കറിയാം അതായതു ഓരോ കലക്കും പലെ വിഭാഗങ്ങളുണ്ടെന്നും അവനവൻെറ വാസനക്കൊത്തു ഇതിൽ ഒരു വിഭാഗത്തിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിക്കുകയെന്നതുമാണ് നല്ലതു്.

താഴെ കൊടുത്ത ചോദ്യങ്ങളിലുള്ള ചിത്രങ്ങളെ ഒരു മാസത്തിനുള്ളിൽ നല്ലവണ്ണം ശ്രദ്ധിച്ച് വൃത്തിയായി വരഞ്ഞു അയക്കുക.

അവസാന പരീക്ഷാചോദ്യങ്ങൾ (FINAL TEST)

1. കുട്ടി ഒരു നായയെ ചങ്ങലയിട്ട് വലിച്ചുകൊണ്ടു ഓടുന്നു.
2. ഒരു സുന്ദരി ഇടുപ്പിൽ ഒരു കുടം വെള്ളവുമായി നടന്നുവരുന്നു. അടുത്തായി ഒരു കിണറും ഉണ്ട്.
3. ഒരു മാന്യൻ കാർ ഓടിക്കുന്നു.
4. പണ്ഡിററ് നെഹറു ഒരു മൈക്കിൻെറ മുൻപിൽനിന്നു സംസാരിക്കുന്നു.
5. പാഠം 47-ൽ 2-ാം വരിയിലെ സോഫായിൽ ഇരിക്കുന്ന മനുഷ്യൻെറ ചിത്രത്തിൽ ഉള്ള തെററ് എന്താണ്.



# പാഠം 49

## ഒരു ദിനപ്പത്രത്തിലോ മാസികയിലോ എങ്ങനെ ഒരു ജോലി ലഭിക്കും?

ഈ പാഠത്തിൻെറ പ്രധാന്യം ഞാനെടുത്തു പറയേണ്ടതില്ല. ചിത്രരചന അറിഞ്ഞിരുന്നാൽ മാത്രം മതിയോ? പാര. നിങ്ങളുടെ ചിത്രം പ്രസിദ്ധീകരിച്ചുകൊണ്ട് നിങ്ങളും അനുവാചകരും ഒന്നുപോലെ സന്തോഷിക്കണം. ഇ ിന്നു ചില വഴികളുണ്ട്. അതിലെ സഞ്ചരിച്ചാൽ വിജയം നിശ്ചയമായിരിക്കയും ചെയ്യും. ഇതറിയാത്ത പല ചിത്ര ാരന്മാരും സമയവും പരിശ്രമവും പാഴാക്കുന്നു.

ഞാൻ പഠിച്ച പശ്ചാത്യ ചിത്രവിദ്യാലയത്തിൽ എല്ലാ പാഠങ്ങളും പഠിപ്പിച്ചതിന്നു ശേഷം "ഒരു പത്രമാപ്പീ ിൽ എങ്ങിനെ ജോലി കരസ്ഥമാക്കാം?" എന്നതിനെപ്പററി ഒരു വിവരണംകൂടെ തന്നിരുന്നു. ഇതിൽ അന്നെനിക്ക് രത്രമാത്രം താല്പര്യം തോന്നിയില്ല. എന്നാലും ഞാൻ വശ്വാസമില്ലാതെതന്നെ അവരുടെ നിർദ്ദേശങ്ങളെ പിൻതു ന്നു. അങ്ങിനെ അവസാനം ഒരു മാസികയിൽ ജോലിചെയ്യാനാരംഭിച്ചപ്പോൾ ഞാൻതന്നെ അതിശയിച്ചുപോയി.

ഈ പാഠത്തിൽ ഞാൻ പറയുന്നതു എൻെറ സ്വന്തം അനുഭവമാണ്. യാതൊരു മടിയും കൂടാതെ നിങ്ങൾക്കിതി ന പന്തുടരാം. ഒരു ചിത്രം പ്രസദ്ധീകരിച്ചു കാണുമ്പോൾ ആ ചിത്രകാരൻ എന്തുമാത്രം അഭിമാനിക്കുന്നു. അയാൾ ത്രമാത്രം ബഹുമാനിക്കപ്പെടുന്നു. ആദ്യമായി ഒരു ചിത്രം പ്രസിദ്ധീകരിച്ചുകിട്ടാനാണ് വിഷമം. പിന്നീട് മററു ചി ങ്ങൾ എളുപ്പം സ്വീകരിക്കയും പ്രസിദ്ധീകരിക്കയും ചെയ്യും.

ചിത്രരചനയാണെങ്കിൽ മററു തൊഴിലുകളേക്കാൾ കൂടുതൽ ബഹുമാന്യതയുള്ളതുമാണ്. ഉദാഹരണത്തിന്ന് നി ങ്ങളൊരു മാസികയേയോ പത്രത്തിനേയോ സമീപിച്ചാൽ നിങ്ങളുടെ വിദ്യാഭ്യാസ യോഗ്യത അവർ അന്വേഷി കയില്ല. 100% വും വാസ്തവമാണ്. കാരണം വ്യക്തവുമാണ്. ചിത്രകാരന്നു കലാചാതുരിയല്ലാതെ വിദ്യാഭ്യാസ ർട്ടിഫിക്കററുകൾ കാര്യമാക്കപ്പെടുന്നില്ല. പത്രമാപ്പീസിൽ വിദ്യാഭ്യാസ യോഗ്യത നിർബന്ധമാക്കിയാൽ ഒന്നോ ര ണ്ടാ ക്ലാസ്സുകൾമാത്രം പഠിച്ചു 400ഉം 500ഉം രൂപ മാസം സമ്പാദിക്കുന്ന പല ചിത്രകാരന്മാരേയും ഇന്നു നമുക്ക് ാണാൻ കഴിയുകയില്ലല്ലോ! പക്ഷെ ഇവിടത്തെ (മദിരാശി) പല പത്രമാപ്പീസുകളിലും ഈത്തരം നല്ലനല്ല ചിത്ര ാരന്മാരെ നിങ്ങൾക്ക് കാണാൻ കഴിയും.

ചിത്രകാരന് യാതൊരു വിദ്യാഭ്യാസവും ആവശ്യമില്ല എന്നു ഞാൻ പറയുകയില്ല. വിദ്യാഭ്യാസമില്ലാത്തവക്കുകൂടെ ൗ കല അഭ്യസിച്ചാൽ വരുമാനമുണ്ടാക്കാമെന്നുമാത്രം. വിദ്യാഭ്യാസംകൂടെയുണ്ടെങ്കിൽ (S. S. L. C വരെയെങ്കിലും) യാൾക്ക് ഉണ്ടാക്കാൻ കഴിയുന്ന ബഹുമതി പ്രത്യേകം പറയേണ്ടതുമില്ലല്ലൊ? ഈത്തരത്തിലുള്ളവരും ഇവിടെ വ രെ ഉയന്ന ശമ്പളത്തിൽ ഇന്നു ജോലിചെയ്യുന്നുമുണ്ട്.

പിന്നെ ഈ ജോലിക്ക് ശിപാർശ്ശ ആവശ്യമില്ല. മററു ജോലി ലഭിക്കുവാൻ വലിയ വലിയ ശിപാർശ്ശിക്കായി ളുകൾ ഓടുന്നതു കാണാം. ഒരു ചിത്രകാരനെ സംബന്ധിച്ചെടുത്തോളം അയാൾക്കീബുദ്ധിമുട്ടില്ല. വാസ്തവത്തിൽ നല്ല ല്ല ശിപാർശകൾ കൂടെ ഇതേ സംബന്ധിച്ചിടത്തോളം പ്രയോജകവുമില്ല. യഥാർത്ഥത്തിൽ നിങ്ങൾക്കുള്ള ഏക ിപാർശ്ശ; അല്ലെങ്കിൽ ഏററവും വലിയ ശിപാർശ്ശ നിങ്ങൾ വരച്ചുണ്ടാക്കുന്ന ചിത്രങ്ങൾ മാത്രമാണ്.

പത്രമാപ്പീസുകൾ ആരായുന്നതു ചിത്രകാരൻ ശരിയായി പരിശീലനം ലഭിച്ചവനൊ നല്ല ചിത്രങ്ങൾ വരയാൻ ഴിവുള്ളവനോ എന്നുമാത്രമാണ്. അതായതു ചിത്രങ്ങളാണ് ചിത്രകാരനെപ്പററി സംസാരിക്കുന്നതു്.

അടുത്തതായി ചിത്രങ്ങളെ പത്രങ്ങൾക്കൊ മാസികകൾക്കോ അയക്കേണ്ട വിധം വിവരിക്കാം—കുറെ നല്ല വെള്ള ്രായിങ്ങുപേപ്പർ വാങ്ങിവെക്കുക, ഞാൻ മുമ്പുപറഞ്ഞ മാതിരിയിലുള്ള കുറെ ഹാസ്യചിത്രങ്ങൾ രൂപീകരിക്കുക. വ ആരും പ്രസിദ്ധീകരിച്ചവ ആയിരിക്കരുത് പത്രമാപ്പീസർമാർ നിങ്ങളുടെ ആശയങ്ങൾ സ്വന്തമല്ലെങ്കിൽ ഉട ന കണ്ടുപിടിക്കും.

നർമ്മസംഭവങ്ങൾ മാത്രമല്ല രാഷ്ട്രീയ ഹാസ്യചിത്രങ്ങൾകൂടി ആശയം രൂപീകരിക്കാം. സ്വന്തമായി ഈത്തരം ചിത്രങ്ങൾ വരയുന്നതിൽ യാതോരു തെററുമില്ല. നിങ്ങളാദ്യം വാങ്ങിവെച്ച ഡ്രായിങ്ങ് കടലാസിൽ പൂർത്തിയായും ്വത്തിയായും ചിത്രങ്ങൾ വരയുക. വരയാൻ തുടങ്ങുന്നതിന്നു മുമ്പായി അതിൻെറ അളവു തീരുമാനിച്ചിരിക്കണം. ഇതു രു പ്രധാന കാര്യമാണ്. സാധാരണ പ്രസിദ്ധീകരിക്കേണ്ട ഇരട്ടിവലിപ്പത്തിൽ ചിത്രങ്ങൾ വരയണം. ഇതു എല്ലാ പ്പോഴും ഓർമ്മയിരിക്കണം. ഉദാ:— 2x3 ഇഞ്ചു വലുപ്പത്തിൽ ഒരു ഹാസ്യചിത്രം പ്രസദ്ധീകരിക്കപ്പെടണമെങ്കിൽ രക്കേണ്ടതു്, 4x6" അളവിൽ ആയിരിക്കണം. ഏതു ചിത്രത്തിന്നും ഈ രീതി പിന്തുടരാം.

വരയുന്നചിത്രങ്ങൾ വളരെ വൃത്തിയായി വരയണം. ആശയം വേറെ ഒരു കടലാസിൽ എഴുതി ചിത്രത്തിൻെറ ിൻവശത്തു ഒട്ടിയിരിക്കണം. ഇതിനുശേഷം താഴെ കാണുന്ന രീതിയിൽ ഒരു എഴുത്തെഴുതി..."പത്രാധിപർ അവർ ൾക്ക് വന്ദനം; സാർ; ഞാൻ ഇതോടൊപ്പം ചില രാഷ്ട്രീയ ഹാസ്യചിത്രങ്ങളും ചില നർമ്മചിത്രങ്ങളും അയ

ക്കുന്നു. ഇവ പ്രസിദ്ധീകരണയോഗ്യമാണെന്നു താങ്കൾക്കു തോന്നുന്നുവെങ്കിൽ ദയവായി പ്രസിദ്ധീകരിക്കുക. എന്നു താങ്കളുടെ വിധേയൻ. (ഒപ്പു)...എല്ലാം ഒന്നായി മടക്കി ഒരു നീണ്ട കവറിൽ ആക്കി പശവെച്ചു. ആവശ്യമായസ്റ്റാമ്പ് ഒട്ടിച്ച് അയക്കുക. ചിത്രം പ്രസിദ്ധീകരിക്കാൻ പററാത്തതാണെങ്കിൽ നിങ്ങൾക്ക്തന്നെ അവ തിരിച്ചു കിട്ടേണ്ട ആവശ്യാർത്ഥം ആവശ്യമായ സ്റ്റാമ്പുകളുടെ നിങ്ങൾ കവറിനുള്ളിൽ വെക്കണം. ഒരിക്കലും നിങ്ങളുടെ എഴുത്തു അനാവശ്യമായി നീട്ടികൊണ്ടു പോകരുത്. പത്രമാപ്പീസ്സിലെ ജോലിത്തിരക്കിൽ നിങ്ങളുടെ നീണ്ട കത്തു പത്രാധിപർ വായിച്ചില്ലെന്നുവരാം നിങ്ങളുടെ ആദ്യ ചിത്രം തന്നെ പ്രസിദ്ധീകരിക്കുമെന്നും കരുതരുത്. കാരണം ചിത്രങ്ങളെപ്പററിയും ആശയങ്ങളെപ്പററിയും ഓരോ പത്രാധിപന്മാർക്കും രുചിഭേദങ്ങൾ കണ്ടെന്നുവരാം അതിനാൽ ഒന്നോ രണ്ടോ അല്ല ഒരു പക്ഷെ പല തവണകൾതന്നെ നിങ്ങളുടെ ചിത്രങ്ങൾ നിരാകരിച്ചെന്നും വരാം. എന്നാൽ ഏതെങ്കിലും ഒരു പത്രാധിപൻ നിങ്ങളുടെ ചിത്രങ്ങൾ വളരെ ഇഷ്ടപ്പെട്ടെന്നും വരാം അങ്ങിനെയാകുമ്പോൾ അദ്ദേഹം നിങ്ങളോടു കൂടുതൽ ചിത്രങ്ങൾ ആവശ്യപ്പെട്ടേക്കും ചിലപ്പോൾ ഈ സന്ദർഭത്തിൽ താങ്കൾക്കവിടെ ഒരു ജോലിതന്നെ കിട്ടുകയും ചെയ്യും.

നിങ്ങളുടെ ചിത്രങ്ങൾ പ്രസിദ്ധീകരിക്കപ്പെട്ടാൽ നിങ്ങൾക്ക് തീർച്ചയായും പ്രതിഫലം ലഭിക്കും. അതുകൊണ്ടു പ്രതിഫലത്തെപ്പററി നിങ്ങൾ ഒരിക്കലും എഴുതുകയോ നേരിൽ സംസാരിക്കുകയോ ചെയ്യേണ്ടുന്ന ആവശ്യമില്ല.

അമേരിക്കയിൽ ഒരു ചിത്രകാരന് തന്റെ ആദ്യത്തെ ചിത്രം അയച്ചപ്പോൾത്തന്നെ ജോലിക്കുള്ള ഓർഡർ (Order) കിട്ടി. മററൊരാൾ 14-ാമത്തെ തവണയാണ് വിജയിച്ചതു്. അതിനുശേഷം അയാൾ ഒരു വലിയ ചിത്രകാരനാവുകയും ചെയ്തു.

ആരംഭത്തിൽ ഞാൻ പല മാസികകൾക്കും; പത്രങ്ങൾക്കും ചിത്രങ്ങൾ വരഞ്ഞയച്ചിട്ടുണ്ട്. പലപ്പോഴും അവ തിരിച്ചുവന്നിട്ടുമുണ്ട്. "ആനന്ദവികടൻ" (ഒരു തമിഴ്മാസിക) നിലെ പ്രസിദ്ധചിത്രകാരനായ ശ്രീ മാലി അവർകൾക്ക് ചില ചിത്രങ്ങൾ ഞാനയച്ചു. എന്റെ ചിത്രങ്ങളെ പ്രകീർത്തിച്ചു ഒഴിവുള്ളപ്പോൾ അറിയിക്കാമെന്നു അദ്ദേഹമെനിക്കെഴുതി. Mail (മെയിൽ) പത്രാധിപരും ഒരു നല്ല കാർട്ടൂണിസ്റ്റുമായ മിസ്റ്റർ ജാക്ക്സൺ (Jackson) എന്റെ ചിത്രങ്ങളെ ആസ്വദിച്ച് എനിക്കെഴുതിയിട്ടുണ്ട്—ഇങ്ങിനെ പലരിൽനിന്നും പ്രശംസകൾ ലഭിച്ചുകൊണ്ടിരുന്നു. അവസാനം മധുരയിൽ നിന്നും പ്രസിദ്ധീകരിക്കുന്ന "തമിഴൻ" എന്ന മാസികയുടെ പത്രാധിപരായ ശ്രീ ആദിത്യനു ഞാൻ ചില ചിത്രങ്ങൾ അയച്ചുകൊടുത്തു ഇവ അദ്ദേഹത്തിനു വളരെ ഇഷ്ടപ്പെടുകയും എന്നെ ഒരു ചിത്രകാരനായി അവിടെത്തന്നെ നിയമിക്കുകയും ചെയ്തു. അന്നുമുതൽ ചിത്രരചന എന്റെ ഒരു തൊഴിലായിത്തീർന്നു.

ഒരു ചിത്രകാരൻ ചുററുപാടുകൾക്ക് അനുസരിച്ച് പരിശ്രമിക്കാൻ കഴിവും ക്ഷമയും ഉള്ളവനായിരിക്കണം. കൂടാതെ നിശ്ചയദാർഢ്യവും അദ്ദേഹത്തിനു അത്യന്താപേക്ഷിതമാണ്.

മദിരാശിയിൽതന്നെ താമസിക്കുന്ന വിദ്യാർത്ഥികൾക്ക് താങ്കളുടെ ചിത്രങ്ങളുമായി പല പത്രമാപ്പീസുകളിലും നേരിട്ടു പരിശ്രമിക്കാനുള്ള സാദ്ധ്യതകളുണ്ട് എന്നാൽ സാധാരണ പത്രാധിപന്മാർ നേരിട്ടുവരുന്നവരേക്കാൾ തപാലിൽ അയക്കുന്നവർക്കാണ് പ്രധാന്യംകൊടുത്തു കാണുന്നതു് ഇതു നിങ്ങൾ അറിഞ്ഞിരിക്കേണ്ടുന്ന ഒരു രഹസ്യമാണ്.

കഥകൾ ചിത്രീകരിക്കാൻ ആഗ്രഹിക്കുന്ന ചിത്രകാരന്മാർ നേരിൽകണ്ടു ശ്രമിക്കുന്നതു നന്നായിരിക്കും ഒരിക്കൽ ഒരു ചിത്രകാരനും പത്രാധിപരുമായി ബന്ധപ്പെട്ടാൽ പന്നീടാചിത്രങ്ങൾ തീർച്ചയായും സ്വീകരിക്കപ്പെടും.

ഈ രീതി നമ്മുടെനാട്ടിൽ മാത്രമല്ല പശ്ചാത്യ നാടുകളിലും ചിത്രകാരന്മാർ കൈകൊണ്ടുവരുന്നു.

എന്റെ അറിവിൽ പെട്ടിടത്തോളം യാതൊന്നും മറക്കാതെ ചിത്രകലയെ സംബന്ധിച്ചുള്ള എല്ലാ വിവരങ്ങളും കഴിഞ്ഞ 49 പാഠങ്ങളിലായി ഞാൻ നിങ്ങൾക്ക് പറഞ്ഞുതന്നു. ഞാൻ ചെയ്തതുപോലെ മറെറാരു കലാകാരനും തന്റെ ഹൃദയം ഈത്തരം തുറന്നുകാട്ടുകയില്ലതന്നെ. ഭാവി നിങ്ങളുടെ കൈകളിലാണ് അനുയോജ്യമായതരത്തിൽ ഇതിനെ രൂപപ്പെടുത്തേണ്ടതു നിങ്ങളാണ്. നിങ്ങളുടെ പുരോഗതിക്കും, വിജയത്തിന്നും, വളർച്ചക്കും വേണ്ടി ഞാൻ "കലാദേവി"ക്കു മുമ്പിൽ കരങ്ങൾ കൂപ്പുന്നു.



## പ്രത്യേക പാഠം

# വർണ്ണ ചിത്രങ്ങൾ വരയ്ക്കുന്നതെങ്ങിനെ?

ആദ്യം മുതൽക്കേ ചിത്രരചനാ വിദ്യാർത്ഥികൾക്ക് വർണ്ണ ചിത്രങ്ങൾ വരക്കാൻ പ്രത്യേക കമ്പമാണ്. ഇതെപ്പോഴാണ് പഠിപ്പിക്കുന്നതു്" എന്നു പഠിക്കാൻ തുടങ്ങിയ കാലം മുതലേ ഇവർ ചോദിച്ചു തുടങ്ങുന്നു. എന്നാൽ പെൻസിൽകൊണ്ടു ശരിയായും ഭംഗിയായും സ്കെച്ചുകൾ ചെയ്യാൻ കൂടെ അറിയാത്തവർ എങ്ങിനെയാണ് വർണ്ണ ചിത്രങ്ങൾ വരക്കുകയെന്നു ചിന്തിക്കുന്നില്ല. അതിനാലാണ് ആദ്യം തന്നെ തെറ്റു കുറ്റങ്ങളില്ലാതെ ചിത്രങ്ങൾ വരയ്ക്കാൻ ഞാൻ നിങ്ങളെ പഠിപ്പിച്ചതു്. ഈ പാഠത്തിൽ ചുരുക്കത്തിൽ എന്നാൽ വ്യക്തമായും വർണ്ണ ചിത്രങ്ങൾ വരയ്ക്കുന്ന രീതി ഞാൻ വിവരിക്കാം. ഇതിനെ നന്നായി മനസ്സിലാക്കി ഈ രീതി സ്വീകരിച്ചാൽ നിങ്ങൾക്ക് വളരെ വേഗത്തിൽ അഭ്യസിക്കാം.

നിങ്ങൾ പല വാരികകളും, കഥാപുസ്തകങ്ങളും കണ്ടിരിക്കും. ഇവയുടെ മുഖചിത്രങ്ങൾ പല വിധ വർണ്ണങ്ങളാൽ ആകർഷകമായിരിക്കും ഇവയിൽ പല നിറങ്ങൾ ഉണ്ടെങ്കിലും സാധാരണ ഇവ "ത്രിവർണ്ണ" ചിത്രങ്ങൾ എന്ന പേരിലാണ് അറിയപ്പെടുന്നതു്. അതായതു ഇവക്കുള്ള ബ്ലോക്കുകൾ 3 നിറങ്ങളിൽ നിർമ്മിക്കപ്പെടുകയും 3 തവണകളായി അച്ചടിക്കുകയും ചെയ്യുന്നു. ഓരോ തവണയും ഓരോ നിറമാണ് ഉപയോഗിക്കുന്നതു്.

മേല്പറഞ്ഞതിന്റെ അർത്ഥമെന്താണ്? അടിസ്ഥാനനിറങ്ങൾ 3 മാത്രമാണെന്നു ഞാൻ പറയാതെ തന്നെ വ്യക്തമല്ലേ? ഇതോടൊപ്പം ചിത്രം വരച്ചു വെച്ചിരിക്കുന്ന ഡ്രായിങ്ങു പേപ്പർ നോക്കുക. ഇതിലുള്ള 1–2–3 എന്നീ നമ്പറുകൾ യഥാക്രമം മഞ്ഞ; ചുകപ്പ്; നീല എന്നീ നിറങ്ങളാണ്. ഇവയാണ് മേല്പറഞ്ഞ അടിസ്ഥാന നിറങ്ങൾ.

അടുത്തതായി നമ്പർ 4-5–6-7 നോക്കുക. നാലാമത്തേതിൽ ചുകപ്പും മഞ്ഞയും കലരുന്നിടത്ത് ഓറഞ്ച് വർണ്ണം കാണുന്നു. 5-ാമത്തേതിൽ മഞ്ഞയും നീലയും കലന്ന പച്ച നിറം ഉണ്ടായിരിക്കുന്നു. 6–ാമതു ചുകപ്പും നീലയും കലന്ന വൈലററ് (ഊതനിറം) ഉണ്ടായിരിക്കുന്നു. 7–ാമതു മഞ്ഞയും ചുകപ്പും; നീലയും കലന്ന കാക്കി നിറം (കാപ്പിപ്പൊടിയുടെ നിറം) ഉണ്ടാകുന്നു.

ചിത്രം 8, 9, 10 എന്നിവ മേൽകാണിച്ച 3 നിറങ്ങളുടെ കൂട്ടപ്പം കുറഞ്ഞ വകഭേദങ്ങളാണ്. ഇവ 3 ഉം കലന്നാൽ ഒരു ബ്രൗൺ നിറം ഉണ്ടാകുന്നു ഇതാണ് ചിത്രം 11 ൽ കാണിച്ചിരിക്കുന്നതു്.

താഴെ കാണുന്ന 2 ആകർഷകമായ ചിത്രങ്ങൾ നോക്കുക. ആദ്യത്തേതു 2 മനോഹരമായ പുഷ്പങ്ങളാണ്. രണ്ടാമത്തേതിൽ ഒരു സുന്ദരിയും അരയന്നവുമാണ്. ഇവരണ്ടും മുൻപറഞ്ഞ മൂന്നു നിറങ്ങൾകൊണ്ടു അച്ചടിക്കപ്പെട്ടവയാണ്. (മഞ്ഞ, ചുകപ്പ്, നീല) എന്നാൽ എത്ര വിവിധ വർണ്ണങ്ങളാണ് ചിത്രത്തിൽ കാണുന്നതു നിങ്ങൾ. ഈ വർണ്ണങ്ങൾ പല അളവുകളായി ചേർത്തു മററു വർണ്ണങ്ങൾ ഉണ്ടാക്കാം.

ഈ രണ്ടു ചിത്രങ്ങളിൽ നിന്നു 3 അടിസ്ഥാന നിറങ്ങളെ എങ്ങിനെ കലത്തിയാൽ മററു വർണ്ണങ്ങൾ ഏതേതു തരത്തിൽ ലഭിക്കുമെന്നു നിങ്ങൾക്ക് മനസ്സിലാക്കാം.

ചില ഉദാഹരണങ്ങൾ പറയാം:— പൂവിനെ നോക്കുക ചുകപ്പ് മഞ്ഞ നിറത്തിൽ കലന്നു ഓറഞ്ച് വർണ്ണം ഉണ്ടായിരിക്കുന്നു. അടുത്തായി ഇതിലും ആശ്ചര്യമായതു നോക്കുക. ചിത്രത്തിലെ സ്ത്രീയുടെ വേഷത്തിൽ അരയുടെ താഴ്‌വശം പച്ച ആയിരിക്കുന്നു. എന്നാൽ ഇതു പച്ചവർണ്ണം ഉപയോഗിച്ച് അച്ചടിച്ചതല്ല. മഞ്ഞയും നീലയും കലന്നു പച്ച നിറമായതാണ്. ഈ രണ്ടു ചിത്രങ്ങളെയും നോക്കി നിങ്ങൾ ത്രിവർണ്ണ രീതി മനസ്സിലാക്കിയിരിക്കുമെന്നു വിശ്വസിക്കുന്നു.

### അടുത്തായി വർണ്ണ ചിത്രം വരയ്ക്കുന്ന രീതി വിവരിക്കാം

ആദ്യമായി വർണ്ണ ചിത്രം വരയ്ക്കാൻ വേണ്ടുന്ന സാമഗ്രികൾ ആവശ്യാനുസരണം ശേഖരിക്കണം. അല്പസ്വല്പമായ നിറങ്ങൾകൊണ്ടു ഒരു വർണ്ണ ചിത്രം വരക്കാൻ സാദ്ധ്യവുമല്ല. അഥവാ എങ്ങിനെയൊ വരച്ചെട്ടത്താൽ അതു നന്നാവുകയുമില്ല.

ഉയന്ന തരത്തിലുള്ള സേബിൾ രോമംകൊണ്ടു ഉണ്ടാക്കിയ ബ്രഷ് ഉണ്ടായിരിക്കണം. ഇവ നമ്പർ 1, 4, 8 ഇവയിൽ ഈരണ്ടു വീതമെങ്കിലും വാങ്ങുക. ഇതിന്നു പുറമെ വർണ്ണങ്ങൾ തേക്കാൻ പരന്നതും വലിയതുമായ ഒരു ബ്രഷും വേണം. മഷിപടരാത്ത പ്രത്യേക തരം കടലാസ്സാണ് വർണ്ണ ചിത്രീകരണത്തിന്നു വേണ്ടതു്. ഇതിനെ What man (വാററ് മാൻ) കടലാസ്സ് എന്നു വിളിക്കുന്നു. ഇവ നീണ്ട ഷീററ് Sheet) കളായാണ് കിട്ടുക. നമുക്കാവശ്യമുള്ള അളവിൽ ഒരു കഷ്ണം മുറിച്ചു വാങ്ങുക. ഡ്രായിങ്ങ് പേപ്പർ വരയ്ക്കുമ്പോൾ ചരിച്ചുവെക്കാനായി ഒരു മരപ്പലകയും കടലാസ്സ് ഇളകുകയോ മടങ്ങുകയോ ചെയ്യാതിരിക്കാനായി 4 മൂലകളിലും തറക്കാൻ (Thumb-Stakes) (തമ്പ് സ്റ്റേക്ക്സ്) എന്നു പറയുന്ന കുറച്ച് ആണികളും വാങ്ങിക്കുക. വെള്ളം വെക്കാൻ രണ്ടു കളിമൺ പാത്രങ്ങളും ചായങ്ങൾ ചേർത്തു വെക്കാനായി രണ്ടു കളിമൺ പ്ലെയിററുകളും ഉണ്ടായിരിക്കണം. വർണ്ണങ്ങൾ ചേർത്തു വെക്കാൻ കളിമൺ പാത്രങ്ങൾതന്നെ വേണമോ എന്നു നിങ്ങൾ ചോദിച്ചേക്കാം. വീട്ടിലുള്ള ഏതെങ്കിലും പാത്രമായാലും തരക്കേടില്ല. പക്ഷെ അവ നമ്മുടെ ആവശ്യത്തിന്നു സൌകര്യംപോലെ ഉപയോഗിക്കാൻ സാധിക്കുന്നതായിരിക്കണമെന്നു മാത്രം.

വർണ്ണങ്ങൾ സാധാരണയായി രണ്ടു തരത്തിൽ കിട്ടുന്നു.

1 ട്യൂബ്കളർ (കുഴൽ ചായം) 2 കളർ ചോക്ക് (ചായകട്ടകൾ) ഇവയിലേതായാലും ശരി നല്ലവയാ രിക്കണം. ചായങ്ങളിൽ ഓരോ നിറങ്ങളും പലതരത്തിലാണ്. മഞ്ഞതന്നെ 4 തരമാണ്. അതുപോലെ ചുകപ്പു നീലയും 4 തരത്തിൽ കാണാം മഞ്ഞ 4 തരം 1 Indian yellow (ഇന്ത്യൻ യെല്ലോ) 2 ക്യാഡ്മിയം യെല്ലോ മീഡിയ (Cadmium yellow medium) 3 ക്യാഡ്മിയം യെല്ലോ ഡീപ്പ്(Cadmium yellow deep) 4 യെല്ലോ ഓച്ചർ (Yellow ochr ചുകപ്പ് (Red) 4 തരം. 1 വെർമില്ല്യൻ (Vermillion) 2 കാർമിൻ റെഡ് (Carmin Red) 3 ക്രിംസൺ ലാക (Crimson lake) 4 ക്യാഡ്മിയം റെഡ് (Cadmium Red) നീല 3 തരം 1 (Prussion Blue) പെർഷ്യൻ ബ് 2 Cobalt Blue (കോബാൾട്ട് ബ്ളൂ) 3 Permanent Blue (പർമനെൻറ് ബ്ളൂ) പച്ച 3 തരം Emerald Gree (എമറാൾഡ് ഗ്രീൻ) 2 Sap Green (സാപ്പ്ഗ്രീൻ) 3 Hooker Green (ഹുക്കർ ഗ്രീൻ) മററുള്ള വർണ്ണങ്ങ താഴെ പയറയുന്നവയാണ്.

1 ചൈനീസ്സ് വൈററ് Chinese white) ഐവറീ ബ്ലാക്ക് (Ivory Black) 3 ബോൺഡ് സിയാനാ (Burnt Sinn 4 വൺഡേക്ക് ബ്രൌൺ (Vandyke Brown) 5 വൈലററ് (Violet) 6 സെപ്പിയ (Sepia) നിങ്ങളീ ചായങ്ങൾ എല്ലാ വാങ്ങി വെക്കുന്നതു നല്ലതാണ്. ഇത് പ്രയാസമാണെങ്കിൽ ഒരേ നിറത്തിൽ ഒന്നോ രണ്ടോ തരമെങ്കിലും വാങ്ങ വെക്കണം.

വർണ്ണ ചിത്രങ്ങൾ വരക്കാൻ തുടങ്ങുമ്പോൾ ചായങ്ങൾ ധാരാളമായി ഉപയോഗിക്കണം. ഇതിൽ ഒ ക്കലും ലുബ്ധ് കാണിക്കരുതു്. ഒന്നിലധികം വർണ്ണം കലർത്തിയുണ്ടാക്കുന്ന ചായം നമുക്ക് ആവശ്യമുള്ളേടത്തോള ഒന്നായിത്തന്നെ ചേർത്തു വെക്കണം. കാരണം ഇതു തീർന്നു പോയാൽ പിന്നീടു ചേർക്കുന്നവ ആദ്യത്തെതു പോലെ ശരിയായ കളർ കിട്ടിയെന്നു വരില്ല. അപ്പോൾ ചിത്രം വൃത്തിഹീനമാകാൻ ഇടയുണ്ട്.

ഡ്രായിങ്ങു പേപ്പർ നാലു മൂലകളിലും ആണി തറച്ചു മേൽപറഞ്ഞ പലകയിൽ ഉറപ്പിച്ചതിന്നുശേഷ നല്ല പെൻസ്സിൽകൊണ്ടു ചിത്രത്തിൽ കൊടുത്ത 2 പൂക്കളുടെ സ്കെച്ചുമാത്രം വൃത്തിയായി ഇരട്ടി വലുപ്പത്തിൽ വരയ്ക്കുക

അടുത്തായി ചായങ്ങളെല്ലാം കളിമൺ പ്ലെയിററിന്നു ചുററും നിരത്തിവെച്ചു പ്ലെയിററിൽ അല്പം വെള്ള മൊഴിക്കുക. ഏതേതു നിറങ്ങൾ ഏതേതു സ്ഥലത്തു ഉപയോഗിക്കണമെന്നു നിങ്ങൾതന്നെ തീരുമാനിക്കണം. മുക ളിലുള്ള പൂവിതളുകൾ മഞ്ഞയോ ഓറഞ്ചോ ആകാം താഴെ മടങ്ങിയിരിക്കുന്നവള്ളം വയലററും നടുക്ക് അല്പ ചുകപ്പും. അവിടവിടെയായി വളരെ നിറം കുറഞ്ഞ നീലയും ഉപയോഗിക്കാം താഴെയുള്ളതും നീലയോ ഇളം മഞ്ഞയോ ആകാം. ഇതുപോലെ പല ഭാഗങ്ങൾക്കും അനുയോജ്യമെന്നു തോന്നുന്ന വിധം ചായങ്ങൾ ഉപയോഗിക്കാം എന്തെങ്കിലും സംശയം ഉണ്ടായാൽ ചായങ്ങളെ കലർത്തി നോക്കി നിങ്ങൾക്ക് തൃപ്തിയായ തരത്തിലുള്ള ചായം കണ്ടുപിടിച്ചു ഉപയോഗിക്കുക. വർണ്ണ ചിത്രം വരയ്ക്കുന്നതു് ഒരു ജാലവിദ്യയൊന്നുമല്ല. ഇന്നിന്ന നിറങ്ങൾ ഇന്നിന്ന സ്ഥലത്തു ചേർന്നതായിരിക്കുമെന്നു തീരുമാനിക്കുവാനുള്ള കഴിവു നിങ്ങൾക്കുണ്ടായിരുന്നാൽ മതി. എന്നാൽ ചിത്ര എളുപ്പത്തിൽ വരച്ചു പൂർത്തി ചെയ്യാൻ നിങ്ങൾക്കു കഴിയും.

നീലനിറം വേണ്ട സ്ഥലത്തു ഒരുപക്ഷെ അബദ്ധത്തിൽ പച്ചനിറം കൊടുത്തുപോയെന്നും വരാം. ഇതിനെ ഒരു ഒപ്പ്കടലാസ്സ് (Blotting) കൊണ്ടു എടുത്തുമാററി അവിടെ ആറിക്കഴിഞ്ഞാൽ വീണ്ടും നീലനിറം തടവുകയു ചെയ്യാം.

ഈ പൂക്കളുടെ ചിത്രം ആദ്യ പരിശ്രമത്തിൽ തന്നെ നിങ്ങളിൽ പലരും നന്നായി വരച്ചെന്നുവരും. മററ ചിലക്കു ഒന്നും രണ്ടും ശ്രമങ്ങളിൽ വിജയിക്കാൻ കഴിഞ്ഞെന്നും വരില്ല. നിരാശപ്പെടാതെ വീണ്ടും വീണ്ടും പരിശ്ര മിച്ചാൽ നിങ്ങളുദ്ദേശിക്കുന്ന നിറം തന്നെ നിങ്ങൾക്ക് കിട്ടും.

ഇതിന്നു ശേഷം "യുവതിയും അരയന്നവും" എന്ന ചിത്രത്തേയും പെൻസിൽകൊണ്ടു ഇരട്ടി വലുപ്പത്തിൽ സ്കെച്ചു ചെയ്യുക. ഈ ചിത്രത്തിൽ ഇളം മഞ്ഞ, ഇളം ചുകപ്പ്, ഇളം നീല എന്നിവ മുഖം, ശരീരം, കൈകൾ എന്നിയിടങ്ങളിൽ ഉപയോഗിച്ചിരിക്കുന്നു. മേലങ്കി (ധാവണി) യിൽ മഞ്ഞ; ഉടുത്തിരിക്കുന്ന വസ്ത്രത്തിൽ പച്ചയും ഇളം ചുകപ്പും ഇരിക്കുന്ന പാറയിൽ കടും ഊതം, ഇളം ഊതം എന്നീ വർണ്ണങ്ങളും കൊടുത്തിരിക്കുന്നു. മററു നിറ ങ്ങൾ എല്ലാം പ്ലെയിൻറിൽ കലർത്തി ഏതേതു സ്ഥലങ്ങളിൽ കൂടുതൽ അനുയോജ്യമാണെന്നു തോന്നുന്നുവോ അതാതു സ്ഥലങ്ങളിൽ അവ അവശ്യാനുസരണം ഉപയോഗിക്കുക.

കളർകളുടെ (ചായം) മുൻപിൽ നിങ്ങളാണ് ഇരിക്കുന്നതു. എവിടെവിടെ ഏതേതു നിറങ്ങൾ വേണമോ എന്നു നിങ്ങളാണ് തീരുമാനിക്കേണ്ടതു്. നിങ്ങളുടെ ബുദ്ധിപൂർവ്വകമായ തിരഞ്ഞെടുപ്പാണ് ചിത്രങ്ങൾക്കു വർണ്ണ ഭംഗി കൊടുക്കുന്നതു. ഞാൻ മുൻപറഞ്ഞവയെല്ലാം നിങ്ങൾക്കു മാർഗ്ഗദർശകമായിരിക്കുമെന്നു മാത്രം. തീരുമാനിക്കേ ണ്ടതു നിങ്ങളാണ്. ഇതത്ര വിഷമകരമല്ല. അല്പ കാലത്തെ പരിചയം കൊണ്ടു ശരിയായ വർണ്ണങ്ങൾ തെരഞ്ഞെടു ക്കാൻ നിങ്ങൾക്ക് സിധിക്കും.

കുറച്ചു കാലത്തെ പരിശ്രമത്തിന്നു ശേഷം ഇത്തരം ചിത്രങ്ങളെ ഭംഗിയായി ചിത്രീകരിക്കാൻ നിങ്ങൾക്ക സാധിക്കും. പിന്നീട് കലണ്ടറുകൾ, വാർഷികപ്പതിപ്പുകൾ മുതലായ പല മുഖചിത്രങ്ങളും മററു കളർ ചിത്രങ്ങളും നോക്കി നിങ്ങൾ അതുപോലെ വർണ്ണ ചിത്രങ്ങൾ വരച്ചു ശീലിക്കണം. വർണ്ണ ചിത്രങ്ങൾ വരയ്ക്കുവാൻ നല്ലവണ്ണം പരിശീലിച്ചതിന്നുശേഷം ത്രിവർണ്ണ ചിത്രങ്ങൾ നോക്കി വരയ്ക്കുന്ന രീതി ഉപേക്ഷിക്കണം. പിന്നീടു മനുഷ്യരുടെയോ പ്രകൃതി ദൃശ്യങ്ങളുടെയോ ഫോട്ടോ (ചിത്രങ്ങൾ) മുൻപിൽ വെച്ചു അതിനെ കളറിൽ നോക്കി വരയ്ക്കുവാൻ ശീലിക്കണം.

ഇത്രമാത്രമാണ് വർണ്ണ ചിത്രീകരണത്തെപ്പററി നിങ്ങൾ അറിഞ്ഞിരിക്കേണ്ടതു്. ഇത് അഭ്യസിക്കാൻ അത്യന്തം ആകാംക്ഷയോടെ കാത്തിരുന്ന എൻെറ വിദ്യാർത്ഥികളെല്ലാം തന്നെ തുടർന്നുള്ള പരിശ്രമങ്ങൾ കൊണ്ടു ഒന്നാം തരം ചിത്രങ്ങൾ വരയ്ക്കുവാൻ കഴിവുള്ളവരായിത്തീരുമെന്നു ഞാൻ ആശിക്കുന്നു.

*കുറിപ്പ്:—* ഇതിൽ പറഞ്ഞിട്ടുള്ള സാധനങ്ങൾ എല്ലാംതന്നെ ന്യായമായ വിലക്ക് വിദ്യാർത്ഥികൾക്ക് കൊടുക്കുവാനുള്ള എല്ലാ ഏർപ്പാടുകളും ഞങ്ങൾ ചെയ്തിട്ടുണ്ട്. ആവശ്യമുള്ളവർ ഞങ്ങൾക്കു എഴുതുക.

